# തിരുവിതാംകൂർ രാജകീയ അപ്പീൽ

## കോടതിയിൽ



മെമ്പ്രന്മാർ. { കെ. കൃഷ്ണസ്വാമിരായർ
ഡബ്ബ്ളിയു. ഇ. ഓർമസ്ബി
എ. സീതാരാമയ്യർ }

൧൦൬൧-ൽ ൩൨-ാം നമ്പ്ര.

തിരുവിതാംകൂർ ഹൈക്കോടതിയിൽ

൧൦൫൯-ൽ അപ്പീൽ ൧൩൭-ാം നമ്പ്ര.

ആലപ്പുഴ ജില്ലാക്കോടതിയിൽ

൧൦൫൪-ൽ അസ്സൽ ൪൩൯-ാം നമ്പ്ര.

| | |
|---|---|
| ൧. സുറിയാനിമെത്രാപോലീത്ത മാർ തൊമ്മാസ്സ അത്താനാസ്യോസ<br>൨. പുന്നത്രെ ചാണ്ടപ്പിള്ള കത്തനാര<br>൩. താഴത്തില്ലത്ത ചാക്കൊ അവിരാ | അസ്സൽ ൧-ം ൨-ം ൭-ം പ്രതികൾ.<br>ഹൈക്കോട്ടിൽ അപ്പീൽ വാദികൾ.<br>അപ്പീൽ വാദികൾ. |

വക്കീലന്മാർ—മെസ്സെർസ്സ പ്രിൻസും ഗോവലും.

| | |
|---|---|
| മാർ ദിവന്നാസ്യോസ മെത്രാപോലീത്ത | അസ്സൽ വാദി.<br>ഹൈക്കോട്ടിൽ അപ്പീൽ പ്രതി.<br>അപ്പീൽ പ്രതി. |

വക്കീലന്മാർ—മെസ്സർസ്സ രാമനാഥരായരും വറുഗീസും.

ഠരം അപ്പീൽ മകരം ൧൭-ാംനു മുതൽ കുംഭം ൧൦-ാംനു വരെ ഹീയറിങ്ങ കഴിഞ്ഞ ൧൦൬൪ മിഥുനം ൩൦-ാംനു ആകുന്ന ഠരം തീയ്യതിവരെ ആലോചനയിൽ ഇരുന്നതിന്റെ ശേഷം ജൂഡീഷ്യൽ കമ്മട്ടിക്കാർ (ഓർമസ്ബി ജഡ്ജി അഭിപ്രായം ഭേദപ്പെട്ട) താഴെ പറയുന്ന വിധിയെ ഉച്ചരിച്ചു.

# ജഡ്ജിമെൻറു.

ൟ അപ്പീലിനു ഹേതുവായ അന്യായം ൧൮൭൯-മാൎച്ച ൪-ാം തീയ്യതിക്കു / ൧൦൫൪- കുംഭം ൨൨-ാം തീയ്യതി

ആലപ്പുഴെ ജില്ലാകോട്ടിൽ മാർ ദിവന്നാസ്യോസ (അപ്പീൽ പ്രതി) സുറിയാനിസഭയുടെ ന്യായമായി വാഴിച്ചാക്കപ്പെട്ട മെത്രാപോലീത്തായും മലങ്കര യാക്കോബായ സുറിയാനി അസൊസിയെഷ്യൻ കമ്മട്ടിയുടെ പ്രസിഡെണ്ടും ആയി മാർ അത്താനാസ്യോസിൻെറയും (അപ്പീൽ വാദി) പെരെ രണ്ടുപെരുടെയും മെൽ ആകെ [illegible] പണം വിലയുള്ള ഏതാനും സ്ഥാവരജംഗമ സ്വത്തുക്കൾ അവയുടെ മേലാദായത്തൊടു കൂടെയും മെത്രാപൊലീത്താ സ്ഥാനത്തിന്നടുത്ത ചില ഭൂഷണങ്ങളും സ്ഥാനചിഹ്നങ്ങളും കയ്യശംകിട്ടുന്നതിനു കൊണ്ടുവന്നിട്ടുള്ളതാകുന്നു. ൟ അന്യായത്തിനു ഹേതുവായ തൎക്കം ൧൦൫൨- ആടി ൩-ാംനു- വരെ ന്യായമായി വാഴിച്ചാക്കപ്പെട്ട മെത്രാപോലീത്തായെന്നു സമ്മതിച്ചിരുന്നതും അപ്പീൽ വാദിയുടെ മൂത്ത സഹോദരനും ആയിരുന്ന കഴിഞ്ഞുപൊയ അത്താനാസ്യോസിൻെറ മരണത്തിങ്കൽ തിരുവിതാംകൂറിലുള്ള സുറിയാനി സഭയുടെ മെത്രാപൊലീത്താസ്ഥാനത്തിൻെറ പിൻവാഴ്ചയെ കുറിച്ചായിരുന്നു.

൨. ഏററവും ചുരുങ്ങിയതായ ൟ അന്യായം (മിക്കവാറും ശ്രദ്ധാൎത്ഥമുള്ളത) താഴെ പറയും പ്രകാരം ആകുന്നു.

"ഇതൊടുകൂടിയുള്ള എ-ം ബി-ം പട്ടികകളിൽ പറയുന്ന സ്ഥാവര ജംഗമ വസ്തുക്കൾ മലയാളത്തെ യാക്കൊബായ സുറിയാനി ക്രിസ്ത്യാനി സമുദായത്തിനുള്ള കോട്ടയത്തു സിമ്മനാരിയുടെ വകയും സി- പട്ടികയിൽ പറയുന്ന വസ്തുക്കൾ ആ സമുദായത്തിൻെറ മെത്രാന്മാർ പാരമ്പൎയ്യമായി ആ സ്ഥാന സംബന്ധമായി ധരിച്ചും ഉപയൊഗിച്ചും വന്നിട്ടുള്ളതും ആകുന്നു."

"മെല്പറഞ്ഞ സ്ഥാവരജംഗമ വസ്തുക്കൾ സുറിയാനി ക്രിസ്ത്യാനികളുടെ പ്രധാന തലവനായ ശ്രേഷ്ഠമുള്ള അന്തിയോഖ്യാ പാത്രിയൎക്കീസിൻെറ ആജ്ഞയിൻ കീഴിൽ ഇരുന്ന ഓരൊ മെത്രാപോലിത്തന്മാരുടെ കയ്യശത്തിലും അധികാരത്തിലും ആയിരുന്നു. ൟ നടപ്പനുസരിച്ച മെല്പറഞ്ഞ വസ്തുക്കൾ ഒടുക്കം മെൽ വിവരിച്ച അന്തിയോഖ്യാ പാത്രിയൎക്കീസിനാൽ മെത്രാപോലീത്താ ആയി വാഴിക്കപ്പെട്ടതിൽ ഉണ്ടായ അവകാശത്താൽ മാർ അത്താനാസ്യോസ മെത്രാപോലീത്തായെന്നു അറിയപ്പെട്ടിരുന്ന മരിച്ചുപൊയ ആളിൻെറ കയ്യശത്തിലും അധികാരത്തിലും ആയിരുന്നു."

"മെല്പറഞ്ഞ മാർ അത്താനാസ്യോസ ൧൦൫൨- കൎക്കടകം ൨-ാംനു- ഇഹലൊകം വിട്ടു പിരികയും ആ തീയ്യതിമുതൽ ൧-ാം പ്രതിയും അയാളുടെ സഹായികളായി ചെൎന്നിരിക്കുന്ന ൨-ം ൩-ം പ്രതികളും മുമ്പുപറഞ്ഞ എ- മുതൽ സി- വരെ പട്ടികയിൽ പറയുന്ന വസ്തുക്കളെ ന്യായരഹിതമായി കയ്യശം വച്ചിരിക്കുന്നു."

"നാം അന്തിയോഖ്യാ പാത്രിയക്കീസിനാൽ സ്ഥാനം നല്കപ്പെട്ട മെത്രാപ്പൊലീത്താ ആകകൊണ്ടും സുറിയാനി അസൊസെഷ്യൻ കമ്മട്ടിയുടെ പ്രസിഡെണ്ടായി നിയമിക്കപ്പെട്ടിട്ടുള്ളതു കൊണ്ടും സുറിയാനി സമുദായത്താൽ അംഗീകരിക്കപ്പെട്ടിട്ടുള്ളതുകൊണ്ടും മെല്പറഞ്ഞ പട്ടികയിൽ വിവരിച്ച വസ്തുക്കളെ മുഴുവനും കീഴ്നടപ്പനുസരിച്ചു കയ്യുശം വച്ചു നടത്തുന്നതിലേക്ക നാം അൎഹതനായിരിക്കുന്നു."

"അതിനാൽ എ. പട്ടികയിൽ പറയുന്നതും ൧൨൧൦൦ പണം വിലയുള്ളതുമായ വസ്തുക്കളുടെ കയ്യുശത്തെ അതിൽ ഉൾപ്പെട്ടിരിക്കുന്ന ൧-മുതൽ ൩൯-വരെയും ൧൪-മുതൽ ൧൩-വരെയും നമ്പ്ര വസ്തുക്കളുടെ മെലാൽ ആദായത്തൊടു കൂടിയും, ൩,൫൨,൩൨൪ പണം വിലയുള്ള ബി-യും സി-യും പട്ടികകളിൽ പറയുന്ന ജംഗമവസ്തുക്കൾ ബി- പട്ടികയിൽ ൧-മുതൽ ൩- വരെ തുകകളിന്മെലുള്ള മെലാൽ പലിശയോടു കൂടിയും, കൊടതി ചിലവും പ്രതികളെകൊണ്ടു തരുവിക്കണമെന്ന അപെക്ഷിക്കുന്നു."

"എ. പട്ടികപ്രകാരമുള്ള സ്ഥാവര വസ്തു . പണം<br>
ക്കൾക്ക നിശ്ചിയിച്ച വില——൧൨൧൦൦<br>
ബി. പട്ടികപ്രകാരമുള്ള<br>
ജംഗമ വസ്തുക്കൾക്ക ടി.—൩൪൩൪൩൨ |<br>
സി. പട്ടികയിലെ വസ്തുക്കളുടെ വില———൪൩൦൦<br>
———————<br>
ആകെ.—൪൨൫,൪൩൨ |<br>
———————

കഴിഞ്ഞുപൊയ അത്താനാസ്യൊസിൻെറ മെത്രാപ്പോലീത്താ സ്ഥാനത്തെ അയാൾ ജീവനൊടിരിക്കുമ്പൊൾതന്നെ അന്തിയോഖ്യാ പാത്രിയക്കീസിനാൽ ദുഷ്പ്പെട്ടത്തിയിരുന്നു. അതിനാൽ അയാളുടെ കയ്യുശത്തെയും അധികാരത്തെയും വിട്ടുത്തുന്നതിന്ന അധികാരമുള്ള സിവിൽ കൊടതികളിൽ ഒരു വ്യവഹാരം കൊണ്ടുവരുന്നതിനുണ്ടായിരുന്ന ബാധകം ൧൦൫൧-കുംഭം ൨൩-ാംനു- ഉണ്ടായ തിരുവെഴുത്തു വിളംബരത്താൽ നീക്കപ്പെട്ടിരിക്കുന്നു. ഇതു മുതൽ, കഴിഞ്ഞുപോയ അത്താനാസ്യൊസിൻെറ സ്ഥാനഭ്രഷ്ടകൊണ്ടും മരണംകൊണ്ടും ആ വസ്തുക്കളെ യാതൊരു തക്കവും പറയാതെ നമ്മെ എല്പിച്ചു തരെണ്ടിയവനും അവയെ കയ്യുശം വയ്ക്കുന്നതിന്ന യാതൊരു അവകാശം ഇല്ലാത്തവനും ആയ ൧-ാം പ്രതിയുടെ മേലും അയാളെ അനുകൂലിക്കുന്ന ൨-ം ൩-ം പ്രതികളുടെ മേലും വ്യവഹാരകാരണം ഉണ്ടായി. വ്യവഹാരകാരണം മേല്പറഞ്ഞ അത്താനാസ്യൊസ മരിച്ച ൧൦൫൨- കൎക്കടകം ൩-ാംനു- മുതൽ ഉത്ഭവിച്ചിരിക്കുന്നു."

൩. ൟരം വ്യവഹാരം ആദ്യം പതിക്കപ്പെട്ടത മുന്നാളുകളുടെമെൽ ആയിരുന്നു. അതായതു. ഇപ്പഴത്തെ ൧-ം ൨-ം അപ്പീൽ വാദികളും പിന്നീട മരിച്ചുപൊയതും തൻെറ ന്യായമായ അവകാശിയെ റിക്കാട്ടിൽ പെടുത്താത്തതുമായ വെറൊരുവനും ആകുന്നു. ഇപ്പോഴത്തെ അ

പ്പീൽ ൧-ാം വാദിയായ ൧-ാം പ്രതി (ഈ ആളെ ഈ വിധിയിൽ അപ്പീല വാദിയായിട്ടും മററെ രണ്ടുപെരെയും വിധിയുടെ അവസാന ഭാഗത്തു പറയുംപ്രകാരം പെരിനു മാത്രമുള്ള കക്ഷികളായിട്ടും കാണിച്ചിരിക്കുന്നു.) മെത്രാപ്പോലീത്താസ്ഥാനത്തിന കഴിഞ്ഞുപൊയ മാർ അത്താനാസ്യോസിൻെറ പിൻതുടച്ചക്കാരനായി മലങ്കര സുറിയാനിസഭയുടെ സകല വസ്തുക്കളും തൻെറ കയ്യുശത്തിൽ ഇരിക്കെണ്ടതാണെന്നു വാദിച്ചു. ൨-൦ ൩-൦ പ്രതികൾ (അപ്പീൽ ൨-ാംവാദിയും പിന്നീടു മരിച്ച വെറൊരാളും) സുറിയാനിസഭയുടെ വക സ്ഥാവര വസ്തുക്കളുടെയും പണത്തിൻെറയും മെത്രാപ്പോലീത്തായൊടു കൂടെ സമുദായത്താൽ തിരഞ്ഞെടുക്കപ്പെട്ട കൂട്ടട്രസ്റ്റികൾ ആയിരുന്നു.

൪. ൧-ാംപ്രതിയുടെ (അപ്പീൽ വാദി) ൧൦൫൪ ആടി ൬-ാംനു-യിലെ ഉത്തരം താഴെ പറയുന്ന സംഗതിയെക്കുറിച്ചായിരുന്നു.

(൧) വാദിയെ മെത്രാൻസ്ഥാനത്തിലെക്കു ഉയൎത്തിയതും ഈ അന്ന്യായം കൊണ്ടുവരുന്നതിനുള്ള അധികാരമെന്നു വാദി നടിക്കുന്ന പുത്തൻകൂർ സുറിയാനി ക്രിസ്ത്യാനി എടവകയുടെ അസൊസൊസെഷ്യൻ കമ്മട്ടിയിൽ (അസൊസെസഷ്യൻ തന്നെ ഉണ്ടായിട്ടില്ല) പ്രസിഡെണ്ടുസ്ഥാനത്തിലെക്കു തന്നെ നിയമിച്ചതും ആരാൽ എന്നും എപ്പോൾ എന്നും അന്ന്യായത്തിൽ കാണിച്ചിട്ടില്ലാത്തതുകൊണ്ടും അവകാശം കൊണ്ടുവരുന്നതിനും ഓരൊ പ്രതികളുടെ മേലും ഉള്ള വ്യവഹാരകാരണം വെളിവായി പറഞ്ഞിട്ടില്ലാത്തതുകൊണ്ടും അന്ന്യായത്തിന ന്യൂനതയും. (൨) ഈ അന്ന്യായത്തിന <u>മിസ്ജോയിണ്ടർ</u> എന്ന ദോഷവും വ്യവഹാരകാരണത്തിൻെറ പൊരായ്മയും. (൩) മുമ്പുണ്ടായിരുന്ന സദർക്കോടതിയിലെയും ബ്രിട്ടീഷ മലബാർ ജില്ലാക്കോടതിയിലെയും മദ്രാസ ഹൈക്കോടതിയിലെയും വിധികളാൽ അതിന <u>റെസ്ജ്യുഡിക്കെയിറ്റാ</u> എന്ന ദോഷവും. (൪) പ്രതിക്കു (അപ്പീൽവാദി) ൧൨ സംവത്സരങ്ങളിൽ അധികം കാലത്തേക്കു എതൃകയ്യുശം ഉണ്ടായിരുന്നതിനാൽ അന്ന്യായത്തിനു കാലഹരണ ദോഷവും ഉണ്ടു. (൫) വാദി സ്ഥാനമില്ലാതെയും മലങ്കര സുറിയാനിക്രിസ്ത്യാനി സഭയാൽ അംഗീകരിക്കപ്പെടാതെയും ഇരുന്നു. (൬) അതിനാൽ അന്ന്യായപ്പട്ടികയിൽ വിവരിച്ചിരിക്കുന്ന വസ്തുക്കളെ വീണ്ടെടുക്കുവാൻ ഈ വ്യവഹാരം കൊണ്ടുവരുന്നതിന അയാൾക്കു അവകാശമില്ല. (൭) വാദി വളരെ കടത്തിൽ മുഴുകിയവനും "തൻെറ നടപടി മതച്ചട്ടത്തിനും നടത്തയ്ക്കും വിപരീതമായിട്ടുള്ളതും" താൻതന്നെ "ദേഹത്തിനു ഊനത ഭവിച്ചിട്ടുള്ള ഒരാളും" ആകയാൽ മെത്രാപ്പോലീത്താസ്ഥാനം വഹിക്കുന്നതിന അയൊഗ്യനും ആകുന്നു. (൮) മലങ്കര എടവകയും അതിൻെറ അധികാരത്തിലുള്ള സുറിയാനി ക്രിസ്ത്യാനി സമുദായവും തങ്ങളുടെ സ്വന്തമായിട്ടുള്ള ഓരൊ മെത്രാന്മാരുടെ കീഴിൽ ഇരുന്നതുകൊണ്ടു അന്തിയോഖ്യാസിംഹാസനത്തിൽനിന്നു സ്വാതന്ത്ര്യമുള്ളവരാകുന്നു. (൯) മലയാളത്തുള്ള സുറിയാനിസഭയുടെ മേൽ അന്തിയൊഖ്യാപാത്രിയക്കീസിന യാതൊരു വിധത്തിലും അധികാരമില്ലാ. (൧൦) സമ്മതിക്കപ്പെട്ട അവസാനത്തെ മെത്രാപ്പോലീത്താ ആയിരുന്ന കഴിഞ്ഞുപോ

യ അത്താനാസ്യോസ അന്തിയോഖ്യാ പാത്രിയക്കീസിനാൽ വാഴിക്കപ്പെട്ടതു ഛിദ്രവാദം അകാരണമായി സംഭവിച്ചതാകുന്നു. (൧൧) അപ്പീൽവാദിയുടെ (൧-ാം പ്രതി) അറിവിൻ പ്രകാരം, അന്തിയോഖ്യായിൽ ഒന്നിലധികം പാത്രിയക്കീസന്മാർ ഉള്ളതുകൊണ്ടു വാദി ഏതു പാത്രിയക്കീസിനാൽ വാഴിക്കപ്പെട്ടു എന്ന അന്യായത്തിൽ നിന്നു വെളിപ്പെടുന്നില്ല. (൧൨) വാദി ഏതു പാത്രിയക്കീസിനാൽ വാഴിക്കപ്പെട്ടിരുന്നാലും അന്തിയോഖ്യയ്ക്കു കീഴ്പെട്ടിട്ടില്ലാത്ത മലങ്കര ഇടവകയുടെ മെത്രാപ്പോലീത്താസ്ഥാനത്തിന്റെ പിന്തുടർച്ചയ്ക്കു യാതൊരു അവകാശവും അയാൾക്കു ഇല്ല. (൧൩) ഈ രാജ്യത്ത പുരാതന കാലങ്ങളിൽ തുടങ്ങി പിൻവാഴ്ചയ്ക്കു നടന്നുവരുന്ന മുറ "മലങ്കരയുടെ അനു ഭരിക്കുന്ന മെത്രാപ്പോലീത്താ താൻ ജീവനോടിരിക്കുന്ന കാലത്ത ഒരു പിൻവാഴ്ചക്കാരനെ നിയമിക്കുവാനും താൻ ചെയ്യേണ്ടുന്ന ക്രിയകളെ അയാളെക്കൊണ്ടു ചെയ്യിക്കുവാനും വസ്തുക്കളെയും മുതലിനെയും അയാളെ ഏല്പിക്കുവാനും" അങ്ങിനെ നിയമിക്കപ്പെട്ട ആൾ "തനിക്കു മുമ്പിരുന്ന മെത്രാപ്പോലീത്തായുടെ സമ്മതത്താലും ജനങ്ങളുടെ അംഗീകാരത്താലും" മെത്രാപ്പോലീത്താ ആയി തീരുകയും ആയിരുന്നു. (൧൪) ആ നടത്ത അനുസരിച്ച അപ്പീൽവാദി (൧-ാം പ്രതി) കഴിഞ്ഞുപോയ അത്താനാസ്യോസിനാൽ നിയമിക്കപ്പെട്ട മെത്രാപ്പോലീത്തായ്ക്കടുത്ത ക്രിയകൾ ചെയ്വാൻ അനുവദിക്കപ്പെടുകയും ചെയ്തു. (൧൫) അപ്പീൽ വാദിയുടെ അറിവിൽ വാദിക്കു (അപ്പീൽ പ്രതി) "ആരുടെ പക്കൽ നിന്നു സ്ഥാനം കിട്ടിയെന്നു നടിക്കുന്നുവോ ആ ആളിന്റെ സ്ഥാനത്തിലിരിക്കുന്ന പാത്രിയക്കീസായി ഇവിടെ വന്ന ആളാകുന്നു" വാദി മെത്രാപ്പോലീത്താസ്ഥാനത്തിൽ നിന്നു നീക്കപ്പെട്ടിരിക്കുന്നു. (൧൬) അന്യായപ്പട്ടികയിലുള്ള വസ്തുവിൽ ഒരംശം കഴിഞ്ഞുപോയ അത്താനാസ്യോസ തന്റെ സ്വയസമ്പാദ്യമായി നടത്തിക്കൊണ്ടു ഉറപ്പിച്ചു, ചാക്കോ എന്നൊരുവനു കൊടുത്തിട്ടുള്ള പണയ പ്രകാരം അവന്റെ കൈവശത്തിലാകുന്നു. (൧൭) അന്യായ പട്ടികയിൽ പറയുന്ന എല്ലാ വസ്തുക്കളും കിട്ടുന്നതിന്ന വാദിക്കവകാശമില്ല.

൫. ൨-ാം പ്രതി (അപ്പീൽ ൨-ാം വാദി) തന്നെ സംബന്ധിച്ചിടത്തോളം ൧-ാം പ്രതിയെപ്പോലെതന്നെ വാദിയുടെ അവകാശത്തിന ഉത്തരം കൊടുത്തു. തന്റെ മേലുള്ള വ്യവഹാരകാരണം അന്യായത്തിൽ വെളിപ്പെടുത്തീട്ടില്ലെന്നും കൂടി വാദിച്ചു.

൬. അപ്പീൽ വാദിയുടെ ഉത്തരത്തിൽ പറഞ്ഞിരിക്കുന്ന ചാക്കൊ സപ്ലിമെണ്ട ൪-ാം പ്രതിയായി ചേർക്കപ്പെട്ടു. അവന്റെ ൧൦൫൫-കുംഭം ൮-ാംനു-ലെ പത്രികയിൽ അവന്റെ പണയം സത്യമായിട്ടുള്ളതും ബലമായിട്ടുള്ളതും ആണെന്നു വാദിച്ചു.

൭. ചാക്കൊ വ്യവഹാരമദ്ധ്യെ മരിക്കയാൽ അതിന്റെശേഷം പണയവസ്തു കൈവശത്തിൽ വച്ചിരുന്ന അവന്റെ മക്കളെ ൭-ാം ൮-ാം ൯-ാം പ്രതികളായി ചെർത്തു. ഇവരിൽ ൭-ാം പ്രതി മാത്രം ൪-ാം പ്രതിയുടെ തക്കത്തെ താങ്ങി ഉത്തരം കൊടുത്തു.

൮. ൫-ം ൬-ം പ്രതികൾ അന്ന്യായത്തിൽപ്പെട്ടതിൽ രണ്ടെണ്ണം വസ്തുക്കളുടെ കയ്യശക്കാരായി കക്ഷിചേർക്കപ്പെട്ടു. എന്നാൽ അവർ ഹാജരായിട്ടില്ല.

൯. ഇവരിൽ ൧-ം ൨-ം ൭-ം പ്രതികൾ മാത്രം ഹൈക്കോട്ട അപ്പീലിലും ഇപ്പോഴത്തെ അപ്പീലിലും കക്ഷികളായി. മറെറവർ ആദ്യകോടതിയിലെ വിധിയുടെ ശെഷം ഒരു വ്യവഹാരത്തിൽ ചെന്നിട്ടില്ല.

൧൦. മേല്പറഞ്ഞ തക്കങ്ങളിന്മേൽ (൧൦൫൭-ലെ ൧-ാം നമ്പ്ര സിവിൽകൊടതി റെഗ്ഗുലെഷ്യൻ നടപ്പാകുന്നതിനു മുമ്പെയുള്ള രീതി അനുസരിച്ച) രണ്ടു ജഡ്ജിമാർ (മെസ്സെർസ ലഫ്രെനെയിസ്സും കൃഷ്ണമെനൊനും) കൂടി ഇരുന്ന ആദ്യ കോടതി, ഇരുകക്ഷി വക്കീലന്മാരെക്കൊണ്ടു അന്ന്യായ തീച്ചയ്ക്കു നിശ്ചയിക്കേണ്ടു, അവരുടെ (വക്കീലന്മാരുടെ) അഭിപ്രായ പ്രകാരം ആവശ്യമുള്ള വാദമുഖങ്ങളെ എഴുതി ഹാജരാക്കിക്കയും അവയെ പരിശോധിച്ച വക്കീലന്മാരുടെ തക്കം കേട്ട ൧൦൫൬ കന്നി ൨൨-ാംനു- ഇരുപത്തഞ്ചിൽ കുറയാതെ വാദമുഖങ്ങളെ നിണ്ണയിച്ചു. ഇതിൽ ആറു വാദമുഖങ്ങൾ (൨-ം ൩-ം ൪-ം ൫-ം ൬-ം ൭-ം) ശാസ്ത്രതക്കത്തെയും നാല (൯-ം ൧൧-ം ൧൨-ം ൧൭-ൽ ഏതാനും ഭാഗവും) സുറിയാനി ക്രിസ്ത്യാനി സമുദായത്തിന്റെ കാനോൻ വിശ്വാസക്രമങ്ങൾ മുതലായ മദവിഷയങ്ങളെയും, ഒമ്പത (൮-ം ൧൦-ം ൧൩-ം ൧൭-ം ൧൮-ം ൧൯-ം ൨൦-ം ൨൧-ം ൨൨-ം) തിരുവിതാംകൂറിലുള്ള സുറിയാനി സഭയുടെ ചരിത്രത്തെയും അതിന്റെമേൽ അന്തിയോഖ്യാ പാത്രിയക്കീസിനുള്ള മേലധികാരത്തെയും ദാനം കിട്ടിയിട്ടുള്ള തുകയെയും അതിന്റെ സ്വഭാവത്തെയും അതു സംബന്ധമായ മററു വസ്തുക്കളെയും, രണ്ടു (൧-ം ൧൪-ം ൧൩-ൽ ഏതാനും ഭാഗവും) വാദിക്ക മെത്രാപ്പോലീത്താ ആയിട്ടുള്ള പിൻ തുടച്ചയ്ക്കും ഒരു അന്ന്യായം കൊണ്ടുവരുവാനും ഉള്ള അവകാശത്തെയും, മൂന്ന (൧൫-ം ൧൬-ം ൨൫-ം) പ്രതികൾക്ക വസ്തുക്കളെ കയ്യശം വയ്ക്കുന്നതിനും ട്രസ്റ്റ മുതലിനെ കൈകാര്യം ചെയ്യുന്നതിനും ഉള്ള അഹ്തയെയും പ്രത്യേകിച്ച ൧-ാം പ്രതിക്ക (അപ്പീലവാദി) സഭയുടെ വൈദികമെലദ്ധ്യക്ഷനാകുന്നതിനുള്ള അയോഗ്യതയെയും സംബന്ധിച്ചായിരുന്നു. മറെറതു രണ്ടും അന്ന്യായത്തിൽ സല കണക്കാക്കിയ്കിനെയും ൪-ാം പ്രതിയുടെ പണയത്തെയും കുറിച്ചായിരുന്നു.

൧൧. ഒരു വ്യവഹാരം ഒററയ്ക്കു വിസ്തരിച്ചു തീച്ച ചെയ്തു ജില്ലാ ജഡ്ജി കൃഷ്ണമെനൊൻ തന്റെ ജഡ്ജിമെണ്ടിൽ വാദമുഖങ്ങളെപ്പററി താഴെ പറയുംപ്രകാരം അഭിപ്രായപ്പെട്ടു. "ആസമയംതന്നെ ൧൧-ം ൧൨-ം ൧൭-ം വാദമുഖങ്ങളെ നിണ്ണയിക്കുന്നതിന്റെ ആവശ്യത്തെകുറിച്ച ഞാൻ സംശയിച്ചു എങ്കിലും എന്റെ കൂടെ ഇരുന്ന എന്റെ മുമ്പനും ക്രിസ്ത്യാനിയും ആയിരുന്ന ജഡ്ജിയുടെ അഭിപ്രായത്തൊടു ഞാൻ ചെന്നു."

൧൨. എങ്കിലും ആ ജഡ്ജി എല്ലാ വാദമുഖങ്ങളെയും വിസ്തരിച്ചു ൧൦൫൯ മിഥുനം ൧൬-ാം തീയതിയിലെ ജഡ്ജിമെണ്ടിൽ അവയിൽ ഒരൊന്നിനെ കുറിച്ച തീച്ചപറകയും ചെയ്തു.

൧൩. അയാൾ അന്ന്യായത്തിനുള്ള ശാസ്ത്രസംബന്ധമായ സകല തടസ്സങ്ങളെയും തള്ളി സാരമായ സംഗതിയിന്മേൽ വാദിയുടെ (അപ്പീൽപ്രതി) സ്ഥാനം നല്ലവണ്ണം സ്ഥാപിക്കപ്പെട്ടതായി അഭിപ്രായപ്പെടുകയും പ്രതി (അപ്പീൽ വാദി) വാദിച്ച സ്ഥാനം ഊനതയുള്ളതെന്നും നിലനില്ക്കുന്നതല്ലെന്നും ൪-ാംപ്രതിക്കുള്ള പണയം സാധുവല്ലെന്നും പ്രസ്ഥാപിക്കയും ചെയ്തു വാദിക്ക (അപ്പീൽപ്രതി) ഗുണമായി താഴെ പറയുംപ്രകാരം ഒരു വിധികൊടുത്തു.

"ൟ കോടതിയുടെ വിധി ആകപ്പാടെ നോക്കുമ്പോൾ പ്രതിയുടെ മൊഴിയിൽ ഉണ്ടെന്നു സമ്മതിച്ചിട്ടുള്ള അന്ന്യായപ്പെട്ട എല്ലാവസ്തുക്കളും മലങ്കരയാക്കോബായ സുറിയാനിക്കാരുടെ ന്യായമായ മെത്രാപ്പോലീത്താ ആയി വാദിക്കു ഒഴിഞ്ഞുകൊടുക്കേണമെന്നും പണമായിട്ടിരിപ്പില്ലാത്ത ട്രസ്റ്റുമുതൽസംബന്ധിച്ചു അന്ന്യായ തീയ്യതിയിൽ അവ ഏതു സ്ഥിതിയിൽ ഇരുന്നു എന്നു പ്രതികൾ ഫയലാക്കിയ കണക്കിനാൽ കാണപ്പെടുന്നുവൊ ആ സ്ഥിതിയിൽ അവ ഇരിക്കുന്നു എന്നു വിചാരിച്ചു ൧-മുതൽ ൩-വരെ പ്രതികളെക്കൊണ്ടു ആസ്ഥിതിയിൽ അവയ്ക്കു ഉത്തരം പറയിക്കയും, പണയത്തിന്മേൽ കൊടുത്തിട്ടുള്ള മുതൽ തിരികെ കൊടുക്കുക ശരിയായ വിലയ്ക്കു വസ്തുക്കൾ വാങ്ങുക മുതലായു എന്നിങ്ങനെയുള്ള അന്ന്യകാരണങ്ങളാൽ വസ്തു പണമാക്കുന്നതിനും പണം വസ്തുവാക്കുന്നതിനുമായി ആവശ്യപ്പെട്ട മാററങ്ങൾക്കു ഇളവു ചെയ്തുകൊണ്ടു ട്രസ്റ്റിലെക്കു ആവശ്യമായി ഉണ്ടായ ചിലവു ഒഴികെ പണമായും വസ്തുക്കളായും ആധാരപ്രമാണം മുതലായതായും എന്തെല്ലാം കൂട്ടതല്ലൊ അധികതമൊ അവര വാങ്ങിയിട്ടുണ്ടൊ അവ ഒക്കയും വാദിക്കു കൊടുപ്പിക്കേണമെന്നും ആകുന്നു, എ- പട്ടികയിൽ ൧-മുതൽ ൬-വരെയും ൧൫-ം ൧൬-ം നമ്പ്ര വസ്തുക്കളിൽ നിന്നുള്ള അന്ന്യായത്തിൽ പറഞ്ഞിരിക്കുന്ന മെലാൽ ആദായം ആവശ്യമായ ചിലവു അതിൽനിന്നു നീക്കി അന്ന്യായക്കാരനു കൊടുക്കെണ്ടതാകുന്നു. ബി. പട്ടികയിൽ ൧- മുതൽ ൩- വരെ എണ്ണങ്ങളുടെ കണക്കെടുക്കുന്നതിൽ ഇതിന്റെയും കണക്ക എടുക്കെണ്ടിവരും. എന്തുകൊണ്ടെന്നാൽ രണ്ടും മിക്കവാറും ഒന്നാകയാൽ ചിലവിന്റെ കണക്കിൽ രണ്ടും കൂടി കലൎന്നിരിക്കുന്നു."

ആ കൊടതി കെസ്സിന്റെ അസാധാരണയായിട്ടുള്ള സംഗതികളാൽ കക്ഷികളുടെ ചിലവ അവരവർ സഹിക്കെണമെന്നു അഭിപ്രായപ്പെട്ടു.

൧൪. ൟ വിധിയിന്മേൽ ൧-ം ൨-ം ൭-ം പ്രതികൾ മിക്കവാറും ആദ്യകോടതിയിൽ തക്കിച്ച ന്യായങ്ങളാൽ ൧൮൮൯ ആഗസ്തു ൨൨-നു-ക്ക / ൧൦൬൫ ആടി ൨൭-ാം തിയ്യതി അപ്പീൽചെയ്തു, അവിടെ കഴിഞ്ഞുപോയ ടി. ആർ. നാരായണപിള്ള ജഡ്ജിയും ജി. ഏസ്സ. അരിയനായകംപിള്ള ജഡ്ജിയും കൂടി ഇരുന്ന അപ്പീൽ കെട്ട ൧൦൬൫- തുലാം ൨൯-ാംനു- തീൎപ്പചെയ്തു. അവര അതിൽ ജില്ലാ കൊടതിയുടെ വിധിയെ സ്ഥിരപ്പെടുത്തി. ആ പാഠവമുള്ള ജഡ്ജിമാർ രണ്ടുപെരും ഇവിടെയുള്ള സുറിയാനി സഭയുടെ മേൽ അന്തിയോഖ്യാ

പാത്രിയക്കിസിനുള്ള മേലധികാരത്തെയും വാദി പാത്രിയക്കീസിനാ
ൽ മേല്പട്ടക്കാരനായി വാഴിക്കപ്പെട്ട മെത്രാപൊലിത്താ ആയി നിശ്ചയി
ക്കപ്പെട്ടതിനാൽ ആ സഭയുടെ മെത്രാപ്പോലീത്താ ആകുന്നതിന്ന ൧-ാം
പ്രതി (അപ്പീൽ വാദി)ക്കുള്ളതിനെക്കാൾ അധികമായി വാദിക്കുള്ള
അവകാശത്തെയും സ്ഥിരപ്പെടുത്തി. അതു സംബന്ധമാണെന്നു സമ്മ
തിച്ചിട്ടുള്ള എല്ലാ വസ്തുക്കളും പണവും വാദിക്ക കയ്യശമായി വിധിച്ചു.
ഒരു ക്രിസ്ത്യാനി ജസ്സയായ അയ്യനായകം പിള്ള സുറിയാനി ക്രിസ്ത്യാനി
കളുടെ വിശ്വാസവും ഉപദേശങ്ങളും സംബന്ധിച്ചുള്ള വാദമുഖങ്ങ
ളെ കൃത്യമായും പൂർണ്ണമായും പരിശോധിച്ചു അപ്പീൽവാദി യാക്കോബാ
യ സുറിയാനി പരിഷയുടെ അംഗീകരിക്കപ്പെട്ട വിശ്വാസത്തിൽ നി
ന്നും ഉപദേശങ്ങളിൽ നിന്നും മാറിയിരിക്കുന്നു എന്നും അതിനാൽ ആ
മതം അനുസരിച്ചുള്ള സഭയുടെ മെത്രാപ്പോലീത്താസ്ഥാനം വഹിക്കു
ന്നതിന അയോഗ്യനായി തീൎന്നു എന്നും അഭിപ്രായപ്പെട്ടു. ചിലവ മുഴു
വനും അപ്പീൽ വാദികളെക്കൊണ്ടു കൊടുപ്പിക്കുവാൻ നിശ്ചയിച്ചു അപ്പീ
ൽ തള്ളി.

ആദ്യകോടതിയുടെ വിധിയിൽ ഹൈക്കോടതികാർ ഭേദപ്പെടുത്തിയതു
൨-ാം പ്രതി ആദ്യകോടതിയുടെ വിധിയാൽ സ്ഥാനത്തിൽനിന്ന നീക്ക
പ്പെട്ടു എങ്കിലും പകരം ആളെ നിയമിക്കേണ്ടു സംഗതിയെ കുറിച്ചു അ
തിൽ പറഞ്ഞിട്ടില്ലാത്ത സ്ഥിതിക്കും ൩-ാം പ്രതി മരിച്ചുപോയ സ്ഥി
തിക്കും അവർ തങ്ങളുടെ സ്ഥാനത്തിൽ ഇല്ലാതെ വന്നതിനാൽ സമുദാ
ത്തിന്റെ വക മുതലിനെ കൈകാൎയ്യം ചെയ്യുന്നതിനു മെത്രാപ്പോലീത്താ
(അപ്പീൽ പ്രതി)യൊടുകൂടെ രണ്ടു കൂട്ടു ട്രസ്റ്റികളെ നിശ്ചയിക്കുന്നതിനെ
കുറിച്ചായിരുന്നു. ഈ നിശ്ചയം വിധിനടത്തയിൽ വച്ചു സമുദായത്താൽ
ചെയ്യണമെന്ന ഹൈക്കോടതി കല്പിച്ചു. വേറെ ഭേദം കോടതിചിലവു
സംബന്ധിച്ചായിരുന്നു. ആദ്യകോടതി ഇരു കക്ഷികളും ചിലവു സഹി
ക്കുവാൻ കല്പിച്ചു. എന്നാൽ ഹൈക്കോടതി അത പ്രതി (അപ്പീൽവാദി)
കൊടുക്കുവാൻ വിധിച്ചു.

൫. ഹൈക്കോട്ടു വിധിയിന്മേൽ ൧൮൯൬ മാൎച്ച് ൧൭-ാം തീയതിക്കു / ൧൦൭൧ കുംഭം ൫-ാം തീയതി മഹാ
രാജാവിങ്കൽ ഇപ്പൊഴത്തെ അപ്പീൽ ചെയ്യുകയും ൧൮൯൬ ജൂലൈ ൧൩-ാം നു-ക്കു / ൧൦൭൧ ആനി ൩൦-ാം തീയതി
സ്വീകരിക്കയും ചെയ്തു.

൬. അപ്പീൽ മെമ്മൊറാണ്ടത്തിൽ കിഴക്കോടതി വിധികൾക്കു
ള്ള ആക്ഷേപങ്ങളായി ൧൨൩ കൂട്ടം കാരണങ്ങൾ കാണിച്ചിരിക്കുന്നു.
ഈ കാരണങ്ങൾ ആദ്യകോടതിയിൽ അന്ന്യായത്തിനുണ്ടായ ആക്ഷേ
പങ്ങളെ ആവൎത്തിച്ചു പറക മാത്രം ചെയ്തിരിക്കുന്നു. എന്നാൽ അപ്പീൽ
വാദിയുടെ പാഠവമുള്ള വക്കീൽ വിചാരണ സമയത്ത അപ്പീൽ മെമ്മൊ
റാണ്ടത്തിലുള്ള എല്ലാ കാരണങ്ങളും എടുക്കുന്നതിനു നിബന്ധിച്ചില്ല.
അയാൾ റിക്കാട്ടിലുള്ള തെളിവുകളാലും സംഗതികളാലും പാലിച്ചുകൊള്ളാ
മെന്നു വിചാരിച്ചിരുന്ന കാരണങ്ങൾ മാത്രം നിബ്ബന്ധിച്ചു. അയാൾ

വാദിക്കുന്നതിനായി എടുത്ത സംഗതികൾ ചുരുക്കമായി താഴെ പറയുന്നവ ആകുന്നു.

൧൭. (൧) അന്ന്യായത്തിന സംഗതിയിലും ഭാവത്തിലും ന്യൂനത ഉണ്ടായിരിക്കയും അപ്പീൽവാദിക്ക അപ്പീൽ പ്രതിയുടെ വ്യവഹാരത്തെ നല്ലവണ്ണം തടുക്കുവാൻ തക്കതായ വെടിപ്പും വിവരങ്ങളും അന്ന്യായത്തിൽ കുറഞ്ഞിരിക്കയും ചെയ്യു. എടത്തൂട എന്ന കുററം അതിൽ സൂചിപ്പിച്ചിട്ട കൂടെ ഇല്ലായിരുന്നു.

(൨) അപ്പീൽപ്രതിയുടെ വ്യവഹാരം ഏതുവിധത്തിൽ നൊക്കിയാലും കാലഹരണപ്പെട്ടിരുന്നു. അത ട്രസ്റ്റസംബന്ധിച്ചുള്ള വ്യവഹാരം അല്ലായിരുന്നു.

(൩) ട്രസ്റ്റസംബന്ധമായ കാൎയ്യങ്ങളിൽ അപ്പീൽപ്രതിയെ അധികാരപ്പെടുത്തുവാൻ അന്തിയോഖ്യാ പാത്രിയർക്കീസിന അധികാരമില്ലായിരുന്നു. ആ ആൾ ഒരു മെത്രാനെ വാഴിച്ചതുകൊണ്ട ആ മെത്രാന തിരുവിതാംകൂറിലുള്ള സുറിയാനി സഭയുടെ മുതലിന്മേൽ യാതൊരു അധികാരവും ഉണ്ടായിട്ടില്ല. പാത്രിയർക്കീസു നടത്തിയിട്ടുള്ളതൊ നടത്തിയെന്നു പറയുന്നതൊ ആയ അധികാരം ലൌകീകമല്ലാതെ മുഴുവനും ആത്മീകമായിരുന്നു. അദ്ദേഹം, സഭയുടെ വസ്തുവകകളിന്മേൽ ഏതെങ്കിലും അധികാരം നടത്തുവാൻ ശ്രമിച്ചതിന ഒരൊ മെത്രാപ്പോലീത്തന്മാരും സമുദായവും പലപ്രാവശ്യം അതിനെ എതൃത്തു നിന്നിട്ടുണ്ട.

(൪) കൂറിലോസും മാർ അത്താനാസ്യോസ്സും രണ്ടും രാജ്യത്തുണ്ടായിരുന്നതിനാൽ ഒഴിവില്ലാത്ത സമയത്ത നടന്ന അപ്പീൽപ്രതിയുടെ നിയമം ബലമില്ലാത്തതായിരുന്നു. ജനങ്ങളുടെ സമ്മതം കൂടാതെ മെത്രാന്മാരെ മുടക്കുന്നതിന പാത്രിയർക്കീസിന അധികാരം ഉണ്ടായിരുന്നില്ല.

(൫) അപ്പീൽപ്രതി സമുദായത്താൽ ശരിയായി തിരഞ്ഞെടുക്കപ്പെടുകയൊ സുറിയാനി അസൊസിയേഷ്യന്റെ പ്രസിഡെണ്ടായി നിയമിക്കപ്പെടുകയൊ ചെയ്തിട്ടില്ലായിരുന്നു. മുളന്തുരുത്തിയിലും പരിമലെയും ഉണ്ടായ കൂട്ടങ്ങളിൽ പള്ളികളുടെ ശരിയായ പ്രതിനിധികൾ ഇല്ലായിരുന്നു. അതുകൊണ്ട ആ കൂട്ടങ്ങളിൽ ഉണ്ടായ നിശ്ചയങ്ങൾ സമുദായത്തെ ബാധിക്കുന്നില്ല. അതു കൂടാതെ ആ നിശ്ചയങ്ങൾ ഉറപ്പാക്കി പൊതുവെ സമ്മതിച്ചിട്ടും ഇല്ല.

(൬) അപ്പീൽപ്രതിയെ ജനങ്ങൾ മെത്രാപ്പോലീത്താ ആയി അംഗീകരിച്ചു എന്ന വ്യവഹാരത്തിൽ സ്ഥാപിച്ചിട്ടില്ലായിരുന്നു.

(൭) അപ്പീൽവാദിക്ക മെത്രാപ്പോലീത്താ സ്ഥാനം വഹിക്കുന്നതിന പാടില്ലാത്തവണ്ണമുള്ള അയോഗ്യതയും പ്രാപ്തിക്കുറവും ഉള്ളതായിട്ടൊ താൻ ഒരു എടത്തൂട്ടുകാരനായിരുന്നു എന്നുള്ള പ്രസ്താപനത്തെ നീതീകരിപ്പാൻ തക്കതായി സുറിയാനി സഭയുടെ അംഗീകരിക്കപ്പെട്ട വിശ്വാസത്തിൽ നിന്നും ഉപദേശങ്ങളിൽ നിന്നും പിൻമാറിയിട്ടൊ കാണിച്ചിട്ടില്ലായിരുന്നു.

(൮) ൨-ാം പ്രതിയെ (അപ്പീൽ ൨-ാം വാദി) ട്രസ്റ്റി സ്ഥാനത്തിൽ നിന്നും നീക്കുന്നതിനു അന്ന്യായം കൊണ്ടുവന്നിട്ടും തെളിയിച്ചിട്ടും ഇല്ലായിരുന്നു.

(൯) ൩-ാം പ്രതിയുടെ (അപ്പീൽ ൩-ാം വാദിയുടെ അപ്പൻ) പണയം ശരിയായിട്ടുള്ളതും ബലമുള്ളതും ആയിരുന്നു.

(൧൦) കേസ്സിൽ എങ്ങിനെ നോക്കിയാലും അപ്പീൽ വാദിയുടെമെൽ വ്യവഹാരചിലവു ചുമത്തുവാൻ പാടില്ലായിരുന്നു.

൧൧. മെൽപ്രസ്താപിച്ച സംഗതികളെകുറിച്ചു ആലോചിക്കുന്നതിനുമുമ്പ അപ്പീൽവാദികളുടെ വക്കീൽ മിസ്റ്റർ [illegible] എന്നസംഗതികളും ൟ വ്യവഹാരം സാക്ഷാൽ ഒരു മതവിഷയമാകയാൽ അന്ന്യായം എടുപ്പാൻ അധികാരമില്ലാ എന്നതും ആയ കിഴക്കോടതികളിലും ൟ അപ്പീൽ മെമ്മോറാണ്ടത്തിലും വാദിച്ചിരിക്കുന്ന മതശാസ്ത്രസംബന്ധമായ തടസ്സങ്ങളെകുറിച്ചു നിർബ്ബന്ധിക്കാതെ ഉപേക്ഷിച്ചു എന്നു പറയേണ്ടിയിരിക്കുന്നു. അയാൾ അപ്പീൽപ്രതിയെ അന്തിയോക്യാ പാത്രിയർക്കീസ മെത്രാനായി പ്രതിഷ്ഠിച്ചു നിയമിച്ചതിനെയും പിന്നിട ആ സ്ഥാനത്തിൽനിന്നു നീക്കിയതിനെയും കുറിച്ചുള്ള തക്കവും ഉപേക്ഷിച്ചു. ൟ തക്കങ്ങളെ വളരെ ബുദ്ധിയോടുകൂടി ഉപേക്ഷിച്ചു. എന്തുകൊണ്ടെന്നാൽ കേസ്സിന്റെ റിക്കാർട്ടിനാൽ അവ ന്യായമില്ലാത്തതായി കാണുന്നു.

൧൨. അന്ന്യായം ന്യൂനതയുള്ളതും ബലമില്ലാത്തതുമാണെന്നുള്ളതിനു യാതൊരു സംശയവും ഇല്ല. ഇതു വെളിവായിട്ടും സൂക്ഷ്മമായിട്ടും ഇരിക്കേണമെന്നുള്ള വിചാരം കൂടാതെ ഉപേക്ഷയായി എഴുതിയുണ്ടാക്കിയെന്നു തോന്നുന്നു. അതിൽ മെത്രാപ്പോലീത്താസ്ഥാനത്തെ പിന്തുടരുന്നതിനുള്ള അവകാശം എന്തിനാൽ സ്ഥാപിച്ചു എന്ന ശരിയായ വിവരങ്ങൾ കൂടാതെ പറഞ്ഞിട്ടുണ്ടെങ്കിലും അപ്പീൽവാദിയുടെ ഉത്തരത്തിൽ പറഞ്ഞിരിക്കുന്നപ്രകാരം ആ സ്ഥാനത്തിലേക്കു അപ്പീൽപ്രതിക്കുള്ള അവകാശത്തെ വെളിവായി വിവരിച്ചിട്ടില്ല. പ്രതികളുടെ (അപ്പീൽവാദികൾ) മേലുള്ള വ്യവഹാരകാരണവും അതുത്ഭവിച്ച തീയതിയും ശരിയായ സൂക്ഷ്മത്തോടുകൂടി വിവരിച്ചിട്ടില്ല. ഇതൊന്നുംകൂടാതെ കഴിഞ്ഞുപോയ അത്തനാസ്യോസിന്റെ മരണത്തിങ്കലും അതിൽപിന്നെയും അപ്പീൽവാദിക്കു അവകാശമായികിട്ടിയെന്നു പറയുന്ന മലങ്കരസുറിയാനിസഭയുടെ വൈദീകവും ലൌകീകവുമായ നായകത്വത്തിനുള്ള യോഗ്യതക്കുറവിനെകുറിച്ചു ഒന്നുംതന്നെപറഞ്ഞിട്ടില്ല. മേസ്സർ ഗോവർ വാദിച്ചതുപോലെ അപ്പീൽവാദിയുടെമേൽ ചുമത്തിയ എടുത്തുടിനെകുറിച്ചു അന്ന്യായത്തിൽ പ്രത്യേകമായി ഒന്നും പ്രസ്താപിച്ചിട്ടില്ല. അതിനു വ്യവഹാരത്തിൽ ഇല്ലാത്ത ഒരു വിശേഷത വിചാരണയിൽ ഉണ്ടായിട്ടും കിഴക്കോടതിവളരെ ശ്രദ്ധകൊടുത്തതായിട്ടും തോന്നുന്നു. അപ്പീൽപ്രതിയുടെ വക്കീൽ വാദമുഖങ്ങൾസംബന്ധമായി ഹാജരാക്കിയ കടലാസിൽ എടുത്തുടിനെ കുറിച്ചുള്ള ചില വാദമുഖങ്ങൾ കൂടെ ഉണ്ടായിരുന്നതുകൊണ്ടു അപ്പീൽവാദിയുടെമേലുള്ള എടുത്തുടസംഗതി ആദ്യം ൟ കേസ്സിൽ ഉണ്ടാ

ക്കു വാദമുഖങ്ങളെ നിൎണ്ണയിച്ച സമയത്തായിരുന്നു എന്നു തോന്നുന്നു. അപ്പോൾ ആ കോടതിയിൽ ഇരുന്ന ജഡ്ജിമാരിൽ ഒരാളും ഈ വ്യവഹാരത്തെ വിസ്തരിച്ചു തീൎച്ച ചെയ്യുവനുമായ ജഡ്ജി ഈ വാദമുഖങ്ങളെ നിശ്ചയിക്കുന്നതിനു അനുവദിപ്പാൻ പാടുള്ളതൊ എന്നു സംശയിച്ചതായി പ്രസ്താപിച്ചിട്ടുണ്ട്. ഇതു എടുത്തുട എന്നുള്ളത ഒരു പ്രധാന സംഗതിയാകുന്നു. അപ്പീൽപ്രതി തന്റെ വ്യവഹാരത്തെ സംക്ഷേപത്തിൽ അതിന്മേലും ഉപ്പിച്ചു എങ്കിലും, അപ്പീൽവാദി അതിനു എതിരായി ഇപ്പോഴത്തെ വ്യവഹാരത്തിൽ വാദിക്കുന്നു എന്നു ഞങ്ങൾക്ക തോന്നുന്നതിനാൽ ആ വാദത്തെ ആ കക്ഷികൾക്ക മതിയാകുംവണ്ണം തെളിയിപ്പാനും ചുമത്തിയിരിക്കുന്ന ആ കുററത്തെ നല്ലവണ്ണം തടുക്കുവാനും തക്കവണ്ണത്തിൽ, അവർ വിശ്വാസത്തിൽ നിന്നും ആചാരങ്ങളിൽനിന്നും മാറിപ്പോയസംഗതികളെ സൂക്ഷ്മമായും വെളിവായുമുള്ള വിവരങ്ങളോടുകൂടി അപ്പീൽപ്രതി കാണിക്കേണ്ടിയിരുന്നു. ഇങ്ങിനെയുള്ള സംഗതികളെ തീൎച്ചയാക്കേണ്ടതിനു നിയമിച്ചിട്ടുള്ള സിവിൽകോടതികളിൽതന്നെ എടുത്തുടിനെ സ്ഥാപിക്കുന്ന പ്രത്യേക സംഗതികളെയും സ്ഥിതികളെയുംകുറിച്ചു അറിവുകൊടുക്കേണ്ടിയിരുന്നു.

൨൦. വ്യവഹാരത്തിൽ എടുത്തുടിനെ പററിയുള്ളവാദം മതിയാകുംവണ്ണം, വിവരമായും വെളിവായും ഇല്ലെന്നുള്ള തടസ്സം കൂടാതെ കിഴക്കോടതികൾക്ക അതിനെക്കുറിച്ചു ആലോചിപ്പാനും ഒരു അഭിപ്രായം പറയുവാനും ആവശ്യമില്ലയിരുന്നു. എന്തുകൊണ്ടെന്നാൽ ഇപ്പോഴത്തെ അക്കാൎയ്യത്തെ തീൎച്ചപ്പെടുത്തേണ്ടതിലെക്ക ഞങ്ങളുടെ അഭിപ്രായത്തിൽ അതു അശേഷം സാരമില്ലാത്തതാകുന്നു. ഞങ്ങളുടെ അഭിപ്രായം അപ്രകാരമാകകൊണ്ടു വിശ്വാസത്തിന്റെ സംഗതികളിൽനിന്നും കാനോനാകളിൽനിന്നും ആചാരക്രമങ്ങളിൽനിന്നും വിട്ടുമാറിയതായി അപ്പീൽവാദിയുടെമേൽ ചുമത്തിയിരിക്കുന്ന കുററം സംബന്ധിച്ചുള്ള സംഗതികളെ ഞങ്ങൾ ആലോചിക്കുന്നില്ല.

൨൧. അപ്പീൽവാദികളുടെ വക്കീൽ കാണിച്ചിട്ടുള്ളതും മുമ്പു പ്രസ്താപിച്ചിട്ടുള്ളതുമായ അന്ന്യായത്തിലെ മററു ന്യൂനതകളെ കുറിച്ചു പറയുന്നതിനു അവകളാൽ അപ്പീൽവാദിക്ക ഒരുവിധത്തിലും ദോഷംസംഭവിച്ചു എന്നു ഞങ്ങൾ അഭിപ്രായപ്പെടുന്നില്ല. റിക്കാൎട്ടുകൾ വേണ്ടുംപ്രകാരം സാക്ഷീകരിക്കുന്നതുകൊണ്ടു അപ്പീൽപ്രതിയുടെ വ്യവഹാരത്തിലെ വിവരങ്ങൾ എല്ലാം അപ്പീൽവാദിക്ക നല്ലവണ്ണം മനസ്സിലായതായും മതിയാകുംവണ്ണം അതിനു ഉത്തരം പറഞ്ഞതായും തോന്നുന്നു. അപ്പീൽവാദിയുടെ പത്രികയാൽ ആദ്യകോടതി അതിലെക്ക ൧-ാമതു ശ്രദ്ധവച്ചപ്പോൾ ആ ന്യൂനതകൾക്ക ഒരു പരിഹാരം ഉണ്ടാക്കേണ്ടതായിരുന്നു എങ്കിലും അപ്പീൽപ്രതിക്ക മെത്രാപ്പോലീത്തായുടെ സ്ഥാനത്തിനും അധികാരത്തിനും പിന്തുടരുന്നതിനുള്ള അവകാശവും അപ്പീൽവാദിയുടെ (൧-ാം പ്രതി) മെലുള്ള വ്യവഹാര കാരണവും അതുണ്ടവിച്ച തീയതിയും എല്ലാം വ്യവഹാരത്തിന്റെ പിന്നീടുള്ള സ്ഥിതിയിങ്കൽ വെളിവാക്കപ്പെട്ടു. എങ്ങിനെ ആയാലും വ്യവഹാരത്തിന്റെ ഇപ്പോഴത്തെ സ്ഥിതിക്ക അ

ന്യായം തയാറാക്കിയതിലുള്ള ശാസ്ത്രസംബന്ധമായ തടസ്സത്തെ കുറിച്ചു കക്ഷികൾ തങ്ങളിലുള്ള തക്കത്തെ തീൎച്ചപ്പെടുത്താതെ ഇരിപ്പാൻ പാടില്ല.

൨൨. അപ്പീൽപ്രതിയുടെ വക്കീൽ മെസ്തർ രാമനാഥയ്യര ഇംഗ്ലണ്ടിലെ പ്രിവികൌൺസലിൽ ഉണ്ടായ ചില വ്യവഹാരങ്ങളെ ഞങ്ങൾക്കു കാണിച്ചുതന്നു. അതിൽ വ്യവഹാരങ്ങൾ അവസാന സ്ഥിതിയൊളം എത്തിയാൽ ശാസ്ത്രസംബന്ധമായ കാരണങ്ങൾ കൊണ്ടു അവയുടെ സാരമായ നീതിയെ ഇല്ലായ്മചെയ്വാൻ പാടില്ലാ എന്നു പറഞ്ഞിട്ടുണ്ടു. ഇത്രയും ലഘുവായിരിക്കുന്നതും നല്ലവണ്ണം അറിഞ്ഞിരിക്കുന്നതുമായ ശാസ്ത്രംസംബന്ധിച്ചുള്ള സംഗതികളായിട്ടു ആ വക പ്രമാണങ്ങൾ നൊക്കുവാൻ ആവശ്യമില്ലെന്നു ഞങ്ങൾക്കു തൊന്നുന്നു; ആയതുകൊണ്ടു അപ്പീൽ പ്രതിയുടെ വ്യവഹാരം അന്യായത്തിൽ വെളിവായി പറഞ്ഞിരിക്കുന്നിടത്തൊളം ആലൊചിപ്പാനായി ഞങ്ങൾ വിചാരിക്കുന്നു.

൨൩. അന്യായത്തിനുള്ളതു പൊലെതന്നെയൊ അതിന്നു ശരിയായിട്ടൊ ഉള്ള തടസ്സങ്ങൾ അപ്പീൽവാദിയുടെ ഉത്തരത്തിനും ഉണ്ടായിരുന്നു എന്നു ഇവിടെ വിചാരിക്കെണ്ടിയിരിക്കുന്നു. മലങ്കരയുടെ മെത്രാപ്പൊലീത്താസ്ഥാനത്തെപിന്തുടരുന്നതിനു അപ്പീൽവാദിക്കുള്ള അവകാശത്തെ കുറിച്ചു ആയാളുടെ ഉത്തരത്തിൽ ഉള്ള വിവരണവും അപ്രകാരംതന്നെ ന്യൂനത ഉള്ളതായിരുന്നു. അതിൽ ആ അധികാരത്തിനും സ്ഥാനത്തിനും തനിക്കുള്ള അവകാശം എപ്പൊൾ, എങ്ങിനെ ഉണ്ടായി എന്നു പറഞ്ഞിട്ടില്ലായിരുന്നു. മെത്രാപ്പൊലീത്തയാകുന്നതിനുള്ള അയോഗ്യതകളായ എടത്തുടാചാരം ദുൎവൃത്തികളാലുള്ള യോഗ്യതകുറവു ശരീരസംബന്ധമായ ന്യൂനത ഇവകളെകൊണ്ടു അപ്പീൽപ്രതിയെ അയാൾ കുററം ചുമത്തിയിരുന്നു. ൟ കുററങ്ങളെ തന്റെ ഉത്തരത്തിൽ അശേഷം വെളിവായിട്ടും സൂക്ഷ്മമായിട്ടും വിവരിച്ചിട്ടില്ലായിരുന്നു.

൨൪. എല്ലാംകൂടി നൊക്കുമ്പൊൾ ൟ കേസ്സിലെ വാദങ്ങൾ അശേഷം സൂക്ഷ്ക്കാതെയും കോടതിയാൽ തീൎച്ചപ്പെടുത്തുന്നതിന്ന അതിൽ കാണിച്ചിരിക്കുന്ന സംഗതികളുടെ സാരത്തെ കുറിച്ചു ഒരു വിവരവും ഇല്ലാതെയും ആയിരുന്നു എന്നു ഞങ്ങൾ അഭിപ്രായപ്പെടുന്നു. ആദ്യകോടതിയിൽവച്ചു ൟ കേസ്സിന്റെ ൧-ാമത്തെ വിചാരണയിൽ വാദങ്ങളിലുള്ള ന്യൂനതകൾക്കു പരിഹാരമുണ്ടാക്കുന്നതിനും വിട്ടുപോയതിനെ നികത്തുന്നതിനും ശ്രമിച്ചതായി കാണുന്നില്ലെന്നും കൂടി ആലോചിക്കേണ്ടിയിരിക്കുന്നു. എന്നാൽ എതു കക്ഷി ഫയൽ ചെയ്തിരിക്കുന്ന വാദങ്ങളിലെ ന്യൂനതകൾകൊണ്ടു ഒരു കക്ഷിക്കും ദൊഷംവന്നിട്ടില്ലാ എന്നും കാരോക്കാർ തെളിയിക്കേണ്ടു സംഗതിയെ ആദ്യകോടതി സ്ഥിരപ്പെടുത്തിയപ്രകാരമുള്ള വാദമുഖങ്ങൾകൊണ്ടു വെളിവായി അവൎക്കു അറിവുകൊടുത്തു എന്നും ഞങ്ങൾ അഭിപ്രായപ്പെടുന്നു. അറിയാതെ വന്നു എന്നു അപ്പീൽ വാദികൾക്കു ഒരിക്കലും വാദിപ്പാൻ പാടില്ലാ. അവരുടെ വാദത്തെ തെളിയിക്കുന്നതിനും എതൃകക്ഷിയുടെ വാദത്തെ മറിച്ചു തെളിയിക്കുന്നതിനും അവൎക്കു വെണ്ടു എനം ഉണ്ടായിരുന്നു.

൨൫. അപ്പീൽവിചാരണയിൽ വാദിച്ച ഒന്നാമത്തെ കാരണം ഇ ങ്ങിനെകൊണ്ടു തീച്ചവരുന്നു.

൨൬. രണ്ടാമത്തേത കാലഹരണദോഷത്തെപ്പററിയാകുന്നു. ൧൦ാം തക്കത്തെ തീച്ചപ്പെടുത്തുന്നത വ്യവഹാരത്തിലെ ഏററവും പ്രധാന കാൎയ്യ സംഗതി സംബന്ധമായ തക്കങ്ങളെക്കുറിച്ചു ആലോചിച്ചതിന്റെ ശേ ഷമാണെന്നല്ലത. അവകളുടെ തീച്ച കാലഹരണദോഷം സംബന്ധമായ വാദങ്ങളുടെ തീരുമാനത്തെ ഏറക്കുറെ എളുപ്പമാക്കുന്നു. ആയതുകൊണ്ടു ൟ തക്കത്തെക്കുറിച്ചുള്ള ആലോചന ഞങ്ങൾ അവസാനത്തേക്കു നീക്കിവച്ചിരിക്കുന്നു.

൨൭. ഇനി വിചാരിപ്പാനുള്ളത ൟ കേസ്സിന്റെ സംഗതികളെ കുറിച്ചാകുന്നു. ഒരു മെത്രാപ്പോലീത്തായുടെ അധികാരം ഏതാനും ആ ത്മീകവും ഏതാനും ലൌകീകവും സംബന്ധിച്ചാകുന്നു. ൟ ദേശത്തുള്ള സുറിയാനിസഭയുടെ മേലധികാരി അല്ലെങ്കിൽ അതിന്റെ മെത്രാപ്പോ ലീത്താ ക്രമമായി പ്രതിഷ്ഠിക്കപ്പെട്ട ഒരു മേല്പട്ടക്കാരനൊ അപ്പീൽവാ ദികളുടെ വാക്കുകളിൻപ്രകാരം പറകയാണെങ്കിൽ "അപ്പോസ്തൊലന്മാ രുടെ കൈവെപ്പുള്ളവരിൽനിന്ന ലംഘനംവരാതെ തുടരെത്തുടരെ കൈവെ പ്പുകിട്ടിയിട്ടുള്ള മററു മെത്രാന്മാരുടെ കൈവെപ്പുള്ള ഒരു മെത്രാനൊ" ആ യിരിക്കണമെന്ന ഇരു കക്ഷികളും സമ്മതിക്കുന്നു. (ഒരു മെത്രാനെയൊ ബിഷോപ്പിനെയൊ പ്രതിഷ്ഠിക്കുന്നതിൽ മൂന്നു മെത്രാന്മാരുണ്ടായിരി ക്കണമെന്ന പറയപ്പെട്ടിരിക്കുന്നു.) അതിനാൽ അപ്പീൽവാദി പറഞ്ഞി
൮-ാം പുസ്തകം. രിക്കുന്നപ്രകാരം ഒരാളെ മെത്രാനൊ ബിഷോപ്പൊ ആ
൧൭-ാം പുറം. യിട്ട നിശ്ചയിക്കുന്നതിനുള്ള പ്രതിഷ്ഠയൊ കൈവെപ്പൊ സാക്ഷാൽ അതിനു യോഗ്യനായിരിക്കുന്ന ഒരാളാൽ അനുഷ്ഠിക്കപ്പെടേ ണ്ടത എത്രയോ അത്യാവശ്യമായിരിക്കുന്നു. അങ്ങിനെയുള്ള ആൾ കൂദാശസ്നാനം മുതലായ കൎമ്മാദികളിൽ ഉപകരിക്കുന്നതിന മൂ റോൻ അല്ലെങ്കിൽ ശുദ്ധീകരിക്കപ്പെട്ട എണ്ണ കയ്യാലും ഉണ്ടായിരിക്ക ണം. താൻ ആ ദേശത്തിലെ പ്രധാന ആത്മീക അധികാരിയും സഭ യുടെ ആത്മീകവിഷയങ്ങളിൽ അധികാരമുള്ളവനും ആയിരിക്കണം. ഇവ എല്ലാം അയാളെ സഭയുടെ വേദതലവനായും ആത്മീക അധികാ രത്തെ നടത്തുന്നതിന യോഗ്യനായും ആക്കിതീക്കുന്നു. സുറിയാനിപ ള്ളികളുടെ പ്രധാന തലവനും ലംഘനംവരാത്ത പിൻവാഴ്ചയിൽ അ പ്പോസ്തൊലന്മാരിൽനിന്ന കൈവെപ്പുള്ളവനുമായ അന്ത്യോഖ്യാപാ ത്രിയക്കീസിനുമാത്രം താൻതന്നെയൊ അല്ലെങ്കിൽ താൻ അധികാരപ്പെ ടുത്തിയിട്ടുള്ള പ്രതികൎമ്മികളൊ മെത്രാന്മാരെ പ്രതിഷ്ഠിച്ച ആ അ ധികാരം കൊടുപ്പാൻ പാടൊള്ളു എന്ന അപ്പീൽപ്രതി വാദിക്കുന്നു. അപ്പീൽവാദി ഇപ്രകാരം ചെയ്യുന്നതിനുള്ള പാത്രിയക്കീസിന്റെ അധികാരത്തെ നിഷേധിക്കയും മലയാളത്തെ സുറിയാനിസഭയിലെ ഒരു മെത്രാപ്പോലീത്തായ്ക്കു പാത്രിയക്കീസിനോട അനുവാദം ചോദി ക്കാതെ തന്റെ പിൻവാഴ്ചക്കായി ഒരാളെ മെത്രാനായി നിയമിക്കുന്നതിനും

പ്രതിഷ്ഠിക്കുന്നതിനും അധികാരമുണ്ടെന്നും അങ്ങിനെ ൟ പിൻവാഴ്ച ഇടന്തു കൊണ്ടിരിക്കുമെന്നും പറകയും ചെയ്യുന്നു. ഇതാകുന്നു സഭയുടെ ആത്മീകതലവന്റെ പ്രതിഷ്ഠയെ സംബന്ധിച്ചിടത്തോളം ഇരു കക്ഷികൾ തമ്മിലുള്ള അഭിപ്രായഭേദം.

൨൮. എന്നാൽ സഭയുടെ മുതൽ സംബന്ധമായ കാര്യാദികളിലുള്ള ഭരണത്തെപ്പററി ഒരു മേല്പട്ടക്കാരനെ തങ്ങളുടെ മെത്രാപ്പോലീത്തായായി സമുദായം അംഗീകരിക്കേണ്ടത ആവശ്യമെന്നു പറയുന്നതിൽ ഇരു കക്ഷികളും യോജിച്ചിരിക്കുന്നു. വെറെപ്രകാരത്തിൽ പറകയാണെങ്കിൽ, സമുദായത്താൽ അംഗീകരിക്കപ്പെടുക എന്ന ഒരു മുഖ്യ സംഗതികൊണ്ടുതന്നെ ഒരുവൻ സഭയുടെ മുതൽ സംബന്ധിച്ചിട്ടുള്ള അധികാരി ആയിത്തീരുവാൻ കഴിയുന്നതാകുന്നു എന്ന അപ്പീൽവാദി പ്രസ്താപിക്കുന്നു. എന്നാൽ അപ്പീൽപ്രതി അങ്ങിനെയുള്ള അംഗീകാരം ഏററവും ആവശ്യമായിട്ടുള്ളതാകുന്നു സമ്മതിക്കുന്നു എങ്കിലും അതുകൊണ്ടുതന്നെ ഒരുവനെ ആ സ്ഥാനത്തിൽ ആക്കുന്നതിനു മതിയാകുന്നതല്ലെന്നു വാദിക്കുന്നു.

൨൯. ൟ വ്യവഹാരത്തിന്റെ സാര സംഗതിയെ കുറിച്ചു വിചാരിക്കുമ്പോൾ ഒന്നാമതും ഏററവും പ്രാധാന്യകവുമായി നാം ആലോചിപ്പാനുള്ളത മലങ്കര ഇടവക എന്ന പേരോടുകൂടി അറിയപ്പെട്ടിരിക്കുന്ന തിരുവിതാംകൂറിലുള്ള സുറിയാനി ക്രിസ്ത്യാനി എടവകയിന്മേൽ അന്തിയോഖ്യാ പാത്രിയക്കീസിനു ആത്മസംബന്ധമായും ലോകസംബന്ധമായും ഉള്ള മേലധികാരത്തെ കുറിച്ചാകുന്നു.

൩൦. പാത്രിയക്കീസിന്റെ ൟ മേലധികാരം മേല്പറഞ്ഞ ഇടവകയുടെ ഭരണത്തിനും നടത്തിപ്പിനുംവേണ്ടി അതാതു സമയം മെത്രാപ്പോലീത്തന്മാരെ ആദേശം പ്രതിഷ്ഠിക്കയും നിശ്ചയിക്കയും ചെയ്യുന്നതിലും ജ്ഞാനസ്നാനം മുതലായ കർമ്മാദികളിൽ ഉപയോഗിക്കുന്നതിനു ശുദ്ധീകരിക്കപ്പെട്ട എണ്ണ (മൂറോൻ) അയക്കുന്നതിലും തന്റെ (പാത്രിയക്കീസിന്റെ) ഉന്നതസ്ഥാനത്തെ സംരക്ഷണം ചെയ്യുന്നതിനു സമുദായത്തിൽനിന്നു റശ്ശീസ വാങ്ങുന്നതിലും ഇടവകയുടെ വൈദികവും ലൗകീകവുമായുള്ള കാര്യാദികളിൽ സാധാരണയായി അധികാരം നടത്തുന്നതിലും അടങ്ങിയിരിക്കുന്നു എന്ന അപ്പീൽപ്രതി മാർ ദിവന്നാസ്യോസ പറയുന്നു.

൩൧. എന്നാൽ അപ്പീൽവാദിയുടെ (മാർ അത്താനാസ്യോസിന്റെ) വാദം അപ്പീൽപ്രതി പ്രസ്താപിച്ചതിനെ തീരെ നിഷേധിച്ചാകുന്നു. പാത്രിയക്കീസിനു തിരുവിതാംകൂറിലുള്ള സുറിയാനി സഭയോടുമേൽ ആത്മീക കാര്യങ്ങളിലൊ ലൌകിക കാര്യങ്ങളിലൊ യാതൊരു അധികാരത്തിനും അവകാശമില്ലായെന്നും അവരുടെ രക്ഷിതാവ ജനിച്ചതും കുരിശിൽ തറക്കപ്പെട്ടതുമായ ഒരു ദേശത്തെ പള്ളികളുടെ ഒരു ശ്രേഷ്ഠ പട്ടക്കാരനെന്നുവെച്ചു തിരുവിതാംകൂറിലുള്ള സുറിയാനി ക്രിസ്ത്യാനികൾ അന്തിയോഖ്യാ പാത്രിയക്കീസിനെ വന്ദിക്കാവുന്നതും അങ്ങിനെ വന്ദിച്ചുവരുന്നതും എന്നല്ലാതെ ൟ വന്ദനകൊണ്ടു അ

പ്പീൽപ്രതി ഇപ്പോൾ ആദ്ദേഹത്തിനുവേണ്ടി സമ്പാദിച്ചിരിക്കുന്ന സ്ഥാനം വഹിക്കുന്നതിന ആ ദേഹത്തിന യാതൊരു അവകാശം ഉണ്ടാകുന്നില്ലാ എന്നും അയാളുടെ വക്കീൽ മെ. നർഗൊവർ വാദിക്കുന്നു.

൩൨. മെലധികാരത്തിന്റെ ഈ തക്കത്തെ കുറിച്ച വിചാരിക്കുന്നതിന തിരുവിതാംകൂറിലുള്ള സുറിയാനി സഭ ആദ്യം സ്ഥാപിച്ച നാൾ മുതൽ ഇപ്പോഴത്തെ ഈ വ്യവഹാരത്തിനു കാരണമായി തീന്നിരിക്കുന്ന തക്കത്തിന്റെ തീയതി വരെയുള്ള അതിന്റെ ചരിത്രത്തിന്റെ സൂക്ഷ്മാന്വെഷണത്തോടുകൂടിയ ഒരു പരിശോധന ആവശ്യമാകുന്നു. അങ്ങിനെയുള്ള ഒരു ചരിത്രത്തിനുവേണ്ടിയ സംഗതികൾ സഭ സംബന്ധമായ റിക്കാട്ടുകളിൽനിന്ന എടുക്കാവുന്നതാണെന്ന വിചാരിക്കാം. അവ അപ്പീൽ വാദിയായ അത്താനാസ്യാസിന്റെ കൈവശത്തിലും അധികാരത്തിലും ഇരിക്കുന്നതും ഇരുന്നിട്ടുണ്ടായിരുന്നതുമായ കൊട്ടയം സിമ്മനാരിയുടെ റിക്കാട്ടുപുരയിൽനിന്ന കിട്ടാവുന്നതാണെ. ഈ കേസ്സിൽ തന്റെയും വേറെ ചിലരുടെയും മൊഴികളാൽ അങ്ങിനെയുള്ള സാധനങ്ങൾ ഈ വ്യവഹാരത്തിന്റെ ആരംഭത്തിന അല്പം മുമ്പ സഭ സംബന്ധമായ റിക്കാർട്ടുകളിൽ ഉണ്ടായിരുന്നു എന്നു പ്രത്യക്ഷപ്പെടുന്നു. അപ്പീൽവാദി അവയെ ഹാജരാക്കുവാൻ ആദ്യകോടതി മുന്നോട ആവശ്യപ്പെട്ടു എന്നും തന്റെ മൊഴികൊണ്ട വെളിവായിരിക്കുന്നു. അവയെ ഹാജരാക്കാതെയിരുന്നതിന്റെ കാരണത്തെ കുറിച്ച പ്രസ്താപിക്കുന്നതിനു മുമ്പു ആ തെളിവിനെ കുറിച്ച ചുരുക്കമായി പറയാം.

൩൩. അപ്പീൽവാദി സത്യംചെയ്തു മൊഴി കൊടുത്തതിൽ ഇപ്രകാരം പറയുന്നു "സുറിയാനി സഭാചാരത്തെ കുറിച്ച വിവരിക്കുന്ന ഒരു എഴുതിയ സുറിയാനി പുസ്തകം (എന്റെ സഹോദരനും തനിക്കു മുമ്പ മരിച്ചിരുന്നവനുമായ) കഴിഞ്ഞുപോയ അത്താനാസ്യാസിന്റെ പക്കൽ ഉണ്ടായിരുന്നു. ഞാൻ ആ പുസ്തകം കണ്ടിട്ടുണ്ട......" ഇപ്പോഴത്തെ തക്കത്തെ തീച്ചയാക്കുന്നതിനുള്ള പുസ്തകം ഇതുതന്നെയാണെ. പിന്നെയും അയാൾ സത്യംചെയ്തു പറയുന്നു "പുരാതന സംഭവങ്ങളുടെ (സംഗതികൾ) ചരിത്രമായിരുന്ന വേറെ ഒരു പുസ്തകം ഉണ്ടായിരുന്നു. ആ ചരിത്രം സുറിയാനിയിൽ ആയിരുന്നു. ആ ചരിത്രം ആരെഴുതിയെന്ന എനിക്കു അറിവില്ല. ആ ചരിത്രത്തിന്റെ ഒരു പ്രതി മാത്രം ഉണ്ടായിരുന്നൊള്ളു......" അയാൾ പുരാതന സംഭവങ്ങളെ കുറിച്ചുള്ള ഈ റിക്കാർട്ടിന്റെ ഗ്രന്ഥകർത്താവ ആരാകുന്നു എന്ന തന്റെ വിസ്താരത്തിൽ പിന്നിടൊരു ഭാഗത്തു വളരെ വ്യത്യാസമായി പറയുന്നു. ആ പുസ്തകത്തെകുറിച്ച അയാൾ പിന്നെയും പറയുന്നു "കത്തനാർ ഉണ്ടാക്കുന്നതിന മലങ്കരെയുള്ള പിതാക്കന്മാർ ഒരു യോഗം കൂടിയതിന്റെ ചരിത്രം അടങ്ങിയിരിക്കുന്ന ഒരു പുസ്തകം ഉണ്ടെന്ന ഞാൻ മുമ്പ പറഞ്ഞിട്ടുണ്ട...... ആ പുസ്തകം കയ്യെഴുത്തായിരുന്നു അച്ചടിച്ചതല്ല. ആ പുസ്തകം മലങ്കരെ ആദ്യകാലത്തുള്ള മെത്രാന്മാർ എഴുതിവച്ചിരുന്ന

തായിരുന്നു. അതാതു കാലത്തു വാണിരുന്ന മെത്രാന്മാർ ഓരോരുത്തർ ആ പുസ്തകം എഴുതിക്കൊണ്ടു വന്നിരുന്നു. ആ പുസ്തകം സുറിയാനി ഭാഷയിൽ ആയിരുന്നു. അത ഓരൊ മെത്രാന്മാരുടെ കാലത്ത അവരവരുടെ കയ്യശത്തിൽ ആയിരുന്നു. എന്നാൽ മാർ അത്താനാസ്യൊസിന ഈ പുസ്തകം കിട്ടിയത കോട്ടയത്ത സിമ്മനാരിയിൽ നിന്നായിരുന്നു." ആ ചരിത്രത്തിന്റെ ഗ്രന്ഥകർത്താവ ആരാകുന്നു എന്ന അപ്പീൽവാദി ഇപ്പൊൾ നിശ്ചയമായി പറയുന്നു. ഇത തന്നെ തന്റെ സ്വന്ത അറിവിനാൽ പിന്നെയും സ്ഥിരപ്പെടുത്തുന്നു. അയാൾ പിന്നെയും പറയുന്നു—"ആ പുസ്തകത്തിൽ ഓരൊ സംഗതികൾ വിവരിച്ചു കൊണ്ടുപൊകുന്നതിനൊടു കൂടെ ഓരൊ ഭാഗം ഏതു മെത്രാനാൽ എഴു
൩൩-ാം തപ്പെട്ടു എന്നും കാണിക്കുന്നുണ്ടു......ആ പുസ്തകം ഏതു മെത്രാ
പുറം ന്റെ കാലത്തിലും ഏതാണ്ടിലും എഴുതുവാൻ ആരംഭിച്ചു എന്ന പറയുവാൻ തക്കവണ്ണം ഞാൻ ഓൎക്കുന്നില്ല. ഏതു മെത്രാന്റെ കാലം വരെയും ഏതാണ്ടുവരെയും ആ ചരിത്രം എഴുതിക്കൊണ്ടുവന്നിരിക്കുന്നു എന്ന എനിക്ക പറയുവാനും പാടില്ല. ആ പുസ്തകത്തിൽ വളരെ പഴക്കം ചെന്ന കടലാസുകൾ ഉണ്ട. അതിൽ എഴുതിയിരിക്കുന്നതു തിരിച്ചറിവാൻ പാടില്ലാത്ത വിധത്തിൽ കേടു വന്നിട്ടുള്ള കടലാസുകൾ ഉണ്ടായിരുന്നു. ആ കടലാസുകളിന്മേൽ നോക്കിയതിൽ അവ ൧൯൦൦ അല്ലെങ്കിൽ ൧൮൦൦ കൊല്ലങ്ങൾ പഴക്കം ചെന്നിട്ടുള്ളതായി കണ്ടു. അതിൽ തീരെ കുറഞ്ഞത ൮൦-ം ൯൦-ം സംവത്സരങ്ങൾക്കിടയിൽ ഉള്ളതായിരിക്കും. ആ പുസ്തകം പലതരം കടലാസു കൊണ്ടുള്ളതും ഓരോരൊ കാലത്ത എഴുതി ചേൎത്തതും ആയി കണ്ടു."

൨൮. മേൽവിവരിച്ച വാമൊഴികളുടെ ഭാഗങ്ങളിൽനിന്ന ൧-ാമത്തെയൊ ൨-ാമത്തെയൊ നൂററാണ്ടുമുതലുള്ള സുറിയാനി സഭയുടെ ചരിത്രങ്ങൾ എഴുതിയിരിക്കുന്നൊ ഒരു പുസ്തകം സിമ്മനാരിയിൽ അപ്പീൽ അന്യായക്കാരന്റെ കയ്യശത്തിൽ ഉണ്ടായിരുന്നു എന്നതും അത പുരാതനമായിട്ടും യഥാൎത്ഥമായിട്ടുമുള്ളതാകുന്നു എന്നതും നിസ്സംശയമാകുന്നു. അങ്ങിനെയുള്ള ഒരു റിക്കാൎട്ടിനാൽ ഇപ്പോൾ നമ്മുടെ മുമ്പാകെയുള്ള ഈ തൎക്കത്തെ പൂൎണ്ണമായിട്ടും തൃപ്തികരമായിട്ടും തീൎച്ചപ്പെടുത്താമെന്നുള്ളതിനും യാതൊരു സംശയമില്ല. അപ്പീൽവാദി ആ റിക്കാൎട്ടിനെ ഹാജരാക്കിയിട്ടില്ല. അതിനെ ഹാജരാക്കാതെയിരുന്നതിന്റെ സമാധാനം അയാളുടെ സ്വന്ത വാക്കുകളിൽ കാണിക്കുന്നു.

൨൯. "ഈ പുസ്തകം (മേല്പറഞ്ഞ ചരിത്രം) അത്താനാസ്യൊ
൭൨-ാം പുറം. സിന്റെ വേറെ സാമാനങ്ങളോടു കൂടെ പള്ളിക്കര പള്ളിയിൽകൊണ്ടുപോയി അവിടെ സൂക്ഷിച്ചു വച്ചിരുന്നു. അവിടെ വച്ചു അത മോഷണംപോയി." ഈ പ്രധാനമായ ആധാരം ഇത്ര സാരമില്ലാത്ത വിധത്തിൽ പോയി എന്ന പറയുന്നതിൽ ഞങ്ങൾ അതിശയിക്കുന്നു. ഇത ഇപ്രകാരം ഉണ്ടാകുവാൻ പാടുള്ളതൊ എ

ന്ന നമുക്ക വിചാരിക്കാം. അയാളുടെ വിസ്താരത്തിൽ പിന്നെ ഒരു ഭാഗത്ത അയാൾ സത്യംചെയ്തു പറയുന്നു "മെത്രാന്മാരുടെ റിക്കാർട്ടുകൾ
൩൮൦ ൩൮൧ പുറങ്ങൾ സൂക്ഷിച്ചുവെയ്ക്കേണ്ടത സിമ്മനാരിയിൽ ആകുന്നു." "മെത്രാന്മരുടെ റിക്കാർട്ടുകൾ സിമ്മനാരിയിൽ വെയ്ക്കേണ്ടതായിരുന്നു എങ്കിൽ കഴിഞ്ഞുപോയ അത്താനാസ്യോസിന്റെ റിക്കാർട്ടുകൾ പള്ളിക്കരെപ്പള്ളിയിൽ വച്ചു കളവുപോയതു എങ്ങിനെ" എന്നുചോദിച്ചു. അതിനുത്തരമായിട്ട "മാർ അത്താനാസ്യോസ പള്ളികളിൽ സഞ്ചരിക്കുന്ന സമയം തന്റെ റിക്കാർട്ടുകൾ മുതലായതു കൂടെകൊണ്ടുപോകുന്നത പതിവായിരിക്കയും അങ്ങിനെ പള്ളിക്കരെപ്പള്ളിയിൽ പോയപ്പൊൾ തന്റെ സാമാനങ്ങളും റിക്കാർട്ടുകളും കൊണ്ടുപോകയും അവിടെനിന്ന സിമ്മനാരിയിലേക്ക തിരികെ പോരുമ്പൊൾ ആ സാമാനങ്ങളും റിക്കാർട്ടുകളും പള്ളിക്കരെപ്പള്ളിയിൽവച്ചിരിക്കയും ആ സമയം മോഷണം ഉണ്ടാകയുംചെയ്തു എന്നു" പറഞ്ഞു. അപ്പീൽവാദി തന്റെ വിസ്താരത്തിന്റെ വേറൊരു ഭാഗത്തിൽ പറയുന്നു, "ഇപ്രകാരം നടന്ന ഈ മോഷണം ഏതു സമയത്തുണ്ടായി എന്ന ഞാൻ ഓൎക്കുന്നില്ല. പള്ളിക്കരെപള്ളിയിൽ ആ സാമാനങ്ങൾ വച്ചതു ൧൦൫൦ ലൊ ൧൦൫൧ ലൊ ആയിരുന്നു. നമുക്ക (ബഹുമാനത്തിന്റെ ഉപയോഗം) ഈ കളവിനെ കുറിച്ചു അറിവു കിട്ടിയതു മാർ അത്താനാസ്യോസിന്റെ മരണ ശേഷം ൧൦൫൨-ൽ ആയിരുന്നു. ഈ മോഷണത്തെപ്പറ്റി ഒരു ക്രമമായ അന്ന്യായം കൊടുക്കയൊ വിസ്താരം നടത്തുകയൊ ചെയ്തിട്ടില്ല. പള്ളിക്കരെ പള്ളിയുടെ കയ്യശം നമ്മുടെ ഭാഗത്തുള്ള ജനങ്ങളുടെ പക്കൽ ആകുന്നു. അവിടെ നമുക്കും ജനങ്ങൾ ഉണ്ട്." കഴിഞ്ഞുപോയ അത്താനാസ്യോസിന്റെ അനുജനായ അപ്പീൽവാദി ആദ്യം അത്താനാസ്യോസിന്റെ പ്രൈവററ സെക്രട്ടെരിയും പിന്നത്തേതിൽ തിരുവിതാംകൂറിലെ സഭയുടെ ഭരണത്തിൽ തന്റെ സഹായക്കാരനും ആയിരുന്നു എന്നു ഇതോടുകൂടി ആലൊചിക്കണം. ആ രണ്ടു സ്ഥാനത്തിലും തനിക്ക കഴിഞ്ഞുപോയ അത്താനാസ്യോസിന്റെ ജീവകാലത്തു തന്നെയും സഭയുടെ വക വസ്തുക്കളുടെയും റിക്കാർട്ടുകളുടെയും അധികാരം ഉണ്ടായിരുന്നു എന്ന സമ്മതിക്കയും ചെയ്യുന്നു.

൨൩. അതിനാൽ, അപ്പീൽവാദിയുടെ മൊഴിയിൽനിന്നു തന്നെ മോഷണം പോയെന്നുള്ള വാദം സംഭവിക്കാവുന്നതല്ലെന്നു പ്രത്യക്ഷപ്പെടുന്നു. മേല്പറഞ്ഞ കളവുണ്ടായി എന്നു തെളിയിപ്പാൻ അയാൾ അശേഷം ബലമില്ലാതെയും പ്രയോജനമില്ലാതെയും ശ്രമിച്ചു. അങ്ങിനെയുള്ള ശ്രമത്താൽ മോഷണം പോയെന്നുള്ള നടിപ്പു ആയിരുന്നു എന്ന കാണപ്പെടുന്നു. ഈ ദേശത്തുള്ള സുറിയാനി സഭയുടെ ആരംഭത്തെയും വൎദ്ധനവിനെയും കുറിച്ചു തന്റെ കയ്യശമുണ്ടായിരുന്ന വിശേഷപ്പെട്ട തെളിവുകളെ മാററിവച്ചിട്ടുണ്ടെന്നു യാതൊരാക്ഷേപം കൂടാതെ അഭിപ്രായപ്പെടാം.

൩൭. അപ്പീൽപ്രതി, ഈ കെസിന്റെ സ്ഥിതിക്ക വെണ്ടതായ ഏറ്റവും വിശെഷപ്പെട്ട തെളിവുകൾ കിട്ടുന്നതിന കഴിയാതെ വന്നതുകൊണ്ട സുറിയാനി സഭാചരിത്രം അടങ്ങിയിരിക്കുന്ന (ഏറക്കുറെ വിശ്വസിക്കാവുന്ന) ചുവരെ ചില പുസ്തകങ്ങൾ ഇതിലെക്ക ഉപയൊഗിക്കെണ്ടിവന്നു. അയാൾ മദ്രാസ്സ ഇടവകയുടെ അസിസ്റ്റാണ്ട ചാപ്ലെനായിരുന്ന റെവറണ്ട ജി. ബി. ഹൊവ്വാർഡ്ഡ സായ്പിനാൽ ചമ സി. പ്രമാണം. ക്കപ്പെട്ട "സെന്റ തൊമ്മാസ ക്രിസ്ത്യാനികളും അവരുടെ പള്ളിക്രമവും" എന്ന പുസ്തകവും ബങ്കാളത്ത ഫോർട്ടവില്യം പട്ടണത്തിലെ കൊളെജിൽ വൈസ പ്രൊവസ്റ്റായിരുന്ന റെവറണ്ട സി. ബുക്കാനാൻ സായ്പിനാൽ ചമക്കപ്പെട്ട "ആസ്യായിൽ ക്രിസ്ത്യാനികളെ പറ്റിയുള്ള അന്വേഷണങ്ങൾ" എന്ന പുസ്തകവും ഈ മാന്യസ്ഥിതിയിലും വളരെ അറിവും ഉള്ളവനും ഒരു സുറിയാനി ക്രിസ്ത്യാനിയും കൊച്ചിക്കാരനുമായ * ഇട്ടൂപ്പ എന്ന ഒരുവനാൽ ഉണ്ടാക്കപ്പെട്ട "സുറിയാനി ക്രിസ്ത്യാനികളുടെ ചരിത്രവും" സുറിയാനി ക്രിസ്ത്യാനികളായ റെവറണ്ട കുര്യനും റെവറണ്ട ഈപ്പനും അച്ചടിപ്പിച്ചിട്ടുള്ള "സുറിയാനി ചരിത്രം" എന്ന പുസ്തകങ്ങളും ഫയൽ ആക്കി. ഈ അഞ്ചു ചരിത്രപുസ്തകങ്ങളിൽ വച്ചു ഹവ്വാർഡ്ഡ സായ്പിന്റെതു ഇതരദെശപ്രയാണികളാലും മിഷ്യൊനറിമാരാലും എഴുതപ്പെട്ടിട്ടുള്ള സുറിയാനി സഭയുടെ വൃത്താന്തങ്ങളിൽ നിന്ന അധികമായി എടുത്തിട്ടുള്ളതും ഈ ദെശത്തിൽ താൻ സഞ്ചരിച്ച സമയം ഈ നാട്ടുകാർ തന്നൊട പറഞ്ഞിട്ടുള്ള പാരമ്പര്യ സംഗതികളിന്മെൽ സ്ഥാപിച്ചിട്ടുള്ളതും ആകുന്നു. അതിന്റെ മുഖവുരയിൽ തന്നെ അയാൾ താഴെ ചെർത്തിരിക്കുന്ന പ്രകാരം പറയുന്നു—"ഈ ജനങ്ങളുടെ റിക്കാർട്ടുകൾ കഴിയുന്നെടത്തൊളം അന്വെഷിച്ചറിയുന്നതിന ശ്രമിക്കുന്നതു എന്റെ ഇപ്പൊഴത്തെ ആന്തരത്തിന അപ്പുറമാകുന്നു. ഇന്ത്യായിലുള്ള ഈ നാട്ടു ക്രിസ്ത്യാനികളുടെ മെൽ അംഗ്ലിയാ സഭക്കാരുടെ ദയവ രണ്ടാമതും ഉണ്ടാകെണമെന്നുള്ള മുഖ്യ താല്പര്യത്തൊടു കൂടെ അവരുടെ ചരിത്രത്തിന്റെ ഒരു ചുരുക്കം ഉണ്ടാക്കുന്നതിൽ ഞാൻ തൃപ്തിപ്പെട്ടിരിക്കുന്നു" ഈ പ്രയത്നത്തിന്റെ ആന്തരം ഇങ്ങിനെ നിശ്ചയിച്ചിരിക്കുമ്പൊൾ ആ പുസ്തകത്തിന്റെ ഗതം ആ വഴിക്കനുസരിച്ചായിരിക്കണം. ഈ പുസ്തകത്തിൽ സംഗതികളെ കുറിച്ചു വിവരിക്കുന്ന മാതൃക പിന്നാലെ നാം പറയുന്ന പ്രകാരം തന്റെ ഉദ്ദേശത്തൊട യൊജിച്ചിരിക്കുന്നു എന്നു അതിനാൽ തന്നെ തെളിവാകുന്നു. ഈ ചരിത്രം പ്രധാനമായിട്ടുള്ള സംഗതികളെപറ്റി അല്പമായിട്ട മാത്രമെ പറയുന്നൊള്ളു എന്നു തന്നെയുമല്ല. അതിലുള്ള തീയ്യതികളും സംഗതികളും മതിയാകുംവണ്ണം പരിശോധിച്ചിട്ടുള്ളതൊ സാക്ഷിപ്പെടുത്തീട്ടുള്ളതൊ അല്ല.

൩൮. ഡാക്തർ ബുക്കാനാൻ ഒരു സുറിയാനി സഭാചരിത്രം എഴുതുന്നതിന നടിക്കയും അങ്ങിനെ ഒന്ന എഴുതുകയും ചെയ്തിട്ടില്ല. ഈ ദെശത്തിൽകൂടെ ഉണ്ടായ തന്റെ പ്രയാണത്തിൽ താൻ കണ്ടിട്ട

* ഇയാൾ കോട്ടയത്തു കാരനാകുന്നു.

ള്ളതും സുറിയാനി ക്രിസ്ത്യാനികളുടെ ഉപദേശമായി തന്റെ ദൃഷ്ടിയിൽ പെട്ടെടത്തോളം താൻ വിശ്വസിച്ചതുമായ സംഗതികളെക്കുറിച്ചു മാത്രം എഴുതി ഇരിക്കുന്നു.

൩൯. എന്നാൽ ഇട്ടൂപ്പിന്റെ ചരിത്രം ഇംഗ്ലീഷ മിഷ്യോനറിമാരുടെ രണ്ടിനെക്കാൾ വളരെ സൂക്ഷ്മതയോടും വിവരമായിട്ടും എഴുതീട്ടുള്ളതും വളരെ വസ്തുതകളെയും സംഗതികളെയും കുറിച്ചു വിവരിച്ചിരിക്കുന്നതും ആകുന്നു. അയാൾ സുറിയാനി സഭയുടെ എഴുതി വച്ചിരിക്കുന്ന അനേക റിക്കാർട്ടുകളിൽ നിന്നു കൂട്ടിച്ചെർത്ത ൟ ചരിത്രം ഉണ്ടാക്കിയിരിക്കുന്നു എന്നു പറയുന്നു. ൟ കൂട്ടത്തിൽ അപ്പീൽവാദി സമ്മതിച്ചു പറയുന്നതായ സുറിയാനി ചരിത്രവും ഉണ്ടായിരിക്കാം. സഭസംബന്ധമായ റിക്കാർട്ടുകൾ നോക്കുന്നതിനു ൟ എഴുത്തുകാരനു അനുവാദം ഉണ്ടായിരുന്നു എന്നു ൟ ചരിത്രത്താൽതന്നെ തെളിയുന്നു. ഇതു എഴുതിയതു പള്ളിക്കര പള്ളിയിൽ വച്ചുണ്ടായി എന്നു പറയുന്ന മോഷണത്തിനു വളരെ കാലം മുമ്പെ ൧൮൬൯-ൽ ആയിരുന്നു. ൟ പുസ്തകം വെറുതെ ഒന്നു വായിക്കുമ്പോൾ തന്നെ മലങ്കരെയുള്ള സുറിയാനി സഭസംബന്ധമായ സംഗതികൾ സൂക്ഷ്മമായിട്ടും ശരിയായിട്ടും പ്രസ്ഥാപിക്കുന്നതിനു ൟ ആൾ വളരെ പ്രയാസം കഴിച്ചിട്ടുണ്ടെന്നു വെളിവാകുന്നു. ആയതുകൊണ്ടു പാത്രിയർക്കിസിന്റെ മേലധികാരത്തെക്കുറിച്ചുള്ള തക്കത്തെപ്പറ്റി ആലോചിക്കുന്നതിൽ ൟ പുസ്തകത്തെ ഒരു നല്ല പ്രമാണമായി യാതൊരു ആക്ഷേപം കൂടാതെ ഞങ്ങൾ തൃപ്തിയോടെ അംഗീകരിക്കുന്നു.

൪൦. മറ്റെ രണ്ടു പുസ്തകങ്ങൾ ഇതുപോലെ വിശ്വാസയോഗ്യമായിട്ടുള്ളവെന്നു ഞങ്ങൾക്കു പറവാൻ പാടില്ല. അവ രണ്ടും തിരുവിതാംകൂറിലുള്ള സുറിയാനി സഭയുടെ ഏററവും വിശേഷമായ ചരിത്രം എഴുതുന്നതിനു കൊച്ചി തിരുവിതാംകൂറിലെ ബ്രിട്ടീഷ റസിഡെണ്ട മെസ്റ്റർ ബെല്ലാർഡു സായ്പ അവർകൾ കൊടുത്ത വിരുതു കിട്ടുന്നതിനായി എഴുതീട്ടുള്ള പ്രകരണങ്ങൾ ആകുന്നു. ഇവ എഴുതിയതു ൧൮൭൦-ൽ ആകുന്നു. എന്നാൽ ൟ പ്രകരണങ്ങൾക്കു ഗുണമായി ഒരു കാര്യം പറവാനുണ്ടു. അതെന്തെന്നാൽ വിരുതു കൊടുക്കുന്ന സംഗതിയിൽ നിശ്ചയിക്കപ്പെട്ട വിധികത്താക്കന്മാരിൽ ഒരുവനായ കഴിഞ്ഞുപോയ മാർ അത്താനാസ്യോസ ഇവകളിൽ പറയുന്ന വിവരങ്ങൾ സാക്ഷാൽ ശരിയായിട്ടുള്ളതാകുന്നു എന്നു സമ്മതിച്ചിരിക്കുന്നു. മാർ അത്താനാസ്യോസിനു തന്റെ സ്വന്ത സഭയുടെ ചരിത്രത്തെക്കുറിച്ചു നല്ല അറിവുണ്ടായിരിക്കെ ആ പ്രകരണങ്ങളിൽ വല്ല തെററുകളും ഉണ്ടായിരുന്നാൽ അവ കണ്ടുപിടിക്കുന്നതിനും അവകളെ തീർക്കുന്നതിനും വളരെ എളുപ്പമുണ്ടായിരുന്നു. എന്നാൽ ൟ രണ്ടു പ്രകരണങ്ങളുടെ ഗ്രന്ഥകർത്താക്കന്മാൎക്കു സത്യമായും ശരിയായും ഉള്ള ഒരു ചരിത്രം ഉണ്ടാക്കുവാൻ സഭ സംബന്ധമായ റിക്കാട്ടുകൾ ആവശ്യംപോലെ ഉപയോഗിക്കുന്നതിനു അനുവാദം കൊടുക്കയും വേറെ മാൎഗ്ഗങ്ങൾ ഉണ്ടാക്കിക്കൊടുക്കയും ചെയ്തിട്ടുണ്ടു. സുറിയാനി സമുദായം മു

ഴുവനും അതിന്റെ മെത്രാപ്പൊലീത്തായും മദ്രാസ ഗവർമെണ്ടും "മലയാളത്തുള്ള സുറിയാനി സഭയേയും സമുദായത്തേയും" കുറിച്ചു ഒരു ശരിയായ ചരിത്രം ഉണ്ടാക്കിക്കാണുന്നതിനു പ്രത്യേകം താല്പര്യപ്പെട്ടിരുന്നു. (എന്തെന്നാൽ ആ സമയം മലയാളത്തിലെ മെത്രാപ്പൊലീത്താസ്ഥാനത്തെ പററി കഴിഞ്ഞുപോയ മാർ അത്താനാസ്യോസും അന്ത്യോഖ്യാ പാത്രിയക്കീസിന്റെ ആളായിരുന്ന ഇപ്പോഴത്തെ അപ്പീൽ പ്രതിയും തമ്മിൽ തക്കിക്കയും താൻ തന്റെ അവകാശത്തെ പററി ബ്രിട്ടീഷ റസിഡെണ്ടിന്റെയും മദ്രാസ്സ ഗവർമെണ്ടിന്റെയും മുമ്പാകെ ബൊധിപ്പിക്കയും ചെയ്യുകകൊണ്ടു "കൊച്ചി തിരുവിതാംകൂർ എന്നീ രാജ്യങ്ങൾക്ക എത്രയും സാരമായിരിക്കുന്ന ഒരു സംഗതിയെ പററിയുള്ള അഭിപ്രായം" അറിയുന്നതിനു റസിഡെണ്ടു ചോദിച്ചതായി കാണുന്നു.) ൟ സ്ഥിതിക്കു മലങ്കര ഇടവകയുടെമെൽ അന്ത്യോഖ്യാ സിംഹാസനത്തിനു സാക്ഷാൽ ഉള്ളതിൽ അധികം മേൽകൊയ്മ കൊടുപ്പാൻ പാടുള്ളതല്ലാ എന്ന ഇതിൽ സംബന്ധിച്ചിരിക്കുന്ന എല്ലാവരുടെയും മുഖ്യ താല്പര്യമായിരുന്നു. മെല്പറഞ്ഞ പ്രത്യേക സ്ഥിതിയിലും ഓരൊ സംഗതികളുടെ വിവരം അറിയുന്നതിനുള്ള എളുപ്പത്തിലും എഴുതിയും "വളരെ വിവരങ്ങളും നടപ്പാക്കാവുന്ന അനേക വിചാരങ്ങളും അടങ്ങിയിരിക്കുന്ന സംഗതിയെപ്പററി നല്ല വിചാരത്തോടും ബുദ്ധിയോടും" കൂടി എഴുതിയതായി സമ്മതിച്ചിരിക്കുന്നതും ആയ ൟ പ്രകരണങ്ങൾ സാരമില്ലാതെ തള്ളിക്കളവാൻ പാടില്ല. ൟ പ്രകരണങ്ങളുടെ ഗ്രന്ഥകൎത്താക്കന്മാര ജീവിച്ചിരിക്കുന്നതുകൊണ്ടു അവ ചരിത്രങ്ങളായിട്ടൊ സാക്ഷീകരിക്കാനുള്ള പുസ്തകങ്ങളായിട്ടൊ അംഗീകരിപ്പാൻ പാടില്ലാ എന്നുള്ള തടസ്സം അത്ര ബലമായിട്ടുള്ളതല്ല. എന്നാൽ ൟ പുസ്തകങ്ങളുടെ പൊരുളടക്കം അവയുടെ ഗ്രന്ഥകൎത്താക്കന്മാര സത്യത്തിന്മെൽ കൊടുക്കുന്ന, വാമൊഴികളെക്കാൾ വിലയുള്ളതല്ലെന്നു മിസ്റ്റർ ഗൊവർ പ്രസ്താപിക്കുന്നതിന്റെ അൎത്ഥം എന്തെന്നു ഞങ്ങൾ കാണുന്നില്ല. അവര എഴുതുവാൻ ഭരമെററതായ സംഗതിയെക്കുറിച്ചു അതിനു മുമ്പു പ്രസിദ്ധപ്പെടുത്തിയിരുന്ന യാതൊരു പുസ്തകത്തെയും സാക്ഷിയാക്കുന്നില്ലാ എന്നുള്ളത സത്യമാകുന്നു. എന്നാൽ അങ്ങിനെയുള്ള ഒരു പുസ്തകത്തിലെ സംഗതികൾ ഒന്നും എടുക്കാതെ ഒരു വഴിയാത്രക്കാരന്റെ സാരമില്ലാത്ത കുറിപ്പുകളെക്കാൾ സംശയമെന്നിയെ വിശ്വസിക്കത്തക്കതായ സിമ്മനാരിയിൽ എഴുതിവച്ചിരിക്കുന്ന റിക്കാർട്ടുകളിൽ നിന്നു മാത്രം എടുത്തതായി അവർ ഭാവിക്കുന്നു എന്ന നാം വിചാരിക്കെണ്ടതാകുന്നു. അപ്പീൽ വാദിയുടെ മൊഴിയിൽ പ്രസ്താപിക്കുന്ന ഓരൊ മെത്രാന്മാർ എഴുതിവച്ചതായ സുറിയാനിയിലുള്ള ചരിത്രം സിമ്മനാരിയിൽ ഉണ്ടായിരിക്കയും ൟ എഴുത്തുകാർ തങ്ങളുടെ പ്രകരണങ്ങൾ ചമച്ചുത അധികവും ആ പുസ്തകത്തിൽ നിന്ന എടുത്തായിരിക്കാമെന്ന ഇതോടുകൂടി പറയെണ്ടിയിരിക്കുന്നു.

൩൧ ഈ പുസ്തകങ്ങൾ ഏററവും നല്ലതും വിശ്വാസയോഗ്യവുമായിട്ടുള്ള പ്രമാണങ്ങളിൽ നിന്ന എടുത്തുണ്ടാക്കപ്പെട്ട എങ്കിലും അവയ്ക്കു കൊടുത്തിരിക്കുന്ന സൌന്ദര്യതയുള്ളതും നടിപ്പില്ലാത്തതുമായ പേരുകൾകൊണ്ട ചരിത്ര പുസ്തകങ്ങളായി അവയുടെ വിശേഷതയെപ്പററി നാം ഒരിക്കലും തെററി പോകരുത. അവയുടെ വലിപ്പത്തെ കുറിച്ചും ഗ്രന്ഥകൎത്താക്കന്മാരുടെ അവസ്ഥയെക്കുറിച്ചും പ്രസംഗ സമയം വളരെ വ്യാഖ്യാനം ഉണ്ടായി. എന്നാൽ ഇതിൽ ൧-ാമത്തേതിനെ കുറിച്ച കോടതി അത്ര ഗൌനിപ്പാനില്ല. ഡബ്ലിയുഡബ്ലിയു൧. എന്ന രേഖയുടെ ഗ്രന്ഥകൎത്താവായ മെസ്സർ ഇട്ടൂപ്പ ഈ പുസ്തകം ഉണ്ടാക്കിയ സമയം കൊച്ചിയിൽ ഒരു കച്ചവടക്കാരന്റെ റൈട്ടർ ആയിരുന്നു എന്ന പറയപ്പെട്ടിരിക്കുന്നു. എന്നാൽ ചരിത്രക്കാർ, വേദശാസ്ത്രികൾ, നവീകരണക്കാർ മുതലായ ചില വലിയ ഗ്രന്ഥകൎത്താക്കന്മാർ തങ്ങളുടെ ആദ്യകാലം ഏററവും സാരമില്ലാത്ത വിധത്തിൽ ആയിരിക്കയും ഇപ്പോൾ ജീവിച്ചിരിക്കയും ചെയ്തിരുന്നു എങ്കിൽ അവരെയും അവരുടെ കൃതികളെയും പററി ജനങ്ങൾ പൊതുവെ വലിയ കാൎയ്യമായി വിചാരിക്കുന്നതിനെ കാണുന്നതിൽ അവർ വളരെ ആശ്ചൎയ്യപ്പെട്ടമായിരുന്നു. അത ആലോചിക്കുമ്പോൾ ഈ സംഗതി കൊണ്ടു പുസ്തകത്തിന്റെ വിശേഷതയ്ക്കു യാതൊരു കുറവും വരുന്നില്ലാ. പുസ്തകത്തിന്റെ വിശേഷത അതിന്റെ സാരമായ സംഗതിയിൽ ആകുന്നു. അതല്ലാതെ ഗ്രന്ഥകൎത്താവിന്റെ ഉയൎന്നതൊ താന്നതൊ ആയ അവസ്ഥയിൽ അല്ല. ഡബ്ലിയുഡബ്ലിയു൨, ഡബ്ലിയുഡബ്ലിയു൩, എന്നീ രേഖകളെപ്പററിയും അപ്രകാരം തന്നെ പറയെണ്ടതാകുന്നു. അവ വിരുത പ്രകരണങ്ങൾ ആയിരുന്നു എന്നുള്ളത സത്യം തന്നെ എങ്കിലും ഇവയുടെ ചരിത്ര സംബന്ധമായും വാചകരീതി സംബന്ധമായും ഉള്ള യോഗ്യതകളെ കുറിച്ച വിധിക്കുന്നതിനും വിരുതുകൾ കൊടുക്കുന്നതിനുമായി നിശ്ചയിച്ചിട്ടുള്ള കമ്മട്ടി ഒരു ശക്തിയുള്ളതും പരിശോധിച്ചേടുക്കുവാൻ കഴിയുന്നതുമായിരുന്നു. പ്രകരണങ്ങൾ മലയാളത്തിൽ എഴുതിയിരുന്നതുകൊണ്ടു അതിന്റെ വാചകരീതിയെകുറിച്ചു വിധിപ്പാൻ ആ ഭാഷയിൽ നിപുണനെന്ന പൊതുവെ സമ്മതിച്ചിട്ടുള്ള വലിയ കോയിൽ തമ്പുരാനെയും, ആ സമയം സഭ സംബന്ധമായ സംഗതികളെയും സഭയുടെ ചരിത്രത്തെയും പററി ജീവിച്ചിരിക്കുന്ന ഒരു നല്ല സാക്ഷി ആയിരിക്കയും സംഭവങ്ങളെ വിവരിക്കുന്ന ഏററവും വിശ്വസിക്കത്തക്ക പ്രമാണങ്ങൾ കൈവശത്തിലുണ്ടായിരിക്കയും ചെയ്യുന്നു കൊണ്ട സഭയുടെ ചരിത്രത്തിലുള്ള സംഭവങ്ങളുടെയും സംഗതികളുടെയും വാസ്തവത്തെയും സൂക്ഷ്മത്തെയും വിധിക്കുന്നതിനു കഴിഞ്ഞുപോയ മാർ അത്താനാസ്യൊസിനെയും, പിന്നെ ക്രിസ്ത്യാനി മതത്തിലുള്ള മററ സഭക്കാരെ സംബന്ധിച്ചേടത്തോളം ചരിത്രം പക്ഷഭേദം കൂടാതെ ഇരിക്കുന്നൊ എന്നു നോക്കുന്നതിനു ഒരു സി. എം. എസ്. മിഷ്യനെറി ആയിരുന്ന റെവറന്ത മെസ്സർ എച്ച് ബെയിക്കർ സായ്പിനേയും ക

മ്മട്ടിക്കാരായി നിശ്ചയിച്ചു. ഈ കമ്മട്ടി ഈ രണ്ടു പ്രകരണങ്ങളെയും സ്വീകരിച്ചു അവയ്ക്കു വിധി കൊടുക്കയും ചെയ്തു. തന്റെ സ്വന്ത സഭയുടെ ശരിയായിട്ടുള്ള ഒരു ചരിത്രം ഈ പ്രകരണങ്ങളിൽ അടങ്ങിയിരിക്കുന്നതായി കഴിഞ്ഞുപോയ മാർ അത്തനാസ്യോസിന്റെ മുന്നോടുകൂടെ അതുകൾ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തി. അതിനാൽ ആ പ്രകരണങ്ങൾ സാരമില്ലാത്തതായി അശേഷം തള്ളികളയേണ്ടതാകുന്നു എന്നു പറയുന്നതു തീരെ തെററാകുന്നു. ഈ പുസ്തകങ്ങളിൽ ചിലഭാഗങ്ങൾ ഇരു ഭാഗക്കാരും സമ്മതിക്കുന്നു.

൩൨. ഇരുഭാഗത്തുള്ള വക്കീലന്മാരും, റെവറണ്ട് ഹവാഡിന്റെയും മെസ്റ്റർ ഇട്ടൂപ്പിന്റെയും ഡക്തർ ബുക്കാനാന്റെയും പുസ്തകങ്ങൾ ശരിയായ വൃത്താന്തങ്ങൾ ആയി മുഴുവനും വിശ്വസിക്കത്തക്കതാണെന്നു പറയുവാൻ പാടില്ലായെങ്കിലും അവ ഓരൊ സംഭവങ്ങളുടെ ശരി ആയ വൃത്താന്തങ്ങൾ ആകുന്നു എന്നു സമ്മതിച്ചിരിക്കുന്നു. ഈ വ്യവഹാരത്തിൽ ഫയലാക്കിയിരിക്കുന്ന എല്ലാ ചരിത്രങ്ങളെ പററിയും ഞങ്ങളുടെ അഭിപ്രായവും ഏകദെശം ഇതുപോലെ തന്നെ ആകുന്നു. എന്നാൽ എല്ലാ സാരമായ സംഗതികളെ സംബന്ധിച്ചു ഈ ചരിത്രങ്ങൾ മിക്കവാറും യൊജിച്ചിരിക്കുന്നു എന്നു ആദ്യമായി പറയെണ്ടിയിരിക്കുന്നു.

൩൩. അപ്പീൽ വാദിയുടെ പാഠവമുള്ള വക്കീൽ പ്രസംഗത്തിനിടയിൽ തന്റെ കക്ഷിയുടെ വ്യവഹാരത്തെ ബലപ്പെടുത്തുന്നതിനു കക്ഷികൾ ഇതിനു മുമ്പു ഫയലാക്കീട്ടുള്ളതല്ലാത്ത മററു ചരിത്രപുസ്തകങ്ങളെ കൂടെ ഉപകരിക്കുന്നതിനായി അനുവാദം ചോദിച്ചു. എന്നാൽ അപ്പീൽ പ്രതിയുടെ വക്കീൽ അങ്ങിനെയുള്ള പുസ്തകങ്ങളിൽ നിന്നുള്ള ചില ഭാഗങ്ങളിന്മെൽ അടിസ്ഥാനപ്പെടുത്തിയ തക്കങ്ങൾക്കു ഉത്തരം പറയുവാൻ അല്പസമയംകൊണ്ടു തനിക്കു ഒരുങ്ങുന്നതിനു പാടില്ലാത്തതുകൊണ്ടു അങ്ങിനെയുള്ള മാറ്റം അനുവദിപ്പാൻ പാടില്ലെന്നു എത്രയും ന്യായമായി തക്കിച്ചു. ഈ തടസ്സങ്ങൾ പ്രബലപ്പെട്ടിരിക്കേണ്ടതാകുന്നു എന്നും ഇരുഭാഗം വക്കീലന്മാരും (സുറിയാനി സഭ സംബന്ധമായ സംഭവങ്ങളുടെ ഏറക്കുറെ ശരിയായിരിക്കുന്ന റിക്കാർട്ടു സമ്മതിച്ചിട്ടുള്ളതും) മുമ്പെതന്നെ ഫയലാക്കീട്ടുള്ളതുമായ ചരിത്രങ്ങളോടു മാത്രം ചെന്നിരിക്കണമെന്നും ഒരു ചരിത്രം ഉണ്ടാക്കുന്ന സംഗതികൾക്കായി റിക്കാട്ടുകളിൽനിന്നു വിട്ടുപൊകുവാൻ പാടില്ലെന്നും ഞങ്ങൾ കല്പിച്ചു. രണ്ടു ഭാഗത്തു നിന്നും ഫയലാക്കിയിരിക്കുന്ന പ്രമാണങ്ങളിൽ തർജ്ജിമ ചെയ്തു അച്ചടിപ്പിച്ചിട്ടില്ലാത്തയാതൊന്നും കെസിൽ എടുക്കുവാൻ പാടില്ലെന്നും കൂടെ കല്പിച്ചു. എങ്കിലും ഇരുഭാഗത്തെ വക്കീലന്മാരുടെ സമ്മതത്തോടുകൂടെ ഡാക്തർ ഡെയിയുടെ "പെരുമാക്കന്മാരുടെ നാടു" എന്ന'പുസ്തകത്തെ റെവറണ്ട ഹവാർഡ് സി. എന്ന പ്രമാണമായ തന്റെ ചരിത്രത്തിന്റെ മുഖ്യസാക്ഷിയായി സമ്മതിച്ചിരിക്കുന്നതുകൊണ്ടു അതുംകൂടെ കെസിൽ ഉപയൊഗിക്കുന്നതിനായി ഞങ്ങൾ അനുവദിച്ചു. ഈ ഒരു സംഗതിയിൽ മാത്രമല്ലാതെ കെ

സിന്റെ ൟ ഭാഗത്തെക്കുറിച്ചുള്ള പ്രസംഗത്തിന്റെ ആരംഭത്തിങ്കൽ നിശ്ചയിച്ചതിന്നു യാതൊരു ഭേദഗതിയും ഉണ്ടാക്കിയിട്ടില്ല. കക്ഷികൾ മുമ്പെതന്നെ ഫയലാക്കീട്ടുള്ളതും റിക്കാർട്ടിന്റെ കൂടെ തർജ്ജിമ ചെയ്കിട്ടുള്ളതുമായ ചരിത്ര പുസ്തകങ്ങളെ കുറിച്ചു മാത്രമെ ഞങ്ങൾ ദൃഷ്ടിവച്ചിട്ടുള്ളു.

൪൪. ഞങ്ങളുടെ അഭിപ്രായത്തിൽ വേറെ പ്രകാരം ചെയ്യുന്നതു ഇരു കക്ഷികൾക്കും അത്ര നന്നായിരിക്കയില്ല. ആയതുകൊണ്ടു ഇരു കക്ഷികളും അശേഷംപോലും ൟ കെസിൽ പ്രസ്ഥാപിക്കാത്തതും മെസ്റ്റർ ജസ്റ്റിസ ഓറംസബീ ആലൊചിച്ചിട്ടുള്ളതുമായ ഗിബ്ബൻ, ഗഡീസ് ഹഫ് മുതലായവരുടെ പുസ്തകങ്ങളെക്കുറിച്ചു ഞങ്ങൾ തീരെ വിചാരിച്ചിട്ടില്ല.

൪൫. ഇതു കൂടാതെ വെറെ ചരിത്ര പുസ്തകങ്ങളിൽനിന്നു എടുത്ത ഓരൊ ഭാഗങ്ങളെക്കുറിച്ചു സംഗതികളുടെ ചെർച്ച ഇല്ലാതെയും ഗ്രന്ഥകർത്താക്കന്മാരെക്കുറിച്ചു അറിവാൻ പാടില്ലാതെയും പറയുന്നതു ഏറ്റവും അബദ്ധമാകുന്നു. ൟ ദേശത്തു വന്നിട്ടില്ലാത്തവരും ഇവിടെയുള്ള സുറിയാനി സഭയെപ്പറ്റി ഒരു ശരിയായ അറിവു കിട്ടുന്നതിന്നു എളുപ്പമില്ലായിരുന്നവരും ഇന്ത്യായുടെ പടിഞ്ഞാറെ തീരത്തു വന്നു ഒട്ടുംതന്നെ താമസിക്കാതെ പൊയിരിക്കുന്ന പ്രയാണികളിൽനിന്നു രണ്ടും മൂന്നും കൈമറിഞ്ഞ ൟ കാൎയ്യത്തെപ്പറ്റി അറിവു കിട്ടിട്ടുള്ളവരുമായ ഗ്രന്ഥകർത്താക്കന്മാരുടെ എഴുത്തുകൾ അശേഷം വിലമതിക്കത്തക്കതല്ല. ക്രിസ്ത്യാനി മാർഗ്ഗത്തെക്കുറിച്ചും പ്രത്യേകിച്ചു തിരുവിതാംകൂറിലുള്ള സുറിയാനി ക്രിസ്ത്യാനികളെപ്പറ്റിയും യൂറോപ്യന്മാരാൽ ഉണ്ടാക്കിട്ടുള്ള ചരിത്രങ്ങളിൽവച്ചു മെസ്സർസ ഹവാർഡ ബുക്കാനൻ, ഡെയി ഇവരുടെതു ൟ അതിശയിക്കപ്പെട്ട ജനങ്ങളുടെയും അവരുടെ സഭയുടെയും കഴിഞ്ഞുപൊയ ചരിത്രങ്ങളെക്കുറിച്ചു പഠിക്കുന്നതിനായി കുറെനാൾ സഞ്ചരിച്ചിട്ടുള്ളതുകൊണ്ടും ൟ ആന്തരത്തോടു കൂടെ സുറിയാനി സഭയുടെ അന്നു ഭരിച്ചിരുന്ന മെത്രാപ്പോലീത്തന്മാരുമായും വെറെ പട്ടക്കാരുമായും കൂടിക്കാഴ്ച ഉണ്ടായിട്ടുള്ളതുകൊണ്ടും അല്പം വിലമതിക്കാവുന്നതാകുന്നു.

൪൬. ആകപ്പാടെ നോക്കുമ്പോൾ മലങ്കര ഇടവക എന്നു വിളിച്ചു വരുന്ന "മലയാളത്തെ സഭയുടെയും" അന്ത്യോഖ്യായുടെയും സംബന്ധത്തെ പറ്റിയുള്ള തർക്കത്തെക്കുറിച്ചു സി, ഡബ്ലിയു ഡബ്ലിയു ൧. ഡബ്ലിയുഡബ്ലിയു ൨. ഡബ്ലിയുഡബ്ലിയു ൩. എച്ച്. എച്ച്. എച്ച്. എന്ന രെഖകളുടെ സഹായത്തോടു കൂടെ നാം ആലൊചിക്കേണ്ടതാകുന്നു എന്നുള്ളത ഇരു കക്ഷികൾക്കും ദോഷമില്ലാത്തതും ന്യായമായിട്ടുള്ളതും ആകുന്നു എന്നു ഞങ്ങൾ വിചാരിക്കുന്നു.

൪൭. ൟ പുസ്തകങ്ങൾ ഞങ്ങളുടെ ആധാരമായി സ്വീകരിച്ചുകൊണ്ടു ൟ സഭയുടെ കഴിഞ്ഞുപോയ ചരിത്രങ്ങളെക്കുറിച്ചു ആലോചിപ്പാനായി തുടങ്ങുന്നു. ൟ കെസിന്റെ ആവശ്യത്തിലെക്കായി ആ ചരിത്രം രണ്ടു വലിയ കാലാവധികളായി ഭാഗിക്കാം. അതിൽ ഒന്നാമത്തെ

ഈ സഭയുടെ അടിസ്ഥാനം മുതൽ ഇവിടെയുള്ള സുറിയാനി പള്ളികളിന്മേൽ മാർഗ്ഗ സംബന്ധമായ കാൎയ്യത്തിൽ വളരെ ശക്തിനടത്തിയിരുന്ന പോൎത്തിഗീസുകാരുടെ അധികാരം ഇന്ത്യയിൽ അവസാനിച്ച കാലമായ ൧൬൫൩-വരെയും രണ്ടാമത്തെ ഭാഗം ആ ആണ്ടു മുതൽ അല്ലെങ്കിൽ ൧൬൫൩- തുടങ്ങി ഇപ്പോഴത്തെ വ്യവഹാരത്തിന്റെ തീൎപ്പുവരെയും ആകുന്നു

൨൭. ഇപ്പോൾ ഒന്നാമത്തെ ഭാഗത്തെക്കുറിച്ചു ആലോചിക്കാം. ശുദ്ധമുള്ള തോമ്മാസ് അപ്പൊസ്തലൻ ക്രിസ്താബ്ദം ൫൧-൫൨-ൽ മലങ്കരെ വന്നു ക്രിസ്ത്യാനി മാൎഗ്ഗത്തെ പ്രസംഗിച്ചു വളരെ ആളുകളെ മാൎഗ്ഗത്തിൽ ചേൎത്തു എന്നു ഇരു കക്ഷികളും സമ്മതിക്കയും എല്ലാ ചരിത്രക്കാരും അനുവദിക്കയും ചെയ്യുന്നു അപ്പൊസ്തലൻ മലങ്കരെ ഏഴു സ്ഥലങ്ങളിലായി ഏഴു പള്ളികൾ സ്ഥാപിച്ചു എന്നും ശങ്കരപുരി പകലോമറ്റം എന്ന രണ്ടു മാന്യ തറവാട്ടിൽനിന്നു രണ്ടുപേരെ അൎക്കദിയാക്കോന്മാരായി നിശ്ചയിച്ചു എന്നും പറയപ്പെട്ടിരിക്കുന്നു. കൊച്ചിക്കു സമീപമുള്ള കൊടുങ്ങല്ലൂർ എന്ന സ്ഥലം തന്റെ ഇടവകയുടെ തലസ്ഥാനമാക്കുകയും ചെയ്തു. താൻ ശുദ്ധമുള്ള സ്ഥാനം കൊടുത്തു നിശ്ചയിച്ചിട്ടുള്ള രണ്ടാളുകളുടെ പക്കൽ തന്റെ സഭയുടെ കാൎയ്യാദികൾ ഏല്പിച്ചുകൊണ്ടു മലയാളത്തിൽനിന്നു പോയി. തനിക്കു ശേഷം ഈ ഇടവക എങ്ങിനെ നടന്നുപോന്നു എന്നു അറിയുന്നതിനു ഒരു ശരിയായ വിവരണം ഒരു സ്ഥലത്തു നിന്നും നമുക്കു കിട്ടീട്ടില്ല. ഈ സംഗതിയെപ്പറ്റി നമ്മുടെ ചരിത്രക്കാർ ഒരുത്തരും ഒന്നുംതന്നെ പറയുന്നില്ല. സഭ സ്ഥാപിച്ചു ഏകദേശം ൧൮൦ സംവത്സരം കഴിഞ്ഞതിന്റെ ശേഷം ക്രിസ്താബ്ദം ൨൦൦-ൽ ഇന്ത്യയിലുള്ള ക്രിസ്ത്യാനികൾ ക്രിസ്തുവിലുള്ള വിശ്വാസ സംബന്ധമായ ഉപദേശങ്ങൾ തങ്ങളെ പഠിപ്പിക്കുന്നതിനായിട്ടു ഒരു ഗുരുവിനെ അയക്കുന്നതിനു അലക്സന്ത്രിയായിലെ ബിഷൊപ്പായിരുന്ന ഡെമിത്രിയസ്സിനോടു എഴുതി അപേക്ഷിച്ചു എന്നു മെസ്സർ ഇട്ടൂപ്പു പറയുന്നു (ഡബ്ലിയുഡബ്ലിയു ൫-ാം പുറം; ൩-ാം പുസ്തകം ൧൨൧-ാം പുറം.)

൨൮. ഈ സംഗതിയിൽ ഇട്ടൂപ്പിന്റെ ഈ പ്രസ്താപനത്തെ മെസ്സർ ഡെയി എന്നയാൾ സ്ഥിരപ്പെടുത്തിപറയുന്നു. അയാൾ ഉണ്ടാക്കിയിരിക്കുന്ന "പെരുമാക്കന്മാരുടെ നാടു" എന്ന പുസ്തകത്തെ പ്രസംഗത്തിനിടയിൽ ഒരു സാക്ഷിയായി എടുത്തു പറഞ്ഞു. (൨൧൨-ാം പുറം) എന്നാൽ ഇതു കൂടാതെ വളരെക്കാലത്തേക്കു മലങ്കര സുറിയാനിക്രിസ്ത്യാനികളുടെ കാൎയ്യത്തെക്കുറിച്ചു യാതൊരു വിധത്തിലും ഒരു വിവരവും നമുക്കു കിട്ടീട്ടില്ല.

൨൯. ക്രിസ്താബ്ദം ൩൨൫-ൽ നിഖ്യാസുന്നഹദോസ എന്നു അറിയപ്പെട്ടിരുന്ന ഒന്നാമത്തെ പൊതുവിലുള്ള ആലോചന സംഘം കൂടപ്പെട്ടു. ക്രിസ്ത്യാനിമാൎഗ്ഗത്തിന്റെ ചരിത്രത്തിൽ ഇതു ഒന്നാമത്തെ പ്രധാന കാലമായിരുന്നു. ഈ സുന്നഹദോസിൽ ക്രിസ്ത്യാനി രാജ്യത്തിൽ എല്ലാ ഭാഗങ്ങളിൽ നിന്നും പട്ടക്കാരെയും മെല്പട്ടക്കാരെയും

ക്ഷണിച്ചിരിക്കയും ക്രിസ്ത്യാനി രാജ്യത്തിൽ എല്ലാ ഇടവകകളിൽ നിന്നും പ്രതിനിധികൾ ആ സുന്നഹദോസിൽ കൂടുകയും ചെയ്തു. ഈ സുന്നഹദോസിന്റെ നിയമങ്ങളിൽ ഇന്ത്യായിലുള്ള ക്രിസ്ത്യാനികളുടെ പ്രതിനിധിയായിട്ട അവരുടെ ബിഷോപ്പ അല്ലെങ്കിൽ മെത്രാപോലീത്താ വന്നിരുന്നു എന്നും താൻ അവയിൽ (നിയമങ്ങളിൽ) ഒപ്പിട്ടിരുന്നു എന്നും നാം കാണുന്നു. അദ്ദേഹം ഇന്ത്യായുടെയും പാർസ്യായുടെയും മെത്രാപോലീത്തായായ യോഹന്നാൻ എന്നയാൾ ആയിരുന്നു. (ഡാക്തർ ബുക്കാനാൻ ൨൯൯-ാം പുറം; റെവറണ്ട ഹവാർഡ ൧൮-ാം പുറം; ഡാക്തർ ഡെയിഫ൫൭-ാം പുറം) ആ പൊതുവിലുള്ള സുന്നഹദോസിൽ ഇന്ത്യായുടെ പ്രതിനിധിയായി ഇങ്ങിനെ ഒരാൾ ഉണ്ടായിരുന്നു എന്ന എല്ലാ ഇംഗ്ലീഷ ചരിത്രക്കാരും സമ്മതിക്കുന്നു. ഇപ്പോഴത്തെ തക്കത്തിലെക്ക ഈ സംഗതി ഏററവും സാരമായിട്ടുള്ളതാകുന്നു. നിഖ്യാസുന്നഹദോസിൽ ക്രിസ്ത്യാനിമാൎഗ്ഗത്തിന്റെ സ്ഥിരതയ്ക്കും ഉണൎവിനും വേണ്ടിയുള്ള കാൎയ്യങ്ങളെയും വേദപുസ്തക പരിശോധനെയും വിശ്വാസം ആചാരക്രമം മുതലായവയെ സംബന്ധിച്ച നിയമങ്ങൾ ഉണ്ടാക്കുന്നതിനെയും കുറിച്ച ആലോചിക്കുന്നതിനോട കൂടെ പല മേല്പട്ടക്കാരുടെ അധികാരത്തെപ്പററി തീൎച്ചയാക്കുകയും സുന്നഹദോസിൽ നിശ്ചയിക്കപ്പെട്ട പ്രകാരം നടത്തുന്നതിന അവരെ അധികാരപ്പെടുത്തുകയും ചെയ്തിരുന്നു. സാക്ഷാൽ ഇത എല്ലാ ക്രിസ്ത്യാനിസമുദായത്തിൽ നിന്നും വന്നിട്ടുള്ള പ്രതിനിധികളുടെ യോഗത്തിൽ ചെയ്യപ്പെട്ട വേലയുടെ ഒരു പ്രധാന ഭാഗമായിരുന്നു. ഇതെപ്പററി ഇട്ടൂപ്പ താഴെ വിവരിച്ചിരിക്കുന്ന പ്രകാരം പറയുന്നു. "മേലിൽ എടത്തൂട വൎദ്ധിക്കാതെയിരിപ്പാൻ" (നിഖ്യാസുന്നഹദോസു കൂടുന്നതിനു പെട്ടെന്നുള്ള കാരണം എടത്തൂടായിരുന്നു.) "നാലു സിംഹാസനങ്ങളിൽ നാലു പാത്രിയക്കീസന്മാരെ കല്പിച്ചു. (൧)ാമത റോമായുടെ പാത്രിയക്കീസും (൨) കുസ്തന്തീനപുരിയുടെ പാത്രിയക്കീസും (൩) അലക്സന്ത്രിയായിലെ പാത്രിയക്കീസും (൪) അന്തിയോഖ്യായിലെ പാത്രിയക്കീസും ആയിരുന്നു. ഇവൎക്ക അവരവരുടെ ഇടവകയുടെമേൽ അധികാരവും മുഖ്യസ്ഥതയും കൊടുക്കപ്പെട്ടിരുന്നു......... ഈ നാലു പാത്രിയക്കീസന്മാരെ കൂടാതെ യെറുശലേമിന്റെ ബഹുമാനത്തിനുവേണ്ടി അവിടെ അഞ്ചാം പാത്രിയക്കീസ എന്ന സ്ഥാനപ്പേരും കൊടുത്ത അന്തിയോഖ്യാ പാത്രിയക്കീസിനു കീഴായി ഒരാളെ നിയമിക്കയും ചെയ്തു.

൫൯. എന്നാൽ അന്തിയോഖ്യായ്ക്കു കീഴിലുള്ള കിഴക്കെ സഭകളുടെ കാൎയ്യാദികൾ നടത്തുന്നതിനു സെലൂക്യായിലെ (ബഗദാദ) കാസോലിക്കാ പൊതുവിലെന്നും പാത്രിയക്കീസന്മാർ ചെയ്യുന്നത സകലവും തനിക്ക നടത്താമെന്നും പ്രമാണിക്കപ്പെട്ടു" (ഇട്ടൂപ്പ പുറം; ൩൯; ൪൦; ഡബ്ലിയു ഡബ്ലിയു പുറം; ൧൪൫)

൬൦. ഇട്ടൂപ്പ പറയുന്ന ഈ വിവരങ്ങൾ, ഇ ഇ ഇ പ്രമാണത്താലും ൩൪-ാം പ്രമാണത്താലും പൂൎണ്ണമായി സ്ഥിരപ്പെടുത്തിയിരിക്കുന്നു. ഇ

ത്തിൽ ഒടുവിലത്തെതു ഒരു വിശ്വാസയോഗ്യമായിട്ടുള്ള പ്രമാണമായി അപ്പീൽവാദി തന്നെ ഫയലാക്കിട്ടുള്ളതാകുന്നു. ഇവയിൽ അന്തിയോഖ്യാ പാത്രിയക്കീസിനു കിഴക്കൊക്കെയുടെ മേൽ അധികാരമുണ്ടെന്നും അഞ്ചാം പാത്രിയക്കീസ എന്നു പ്രത്യേകമായി പറയപ്പെട്ടിരിക്കുന്ന യേരുശലേമിലെ പാത്രിയക്കീസ അന്ത്യോഖ്യാ സിംഹാസനത്തിന്റെ അധികാരത്തിൻ കീഴാകുന്നു എന്നും പറയപ്പെട്ടിരിക്കുന്നു. നിഖ്യാ സുനഹദൊസിൽ ഇന്ത്യായിലെ ക്രിസ്ത്യാനികളുടെ പ്രതിനിധിയായി അവരുടെ മെത്രാപോലീത്തായായ യോഹന്നാൻ ചേൎന്നുകൊണ്ടു നാലാം നൂററാണ്ടു മുതൽക്കു തന്നെ അവരുടെ സഭയുടെ വൈദീക ഭരണത്തിൽ അന്തിയോഖ്യാ പാത്രിയക്കീസിന്റെ പ്രധാന മേലധികാരത്തെ അംഗീകരിച്ചതായി ഇതിനാൽ കാണപ്പെടുന്നു.

൹. ൦ാം സുനഹദൊസിലെ തീൎച്ചയ്ക്കു ശേഷം ഏകദേശം ൨൦ സംവത്സരങ്ങൾക്കിടയിൽ അന്തിയോഖ്യാ പാത്രിയക്കീസ അതു സംബന്ധമായി ഒരൊ നടത്തകൾ ചെയ്തതായി കാണുന്നു. പടിഞ്ഞാറെ തീരത്തെ ജനങ്ങളുമായി കച്ചവട കാൎയ്യങ്ങളിൽ വളരെ ഏൎപ്പാടുകൾ ഉണ്ടായിരുന്ന ക്നായിതോമ്മാ ക്രിസ്താബ്ദം ൩൪൫-ൽ കൊടുങ്ങല്ലൂര വരികയും അവിടെ ചില ആളുകൾ കഴുത്തിൽ കുരിശു ധരിച്ചിരിക്കുന്നതു കണ്ടു അവരുടെ മാൎഗ്ഗകാൎയ്യങ്ങളെ കുറിച്ചു ചോദിച്ചതിൽ അവര തന്റെ സ്വമതക്കാരെന്ന അറികയും ചെയ്തു. പിന്നെ ഉണ്ടായ അന്വേഷണത്തിൽ അവർ ആത്മീകവും ലൌകീകവുമായ കാൎയ്യങ്ങളിൽ വളരെ ബുദ്ധിമുട്ടുന്നു എന്നു കണ്ടു ദുഃഖിച്ചു. ക്രിസ്ത്യാനി മാൎഗ്ഗത്തിൽ വളരെ വൈരാഗ്യമുണ്ടായിരുന്ന തോമ്മാ ൧൦ം ജനങ്ങളെ അതു സ്വീകരിപ്പിക്കുന്നതിനൊ അവരുടെ ഇടയിൽ വൎദ്ധിപ്പിക്കുന്നതിനോ വേണ്ടു യത്നങ്ങൾ ചെയ്യുന്നതിനു നിശ്ചയിച്ചു. അപ്രകാരമുള്ള നിശ്ചയത്തോടെ തന്റെ സ്വന്ത രാജ്യത്തിലെക്കു മടങ്ങിച്ചെന്ന (മുൻപറഞ്ഞ) ബെഗദാദിലെ കാതോലിക്കായുടെ സഹായത്തോടു കൂടെ ഇയസ്താത്തിയൊസ എന്ന അന്തിയോഖ്യാ പാത്രിയക്കീസിന്റെ കല്പനപ്രകാരം പുരുഷന്മാർ സ്ത്രീകൾ കുഞ്ഞുങ്ങൾ ഉൾപ്പെടെ ൪൦൦ ആളുകളും കുറെ ശെമ്മാശന്മാരും ഉറഹായുടെ എപ്പിസ്കോപ്പായായ യൌസെപ്പും കൂടിയ സുറിയാനി ക്രിസ്ത്യാനികളുടെ ഒരു കൂട്ടത്തോടു കൂടെ മലയാളത്തെക്കു താൻ യാത്രപുറപ്പെട്ടു. ഇവര ക്രിസ്താബ്ദം ൩൪൫-ൽ കൊടുങ്ങല്ലൂര എത്തി. തോമ്മാ തന്റെ ലൌകീക തൊഴിൽ അശേഷം ഉപേക്ഷിച്ചു അന്തിയോഖ്യാ പാത്രിയക്കീസിന്റെ കല്പന പ്രകാരം തന്നത്താൻ ഭരമേററിരുന്ന മലയാളത്തിലെ സഭയുടെ കാൎയ്യാദികൾ വളരെ താല്പൎയ്യത്തോടു കൂടെ അന്വേഷിച്ചുകൊണ്ടിരുന്നു. മേല്പറഞ്ഞ തോമ്മാസിന്റെ വരവിനെയും അന്തിയോഖ്യാ പാത്രിയക്കീസിന്റെ അധികാരത്തിനു അനുസരിച്ച ക്രിസ്ത്യാനി മാൎഗ്ഗത്തിനു അദ്ദേഹം ചെയ്ത നല്ല പ്രവൃത്തികളെയും കുറിച്ചു എല്ലാ ചരിത്രക്കാരും യോജിച്ചിരിക്കുന്നു. (ഡാക്ടര ഡെയി പുറം; ഫെര റവാണ്ട ഫാവാർഡ. പുറം; ഏ. ഡബ്ലിയു ഡബ്ലിയു പുറം; വുവ—൯൧)

൫൪. എന്നാൽ അന്തിയോഖ്യാ പാത്രിയക്കീസന്മാർ എല്ലാവരും മാർ ഇഗ്നാത്തിയോസ എന്ന നാമധേയത്തൊടു കൂടി അറിയപ്പെട്ടിരുന്നതുകൊണ്ടു ഇയസ്സാത്തിയോസ എന്നയാൾ അന്തിയോഖ്യായിലെ സുറിയാനി പാത്രിയക്കീസായിരിപ്പാൻ പാടില്ലാ എന്നു അപ്പീൽ വാദിയുടെ വക്കീൽ മെസ്സർ ഗൊവർ വാദിക്കുന്നു. എന്നാൽ ഈ സ്ഥാനപ്പേർ ആദ്യം എടുത്തതു മൂന്നാമത്തെ പാത്രിയക്കീസായിരുന്നു എന്നും ആദ്യത്തേ രണ്ടു പാത്രിയക്കീസന്മാൎക്കും ഈ സ്ഥാനപ്പേരില്ലായിരുന്നു എന്നും വിചാരിക്കേണ്ടിയിരിക്കുന്നു. (ഡബ്ലിയു ഡബ്ലിയു പുറം; ൩൭. ബുക്ക ന. പുറം; ൧൩൭) അതിനാൽ ചരിത്രക്കാർ പറയുന്നതിൽ തെററുണ്ടാവാൻ ഇടയില്ല. അന്തിയോഖ്യായിൽ ഒന്നിലധികം പാത്രിയക്കീസന്മാർ ഉണ്ടായിരുന്നു എന്നു സൂചിപ്പിച്ചിട്ടു കൂടെ ഇല്ല.

൫൫. ഈ തോമ്മായും മലയാളത്തു അന്നു രാജാവായിരുന്ന ചേരമാൻ പെരുമാളും തമ്മിൽ കൂടിക്കാഴ്ച ഉണ്ടാകയും അദ്ദേഹത്തിൽ നിന്നു പലവിധ പദവികളും സ്ഥാനമാനങ്ങളും ലഭിക്കയും എല്ലാററിനും മേലായി തന്റെ മിഷ്യന്റെ ഉപയോഗത്തിനു കുറെ ഭൂമി കരമൊഴിവ ദാനമായി കിട്ടുകയും ചെയ്തു. ഈ ദാനം ചെമ്പു തകിടിന്മേൽ എഴുതി കൊടുത്തിരുന്നു. അന്നു ഭരിക്കുന്ന രാജാവിന്റെ സഹായത്തൊടുകൂടെ ക്നായിതോമ്മാ കൊച്ചിസക്കാരിലുള്ള മഹാദേവർപുരം എന്നു പറയുന്ന കൊടുങ്ങല്ലൂര ഒരു പള്ളി പണിയിക്കയും ആ പട്ടണം തന്റെ തലസ്ഥാനമാക്കുകയും ചെയ്തു.

൫൬. ഹവ്വാർഡിന്റെ പുസ്തകത്തിൽ എടുത്തു പറയുംപ്രകാരം കാപ്പൻ സ്വാൻസ്റ്റൻ ഈ തോമ്മായെക്കുറിച്ചു പ്രസ്ഥാപിക്കുമ്പോൾ, അവൻ മലയാളത്തുള്ള ജനങ്ങളുടെ ഇടയിൽ "വളരെ മേല്പട്ടക്കാരെയും പട്ടക്കാരെയും ക്രിസ്ത്യാനികളായി അനേകം പുരുഷന്മാരെയും സ്ത്രീകളെയും കുഞ്ഞുങ്ങളെയും പരദേശത്തുനിന്നു" കൊണ്ടുവന്നു എന്നു പറയുന്നു.

൫൭. അങ്ങിനെ തോമ്മാ ആ കാലത്തു മലങ്കരെ അന്തിയോഖ്യാ പാത്രിയക്കീസിന്റെ അധികാരം പ്രധാനമാക്കിയെന്നും സുറിയാനിക്കാരുടെ ഒരു കൂട്ടത്തെ സ്ഥാപിച്ചു എന്നും കാണുന്നു. തോമ്മായുടെ വരവിന്റെ ശേഷം വളരെ കാലങ്ങളിലെക്ക സഭയുടെ ചരിത്രത്തിൽ ഒന്നും പറയുന്നില്ല. ആ കാലത്തു അന്തിയോഖ്യായുമായി എഴുത്തുകുത്തുകൾ നടത്തുന്നതിനു വളരെ പ്രയാസമായിരുന്നു. എന്നാൽ ഇന്ത്യായുമായി വളരെ കച്ചവടങ്ങൾ നടത്തിയിട്ടുണ്ടായിരുന്ന പാർസിയാ അലക്സന്ത്രിയാ എന്ന രാജ്യങ്ങളുമായി എഴുത്തുകുത്തു നടത്തുന്നതിന അപ്രകാരമല്ലായിരുന്നു. അന്തിയോഖ്യാ പട്ടക്കാരെക്കാൾ സാധാരണയായി പാർസിയാ, ഇജിപ്തു, ബാബിലോൻ മുതലായ സ്ഥലങ്ങളിലെ പട്ടക്കാർ മലയാളത്തു വന്നതായി പിന്നിട നാം കാണുന്നതിന്റെ പ്രധാന കാരണം ഇതുതന്നെ ആയിരുന്നു.

൫൮. ക്രിസ്തുവാബ്ദം ൫൨൨-ൽ ഇന്ത്യായുമായി വലുതായ കച്ചവടമുണ്ടായിരുന്ന ഒരു അലക്സന്ത്രിയാ കച്ചവടക്കാരനായ കൊസ്മോസ മലയാളത്തെക്കുറിച്ചു പ്രസ്ഥാപിക്കുമ്പോൾ താഴെ വിവരിക്കുന്ന പ്രകാരം

പറയുന്നു "മലയാളത്തു ക്രിസ്ത്യാനി പള്ളികൾ ഉണ്ടായിരുന്നു.....പാർസിയായിൽവച്ചു പ്രതിഷ്ഠിക്കപ്പെട്ട മെത്രാന്മാരെ അവിടെനിന്നു അയച്ചിരുന്നു. ഈ കാലത്തെ ഉപദേശങ്ങൾ നെസ്തോറിയാക്കാരുടെതായിരുന്നു. എന്തെന്നാൽ ആ സമയം പാർസിയായിലെ പത്രിയക്കീസ സെലൂക്കിയായിലെ (സാക്ഷാൽ ബാബിലോനിലെ) നെസ്തോറിയൻ പാത്രിയക്കീസിന്റെ അധികാരത്തിൻ കീഴിലായിരുന്നു (ഡാക്തർ ഡെയി പുറം ൨൧൭ ഡബ്ലിയു ഡബ്ലിയു ൨. പുറം ൭ ബുക്കു ൩ പുറം ൧൩൭)

നെസ്തോർ വിശ്വാസം ആദ്യം ആരംഭിച്ചത ക്രിസ്താബ്ദം ൪൨൮-ൽ ആകുന്നു എന്ന ഇവിടെ വിചാരിക്കണം. ഈ വിശ്വാസം കുസ്തന്തിനോപൊലീസിലെ ബിഷോപ്പായിരുന്ന നെസ്തോറിയോസിനാൽ സ്ഥാപിക്കപ്പെട്ടതായിരുന്നു. എന്നാൽ യാക്കോബായ വിശ്വാസമെന്ന അറിയപ്പെട്ടിരിക്കുന്ന വിശ്വാസത്തിന്റെ ആരംഭത്തെപ്പറ്റി മിഷ്യനറി ചരിത്രക്കാർ തമ്മിൽ കുറെ അഭിപ്രായ വ്യത്യാസം ഉണ്ട. "ആ ഉപദേശത്തെ ഉണ്ടാക്കിയവൻ യൂത്തിക്കസ്സ ആണെന്നു വിചാരിക്കപ്പെട്ടിരിക്കുന്നു എങ്കിലും യാക്കൊബായ വിശ്വാസം പ്രധാനമായി ശ്രേഷ്ഠതപ്പെടുത്തിയവനായ യാക്കൊബ ബറാഡിയസ്സ എന്ന ആളിൽ നിന്ന അതിന ഈ പേര സിദ്ധിച്ചിരിക്കുന്നു" എന്ന റെവറണ്ട ഹൊവ്വാർഡ പറയുന്നു. (൨൦ാം പുറം നോട്ട.) ക്രിസ്താബ്ദം ൫൪൧-ൽ ഉറഹായിലെ മെത്രാനായി പ്രതിഷ്ഠിക്കപ്പെട്ട ഉറഹായുടെ യാക്കോബ എന്ന ആളിൽനിന്നു ഇതുത്ഭവിച്ചു എന്ന ഡാക്തർ ഡെയി പറയുന്നു. (൨൫൧-ാം പുറം നോട്ട) മെസ്സർ ഇട്ടൂപ്പ ഡാക്തർ ഡെയിയുമായി യോജിക്കയും ചെയ്യുന്നു. (പുറം ൩൫-ം ൩൬-ം ബുക്കു ൩. പുറം ൧൪൭—൫)

൫൯. ഏതെങ്കിലും, ഒരു കാര്യം നിശ്ചയമായി കാണുന്നു. അതെന്തെന്നാൽ ആറാമത്തെയൊ ഏഴാമത്തെയൊ നൂറ്റാണ്ടിൽ ഈ വിശ്വാസങ്ങൾ ആ കാലത്തു കിഴക്കുള്ള ക്രിസ്ത്യാനികളെ ഓരൊ ഭാഗങ്ങളായി വേർതിരിച്ചു എന്നാകുന്നു. എന്നാൽ അവരുടെ ഉപദേശസംബന്ധമായ വ്യത്യാസങ്ങളെക്കുറിച്ചു നമുക്ക ഇപ്പോൾ ഒന്നും വിചാരിപ്പാനില്ല. ക്രിസ്തുവിന്റെ സ്വഭാവത്തെയും മൂർത്തിയെയും കുറിച്ച അവർ തമ്മിൽ കുറെ അഭിപ്രായ വ്യത്യാസം ഉണ്ടായിരുന്നു എന്നു പറഞ്ഞാൽ മതി.

൬൦. ഇനി വീണ്ടും ചരിത്രത്തെക്കുറിച്ചു വിചാരിക്കാം. യാക്കൊബായ വിശ്വാസം സ്വീകരിച്ചവനും ആസ്യാ മുഴുവനും കിഴക്ക ഒക്കെയും ഇന്ത്യായിലും അധികാരമുണ്ടായിരുന്നവനുമായ അന്തിയോഖ്യാ പാത്രിയക്കീസ ഏകദേശം പത്താം നൂറ്റാണ്ടിൽ ആ ദേശങ്ങളിലെക്ക ഒരു കാസൊലിക്കായെ അയച്ചു. ഇത ഹവ്വാർഡ പറയുന്നതാകുന്നു. (ഹവാർഡ പുറം ൨൦.) എന്നാൽ ൩൯൬-ൽ ആലക്സന്ത്രിയായിൽ നിന്നു യാക്കോബായ സഭയുടെ ഒരു ബിഷോപ്പ ഇന്ത്യായിൽ വന്നു എന്നു ഡാക്തർ ഡെയി പറയുന്നു. (പുറം ൨൬൩) ഈ സംഗതിയുടെ സൂക്ഷ്മതയെക്കുറിച്ചു അയാൾ സംശയിക്കയും ചെയ്യുന്നു. എന്നാൽ ഈ കാര്യത്തിന്റെ സത്യം എങ്ങിനെയിരുന്നാലും ആ കാലത്ത ഇവിടെയുള്ള സുറിയാനി ക്രിസ്ത്യാനികളുടെ താല്പൎയ്യക്കുറവുകൊണ്ടൊ ആ കലഹമുള്ള കാലങ്ങളിൽ കപ്പ

ത് സംബന്ധത്തിനുള്ള അധിക ചിലവും പ്രയാസവും കൊണ്ടൊ പരദേശ മേല്പട്ടക്കാരുടെ വരവു എത്രയും ചുരുക്കവും വളരെ ഇടയിട്ടും ആയിരുന്നു. ഈ വരവിന്റെ ചുരുക്കംകൊണ്ടു മലയാളത്തുള്ള ക്രിസ്ത്യാനികൾ ആ കാലത്ത വന്ന പരദേശ മേല്പട്ടക്കാരെയും എപ്പിസ്കോപ്പാമാർ അല്ലെങ്കിൽ മെത്രാന്മാരെയും സ്വീകരിക്കയും അവരുടെ വിശ്വാസങ്ങളും ഉപദേശങ്ങളും എന്തുതന്നെ ആയിരുന്നാലും അവർ തങ്ങളുടെ സഭ സംബന്ധമായ ആത്മിക കാൎയ്യങ്ങളിൽ പ്രവേശിക്കുന്നതിന്ന അനുവദിക്കയും ചെയ്തു. പിന്നെയും സുറിയാ പാർസിയാ മുതലായ സ്ഥലങ്ങളിലെ പാത്രിയൎക്കീസന്മാരുടെ മേലധികാരത്തെ അംഗീകരിച്ചിരുന്നവരായ കിഴക്കിന്നടുത്ത ക്രിസ്ത്യാനികളെ വിഭാഗിച്ചിരുന്ന വ്യത്യാസങ്ങൾ, ഒരു വിശ്വാസക്കാരുടെ മേല്പട്ടക്കാരെ മറ്റവരുടെ പള്ളികളിൽ കയറ്റാതെയിരിപ്പാൻ തക്കപോലെ പത്താമത്തെയൊ പതിനൊന്നാമത്തെയൊ നൂറ്റാണ്ടു വരെ അത്ര ബലമായിട്ടല്ലായിരുന്നു എന്നു കൂടെ പറയെണ്ടിയിരിക്കുന്നു. പോൎത്തുഗീസുകാരുടെ വരവിന്നു മുമ്പ മലയാളത്തെ സുറിയാനി സഭ എല്ലാപ്പോഴും ഇളകിക്കൊണ്ടിരുന്ന സ്ഥിതിയിലായിരുന്നു. വേറെ പ്രകാരം പറകയാണെങ്കിൽ സുറിയാനിക്കാൎക്ക ഒരു വിശ്വാസത്തോട അധികം താല്പൎയ്യവും മറ്റുള്ളതിനോട വളരെ വിരോധവും ഇല്ലായിരുന്നു. അവൎക്ക അങ്ങിനെ ചെയ്യുന്നതിന്നു പാടില്ലായിരുന്നു. ഈ കാൎയ്യത്തിൽ അവൎക്ക ഇന്നപ്രകാരം ചെയ്യെണമെന്നില്ലായിരുന്നു. ഓരൊ സംഗതികൾ അവൎക്കുണ്ടായപ്രകാരം അംഗീകരിക്കെണ്ടിവന്നു. പാർസിയായിൽ നിന്നും എജിപ്തിൽ നിന്നും മലയാളത്തേക്ക നെസ്തോറിയാ മെല്പട്ടക്കാരുടെ കൂടക്കൂടെയുള്ള വരവിനെക്കുറിച്ച റവറണ്ടു ഹല്വാർഡ പറയുന്നതിനെപ്പറ്റി ഇതു സംബന്ധമായി ആലോചിക്കുന്നത ഏറാവും നല്ലതാകുന്നു. അദ്ദേഹം പറയുന്നു "ഇപ്രകാരം മലയാളത്തുള്ള സഭയിൽ പുരാതനകാലങ്ങളിൽ തന്നെ നെസ്തോറിയൊസിന്റെ ഉപദേശങ്ങൾ നടപ്പാക്കിയെന്നു കാണുന്നു. ക്രിസ്താബ്ദം ൫൨൨-ൽ മലയാളത്തു വന്നവനായ കൊസ്മൊസ എന്നയാളിന്റെ സാക്ഷിയാൽ ഈ സഭയ്ക്കു ആ കാലത്ത നെസ്തോർ പാത്രിയൎക്കീസുമായി സംസൎഗ്ഗമുണ്ടായിരുന്നു എന്നും മലയാളത്തുള്ള മെത്രാപൊലീത്തായൊ ബിഷോപ്പൊ ബാബിലോനിലെ കാതൊലിക്കായാൽ പ്രതിഷ്ഠിക്കപ്പെട്ടുയെന്നും തെളിവാകുന്നു. എന്നാൽ സഭയുടെ ഈ ഭാഗത്തിൽ നെസ്തോറിയരുടെ എടത്തുട രിക്കചെങ്കിലു. ഉറപ്പായി സ്ഥാപിച്ചുവൊ എന്നുള്ളത വളരെ സംശയമായിട്ടുള്ളതാകുന്നു" (ഹല്വാർഡ പു° ൭൨)

൩൧. ആ കാലത്തെ ചരിത്രത്തെക്കൊണ്ടു വിചാരിക്കുമ്പോൾ ഇതു പ്രത്യക്ഷപ്പെട്ടുവരുന്നു.

൩൨. ക്രിസ്താബ്ദം ൮൨൩-നു കൊല്ലം ൦-ൽ ബാബിലോനിലെ നെസ്തോറിയാ പാത്രിയൎക്കീസിന്റെ കല്പനപ്രകാരം മാർ സാബോർ എന്നും മാർ അപ്രോത്ത എന്നും പേരായ രണ്ടു മേല്പട്ടക്കാർ അല്ലെങ്കിൽ എപ്പിസ്കോപ്പാമാർ മലയാളത്തുവന്നു. അവർ ഇവിടത്തെ

രാജാക്കന്മാരുമായി കൂടിക്കാഴ്ച കഴിക്കയും സുറിയാനി ക്രിസ്ത്യാനികളും അവരുടെ അൎക്കദിയാക്കോനും ഇവരെ വളരെ ബഹുമാനിക്കയും ചെയ്തു. ഒരു കൂട്ടരുടെ സഹായത്താലും മററവരുടെ കൂട്ടദ്ധ്യാനത്താലും അവർ ഈ ദേശത്തിൽ സഞ്ചരിക്കയും പള്ളികൾ പണിയിക്കയും സുറിയാനിക്കാരുടെ മൎഗ്ഗസംബന്ധമായ കാൎയ്യാദികൾ അന്വെഷിക്കയും ചെ ചെയ്തു. (ബുക്കാ. ന. പുറം. ൧൨൧ ഹഫ്ലൊൎഡ പുറം ൧൬) എന്നാൽ "ഈ എപ്പിസ്ക്കോപ്പാമാരുടെ വരവിന്റെ ശേഷമത്രെ നെസ്സ്യോറിയ വിശ്വാസം ക്ലിപ്തമായി മലയാളത്തിലും കലൎന്നതിന്ന സംഗതിയായതു" എന്ന ഇട്ടൂപ്പ പറയുന്നു. (ഡബ്ലിയു ഡബ്ലിയു പുറം ൯൭; ൯൮)

൩൩. പാൎസിയായിൽനിന്നും മററും രാജ്യങ്ങളിൽനിന്നും വന്ന ഇന്ത്യായുടെ പടിഞ്ഞാറെ തീരത്ത കുരുമുളകും മററു ചരക്കുകളും കൊണ്ടു വളരെ കച്ചവടം നടത്തിവന്നിരുന്ന നെസ്സ്യോറിയാ ക്രിസ്ത്യാനി കച്ചവടക്കാർ മലയാളത്തുള്ള തങ്ങളുടെ സ്വന്ത മതക്കാരുമായി കൂടി ചെരുകയാൽ ഇവിടെയുള്ള സുറിയാനി ക്രിസ്ത്യാനികൾക്ക നെസ്സ്യോറിയ വിശ്വാസത്തോടുള്ള വിരോധം കാലക്രമെണ മാഞ്ഞുപോകയും അവരോടു രമ്മ്യപ്പെടുകയും ചെയ്തു. എങ്കിലും തങ്ങളുടെ സുറിയാനി പാത്രിയക്കിസിന്റെ വിശ്വാസമാകുന്ന യാക്കോബായ വിശ്വാസത്തിലേക്ക തിരിയുന്നതിന അവർ അവസരം അന്വെഷിച്ചുകൊണ്ടിരുന്നു.

൩൪. അങ്ങിനെ പടിഞ്ഞാറെ തീരത്തുള്ള ക്രിസ്ത്യാനികൾ ധനികന്മാരും മാന്യന്മാരുമായ ജനങ്ങൾ ആയി തീരുകയും അവരുടെ ഹിന്തു അയല്ക്കാരാലും രാജാക്കന്മാരാലും വളരെ ബഹുമാനിക്കപ്പെടുകയും ചെയ്തു. അവരുടെ ശക്തിയുടെ ഈ വൎദ്ധനവിങ്കൽ ഓരൊ ദോഷങ്ങൾ കൂടെ ഇല്ലായിരുന്നു എന്നു പറവാൻ പാടില്ലാ. അവർ മററുള്ളവരുടെയും രാജാക്കന്മാരുടെയും അസൂയക്ക പാത്രീഭവിച്ചു. ഈ അസൂയയുടെ പിന്നാലെ ഉപദ്രവങ്ങളും തുടങ്ങി. ഈ ശല്യങ്ങൾ സഹിക്കാഞ്ഞുകയാൽ അവർ രാജസേവ ഉപെക്ഷിച്ചു ഒരു സംഘമായി കൂടി തങ്ങളുടെ രാജാവായി അവരിൽ നിന്നു തന്നെ ഒരാളെ തിരഞ്ഞെടുക്കണമെന്നു നിശ്ചയിക്കയും അങ്ങിനെ തിരഞ്ഞെടുത്ത ഒരാളിനെ "അപ്പോസ്തലനായ മാർ തോമ്മാ സുറിയാനിക്കാരുടെ രാജാവ" എന്നു പേർ വിളിക്കയും ആ സമുദായത്തിന സ്വരൂപം എന്ന നാമധേയം കൊടുക്കയും ചെയ്തു. അവർ യൂറോപ്യൻ മിഷ്യനെറിമാൎക്ക സാധാരണയായി ഡയാമ്പെർ എന്നറിയപ്പെട്ടിരുന്ന ഉദിയംപേരൂര തങ്ങളുടെ തലസ്ഥാനമാക്കി. ഈ രാജകുഡുംബത്തിലെ പിൻവാഴ്ച ആ കുഡുംബത്തിൽ തന്നെ പാരമ്പൎയ്യമാക്കി ഇങ്ങിനെ കുറെനാൾ കഴിഞ്ഞതിന്റെ ശേഷം രാജാക്കന്മാരിൽ ഒടുവിൽ ഭരിച്ചിരുന്ന ആൾ സന്താനമില്ലാതെ മരിക്കയാൽ ക്രിസ്ത്യാനികൾ വീണ്ടും നാട്ടുരാജാക്കന്മാരുടെ അധികാരത്തിൻ കീഴിലാകയും ചെയ്തു. ഇതുണ്ടായതു ഏകദേശം പത്താംനൂററാണ്ടിന്റെ ഒടുവിൽ ആയിരുന്നു. ഇതിന്റെ ശേഷം പരദേശത്തു നിന്നു വന്നിട്ടുള്ള മെത്രാപ്പോലീത്തന്മാർ

തുടർച്ചയായി ഈ സഭയെ ഭരിച്ചുവന്നു. അവർ താഴെ പറയുന്നവരായിരുന്നു.

| | | |
|---|---|---|
| | യോഹന്നാൻ | ൯൬൮<br>൧൪൩ |
| | മാർ തോമ്മാ | ൧൦൫൭<br>൨൩൨ |
| ഡബ്ലിയു ഡബ്ലിയു പു ൦ ൯൭, ൯൮; ബുക്കനാൻ പുറം ൧൨൨ | മാർ യാക്കോബ | ൧൨൨൨<br>൩൯൭ |
| | മാർ യൌസെപ്പ | ൧൨൩൧<br>൪൦൬ |
| | മാർ ദാവീദ | ൧൨൯൫<br>൪൭൦ |
| | മാർ യവലേഹ | ൧൪൦൭<br>൫൮൨ |

൩൨ ഈ പട്ടിക കൊടുത്തതിന്റെ ശേഷം (ഇതു വിള്ളു കൂടാതെയുള്ള ക്രമമായ ഒരു പിൻവാഴ്ച അല്ലായിരിക്കാം) ഇട്ടൂപ്പു താഴെ പറയുംപ്രകാരം സ്ഥാപിക്കുന്നു. "൧൫൦൦-ൽ പറങ്കിയുടെ വരവു വരെ പരദേശത്തുനിന്നു അന്തിയോഖ്യാ അധികാരത്തിൽ നിന്നായിട്ടും നെസ്തോറിയൻ പാത്രിയർക്കീസിന്റെ കല്പനയാൽ ബാബിലോനിൽ നിന്നായിട്ടും എപ്പിസ്കോപ്പാമാർ കൂടെക്കൂടെ മലയാളത്തേക്കു വന്നു." (ഡബ്ലിയു ഡബ്ലിയു പുറം; ൯൮) എന്നാൽ ഈ സംഗതി മററുള്ളവരാൽ സ്ഥിരപ്പെട്ടത്താതെയിരുന്നിട്ടില്ല. മെസർസ ഹഫ്ളാർഡും ഡെയിയും മിക്കവാറും അയാളുമായി യോജിച്ചിരിക്കുന്നു. പോർത്തുഗീസുകാരുടെ വരവിനു മുമ്പെയുള്ള കാലത്തെ കുറിച്ചു ഡാക്തർ ബുക്കാനാൻ ഇപ്രകാരം പറയുന്നു. "ഈ ഹിന്തു ക്രിസ്ത്യാനികൾ എപ്പിസ്കോപ്പാ അധികാരത്തിൻ കീഴെ ഒരു ക്രമമായ സഭയുടെ കല്പനയും ഉപദേശവും കാത്തുകൊണ്ടു പോന്നതും കഴിഞ്ഞ ൧൩൦൦ സംവത്സരക്കാലത്തേക്കു അവർ അന്തിയോഖ്യാ പാത്രിയർക്കീസിനാൽ നിശ്ചയിക്കപ്പെട്ട ബിഷോപ്പന്മാരുടെ പിൻവാഴ്ചയിൽ ഇരുന്നതും കണ്ടു യൂറോപ്യൻ പട്ടക്കാർ ഏററവും അതിശയിച്ചു" (ഡാക്തർ ബുക്കാനാൻ പുറം; ൨൦൧) ഈ ൧൩൦൦ സംവത്സരക്കാലങ്ങൾ പുറകോട്ടു കണക്കാക്കിയാൽ രണ്ടാം നൂററാണ്ടുവരെ എത്തുന്നു. പോർത്തുഗീസകാർ ഇന്ത്യായിൽ വന്നു സുറിയാനിക്കാരെയും അതുപൊലെ തന്നെ ഹിന്തുക്കളെയും തങ്ങളുടെ മാൎഗ്ഗവും വിശ്വാസവും കൈക്കൊള്ളുന്നതിനു നിൎബ്ബന്ധിപ്പാൻ തുടങ്ങിയ കാലത്തെ പൊർത്തുഗീസകാരുടെ മനോവിചാരവും സുറിയാനി ക്രിസ്ത്യാനികളുടെ പൂൎവ്വവിശ്വാസവും മേൽവിവരിച്ചതായിരുന്നു.

൩൩. പോർത്തുഗീസകാരുടെ വരവു സുറിയാനിക്കാരെ റോമാ വിശ്വാസത്തിൽ ചെക്കുന്നതിനുള്ള പീഡയ്ക്കു കാരണമായി. പോർത്തുഗീസകാർ തങ്ങളുടെ വിശ്വാസം സുറിയാനിക്കാരെക്കൊണ്ടു അംഗീകരിപ്പിച്ചു കൊള്ളാമെന്ന വിചാരത്തിന്മേൽ അവരെ ആദ്യം കുറെക്കാലത്തേക്കു ദയയോടും ആദരവോടുംകൂടി വിചാരിച്ചുവന്നു. എന്നാ

ൽ അവർ ആചരിച്ചുവന്ന തങ്ങളുടെ സ്വന്തയാക്കോബായ വിശ്വാസം മുഴുകെ പിടിച്ചിരിക്കുന്നു എന്നു ക്രമേണ കണ്ടിട്ടു മാൎഗ്ഗസംബന്ധമായ വിഷയത്തിൽ പോൎത്തുഗീസുകാർ സുറിയാനിക്കാരോടു ഉണ്ടായിരുന്ന തങ്ങളുടെ ഭാവത്തെ മാറ്റി. സുറിയാനിക്കാർ നയംകൊണ്ടും പീഡകൊണ്ടും കൂടെ സമ്മതിക്കാതെ ഇരിക്കയും തങ്ങളെ പോൎത്തുഗീസുകാരുടെ മാൎഗ്ഗത്തിൽ ചെൎക്കുന്നതിന്നുള്ള അവരുടെ സകല പ്രയത്നങ്ങൾക്കും അവർ എതിൎത്ത നില്ക്കയും ചെയ്തു.

൩൭. ഇങ്ങിനെ സുറിയാനിക്കാർ കീഴ്വഴങ്ങുകയില്ലെന്നു കണ്ടു പോൎത്തുഗീസുകാർ തങ്ങളുടെ ആന്തരം സാധിക്കുന്നതിന്നു തക്കതായിട്ടുള്ള മാൎഗ്ഗങ്ങൾ ഉണ്ടാക്കണമെന്നു നിശ്ചയിച്ചു അങ്കമാലിക്കരെ തന്റെ ആസ്ഥാനമായി താമസിച്ച സുറിയാനി മെത്രാപൊലീത്താ മാർ യൌസെപ്പിന്റെ മേൽ തന്റെ കൂടെ താമസിച്ചിരുന്ന ചില പോൎത്തുഗീസു കുട്ടികളെ എടത്തൂട്ടുപദേശം പഠിപ്പിച്ചു എന്ന കുറ്റം ചുമത്തി അവർ അദ്ദേഹത്തെ ഗോവയിലേക്കു സമൻസ്സ അയച്ചു വരുത്തുകയും അവിടെനിന്നു പോൎത്തുഗലിലെക്കും പിന്നത്തേതിൽ റോമയിലേക്കും അയക്കയും ചെയ്തു. ഇതു ൧൫൬൭-ൽ ആയിരുന്നു. സുറിയാനിക്കാർ തങ്ങളുടെ മെത്രാൻ പൊയി എന്നു കണ്ടു വളരെ കഷ്ടത്തിൽ ആകുകയും തങ്ങളെ നടത്തുന്നതിനും എടത്തൂടിൽ നിന്നു തങ്ങളുടെ വിശ്വാസത്തെ കാക്കുന്നതിനും ഒരു വൈദീകതലവൻ വന്നു കാണുന്നതിനായി വളരെ ആഗ്രഹത്തോടെ നൊക്കിപാൎക്കയും ചെയ്തിരുന്നു. ഒരു സമയത്ത ബാബിലോൻ പാത്രിയൎക്കീസിന്റെ കല്പനപ്രകാരം മാർ അബ്രഹാം എന്ന ഒരു നെസ്തോറിയമെത്രാപൊലീത്താ ക്രിസ്ത്വാബ്ദം ൧൫൬൭-ൽ കൊച്ചിയിൽ വന്നിറങ്ങി. അദ്ദേഹം സുറിയാനിക്കാൎക്കു വെണ്ടി വളരെ മാൎഗ്ഗസംബന്ധമായ പുസ്തകങ്ങളും കൊണ്ടുവന്നു. (ഹവാൎഡ ചു ൦: ൨൭ ഡബ്ലിയു ഡബ്ലിയു ൨. പുറം: ൨൭; ൨ൻ. ബുക്ക ൨. പുറം; ൧൭൫) മലയാളത്തുള്ള സുറിയാനിക്കാരുടെ അപേക്ഷപ്രകാരം മാർ അബ്രഹാം അയക്കപ്പെട്ടു എന്ന ഒരു ചരിത്രക്കാരനും, ആരും ചോദിക്കാതെ പാത്രിയൎക്കീസ തന്നത്താൻ അദ്ദേഹത്തെ അയച്ചു എന്നു മറ്റു ചിലരും പറയുന്നു. (ഹവാൎഡ പുറം; ൨൫ ഡാക്തർ ഡെയി പുറം; ൨൧൭) എന്നാൽ ഇട്ടൂപ്പ പറയുന്നു "ഒരു എപ്പിസ്കോപ്പായുടെയും സുറിയാനിക്കാരുടെയും വിശ്വാസങ്ങൾ തമ്മിൽ ഭേദം കാണുകയാൽ തങ്ങളിൽ വളരെ തൎക്കത്തിനു ഇടയുണ്ടായി. അക്കാലം എപ്പിസ്കോപ്പാമാർ സുറിയാനിക്കാരിൽ ഇല്ലായ്കകൊണ്ടു പട്ടം മാത്രം അദ്ദേഹത്തിൽനിന്നു കൈക്കൊള്ളുക എന്നുറച്ചു മലങ്കരക്കു മെലധികാരിയായിരുന്ന ഗീവൎഗീസ അൎക്കദിയാക്കോൻ വേണ്ടുന്ന സ്ഥാനങ്ങളൊക്കെയും ൧൫൬൭- കുംഭം ൨൭-നു- തികച്ചേറ്റ സുറിയാനിക്കാരുടെ വിശ്വാസത്തിനു ഭംഗനം വരുത്താതെ ഇരിക്കുന്നപക്ഷം യോജിപ്പായി നടക്കാമെന്നു സമ്മതിച്ചു." (ഇട്ടൂപ്പ പുറം; ൧൭൨. ബുക്ക ൨. പുറം; ൧൨൨)

൩൮. സുറിയാനിക്കാർ തങ്ങളുടെ പൂൎവ്വീക വിശ്വാസത്തെ മറ്റു വിശ്വാസക്കാരൊടുള്ള അടുപ്പം കൊണ്ടു മലിനപ്പെടുത്താതെ "ഇങ്കിസി

ഷ്യൻ" എന്ന പീഡയിൽ കൂടേയും കാത്ത രക്ഷിക്കുന്നതിന്ന എത്ര വൈരാഗ്യമുള്ളവരായിരുന്നു എന്ന കാണിപ്പാൻ ഇത ഏററവും മതിയായിട്ടുള്ള സംഗതിയാകുന്നു.

൯. സുറിയാനിക്കാരുടെ മെത്രാനും പരദേശ നെസ്തോർ എപ്പിസ്കോപ്പായായ അബ്രാഹവും തമ്മിലുള്ള ന്യായമായ യോജ്യതയെ കുറിച്ച പോർത്തുഗീസുകാർ ശ്രദ്ധമായി അറിഞ്ഞ തങ്ങളുടെ ആന്തരം സാധിക്കയില്ലെന്നു കരുതി ഉടനെ തന്നെ അബ്രഹാമിനെ തങ്ങളുടെ തലസ്ഥാനത്തേക്ക വരുത്തി അദ്ദേഹത്തെ ഭയപ്പെടുത്തുകയും ഉപദ്രവിക്കയും ചെയ്തതിന്റെ ശേഷം കൊച്ചീരാജാവിന്റെ സഹായത്തോട കൂടി അദ്ദേഹത്തെ റോമായിലേക്ക കയററി അയക്കയും പോകുന്ന വഴിക്ക അവരിൽനിന്നു രക്ഷപെട്ട ബാബിലോനിൽ എത്തുകയും ചെയ്തു. (ബുക്കനൻ പു°; ൧൧൧.) ഈ സമയത്ത പോർത്തുഗീസുകർ റോമായ്ക്ക അയച്ചിരുന്നവനായ മാർ യൌസെപ്പെന്നയാൾ മലയാളത്തിൽ മടങ്ങിവന്നു. ആസമയംതന്നെ മർ അബ്രാഹവും ബാബിലോൻ പാത്രിയക്കീസിന്റെ കല്പനയോട കൂടെ മലയാളത്തിൽ തിരിച്ചുവന്നു. ഈ രണ്ടാളുകളും തമ്മിൽ തക്കമുണ്ടാകയും ഒടുവിലത്തെയാൾ റോമാ വിശ്വാസത്തെ അനുസരിച്ച പാപ്പായുടേ മേലധികാരത്തെ സമ്മതിച്ചു എന്ന സുറിയാനിക്കാർ സംശയിക്ക കൊണ്ട അദ്ദേഹത്തെ തങ്ങളുടെ വേദതലവനായി അംഗീകരിക്കാതെയും ഇരുന്നു. എന്നാൽ തങ്ങളുടെ മുമ്പിലത്തെ മെത്രാനായിരുന്ന മാർ യൌസെപ്പിനെയും അദ്ദേഹം റോമായിൽ പോയി പാപ്പായുടെ അധികാരത്തിന്ന കീഴ്പെട്ടതുകൊണ്ട അവർ കൈക്കൊള്ളാതെ ഇരുന്നു. ഒടുവിൽ ഇവർ അക്കദിയാക്കോനെ അനുസരിച്ചും കീഴ്മരിയാദപ്രകാരവും നടന്നിരുന്നു. എന്നാൽ പോർത്തുഗീസകാർ തങ്ങൾക്ക യുക്തമെന്നു തോന്നിയപ്രകാരം ഈ രണ്ട മത്സരക്കാരായ എപ്പിസ്കോപ്പാമാരുടെ കാര്യം തീർച്ചയാക്കി. (ഹഫ്ലോർഡു പുറം ൫൭—൫൯; ഇട്ടുപ്പ് പുറം ൧൨൨.)

൧൦. ഈ കലക്കങ്ങളുടെ ശേഷം പത്തു സംവത്സരത്തേക്ക അവരുടേ ഇടയിൽ വളരെ സമാധാനം ഉണ്ടായിരുന്നു. എന്നാൽ പോർത്തുഗീസകാർ സുറിയാനിക്കാരെ ആകപ്പാടെ പാപ്പായുടെ മേലധികാരത്തിന്ന കീഴാക്കി അവരേ റോമാവിശ്വാസത്തിലേക്ക തിരിച്ചല്ലാതേ മററ യാതൊന്നുകൊണ്ടും തൃപ്തിപ്പെടുകയില്ലായിരുന്നു. യാക്കോബായ വിശ്വാസവും അല്ലാത്ത വേറെവിശ്വാസത്തോട സുറിയാനിക്കാർക്കുണ്ടായിരുന്ന വെറുപ്പ ബലമായി കാണിക്കുന്ന ഒരു ചെറിയ സംഗതി ഇക്കാലത്തുണ്ടായി. അതെന്തെന്നാൽ തിരുവിതാംകൂറിലുള്ള സുറിയാനിസഭയുടെ അപ്പോഴത്തെ സ്ഥിതിയെക്കുറിച്ച കേട്ടിട്ട ബാബിലോൻ പാത്രിയക്കീസ സഭ ഭരിക്കുന്നതിന്നായി ശീമോൻ എന്നു പേരായ ഒരു നെസ്തോറിയൻ ബിഷോപ്പിനെ അവിടേക്ക അയച്ചു. എന്നാൽ ജനങ്ങളും അക്കദിയാക്കോനും ശക്തിയോടെ എതൃത്തനിന്നുകൊണ്ട അദ്ദേഹത്തെ കൈക്കൊള്ളാതെയും ഇരുന്നു. അവർ അദ്ദേഹത്തെക്കാൾ മുമ്പെ തങ്ങൾ

കൈക്കൊള്ളാതെ ഉപേക്ഷിച്ച മാർ അബ്രാഹമിനെ കൈക്കൊള്ളാമെന്നു കൂടെ വിചാരിച്ചു. എന്നാൽ ഇദ്ദേഹത്തിനു മുമ്പെ വന്നിരുന്ന രണ്ടു ആളുകളോടും പോത്തുഗീസുകാർ ഏതു പ്രകാരം ചെയ്തുവോ അപ്രകാരം തന്നെ ഇദ്ദേഹത്തോടും ചെയ്തു.

൧൫. പോത്തുഗീസുകാരുടെ "ഇങ്കിസിഷ്യൻ" എന്ന പീഡയെ ഇനിയും വിചാരിക്കുന്നതിനു നമുക്കു ആവശ്യമില്ല. എന്നാൽ ഏതു പ്രകാരത്തിലുള്ള പീഡകൾകൊണ്ടും സുറിയാനിക്കാർ തങ്ങളുടെ പൂർവ്വികവും പരമാത്ഥവുമായിട്ടുള്ള വിശ്വാസത്തെ കൈവിടുകയില്ലായിരുന്നു.

൧൬. എന്നാൽ ഈ പീഡയുടെ ഉഗ്രത ൧൫൯൯-ൽ ആയിരിക്കയും ഉദിയംപേരൂർ സുന്നഹദോസിൽ വെച്ചു പ്രബലപ്പെടുകയും ചെയ്തു. ആ ആണ്ടു ജൂൻ മാസം ൨൦-ാംനു. മെനെസ്സസ എന്ന പേരായ പോത്തുഗീസ ആച്ചു ബിഷോപ്പു സുറിയാനിക്കാരുടെ ഉപദേശങ്ങളും കാനോനുകളും പള്ളിക്രമങ്ങളും ശരിയാക്കുന്നതിനായി സുറിയാനി പട്ടക്കാരെ എല്ലാവരെയും ഉദിയംപേരൂര വിളിച്ചു കൂട്ടുകയും അതിൽ അക്കദിയാക്കോനും കത്തനാരന്മാരു മുതലായവരും ഹാജരുണ്ടായിരിക്കയും ചെയ്തു. ഈ സുന്നഹദോസിന്റെ നിശ്ചയങ്ങൾ അവരെ അറിയിച്ചതിന്റെ ശേഷം അവരുടെ പുസ്തകങ്ങൾ എല്ലാം വേദ വിപരീതമായിട്ടുള്ളതെന്നു നിശ്ചയിച്ചു ചുട്ടു നശിപ്പിക്കയും അങ്ങിനെ തങ്ങളുടെ സഭക്കു അപ്പൊസ്തൊലന്മാരിൽ നിന്നു പിൻവാഴ്ചയുണ്ടെന്നു കാണിക്കുന്ന സകല രേഖകളും മായിച്ചുകളകയും ചെയ്തു. (ഹഫ്ലാർഡ പുറം ൩൩; ഇട്ടൂപ്പ പുറം ൧൫൦; റവറണ്ട ജാപ്പൻ പുറം ൧൫; ഡക്തർ.ഡേയി പുറം ൨൩൧—൨൩൩.)

൧൭. ഈ കഠിന പ്രവൃത്തികൾ ചെയ്യുന്നതിനു മുമ്പായിട്ടു സുറിയായിൽ നിന്നു മെത്രാന്മാർ ഇനിയും വരുന്നതിനെ തടുക്കുന്നതിനു മുൻ ആലൊചനയോടു കൂടിയ മാർഗ്ഗങ്ങൾ നോക്കിട്ടുണ്ടായിരുന്നു. ഇതിന്റെ ആന്തരം ജനങ്ങളെ അശേഷം സഹായം ഇല്ലാത്തവരാക്കുവാൻ ആയിരുന്നു. തുറമുഖങ്ങളിൽ വന്നെത്തുന്ന പരദേശ മെല്ലട്ടക്കാരെ എല്ലാം പിടിക്കുന്നതിനായി അവരുടെ തുറമുഖങ്ങളിൽ കല്പന കൊടുത്തിട്ടുണ്ടായിരുന്നു. (ഹഫ്ലാർഡ പുറം ൨൯.)

൧൮. ഇപ്രകാരം സുറിയാനി സഭ പോത്തുഗീസുകാൎക്കു കീഴ്പെട്ടു. എന്നാൽ ഈ കീഴടക്കം കുറെ നാളത്തേക്കു മാത്രമെ ഉണ്ടായിരുന്നൊള്ളു. ഈ നുകത്തെ തള്ളിക്കളയുന്നതിനായി സുറിയാനിക്കാർ ഒരു അവസരം നോക്കിക്കൊണ്ടിരുന്നു.

൧൯. ൧൬൫൩-ൽ ഗീവൎഗ്ഗീസ അക്കദിയാക്കോൻ മരിക്കയും തന്റെ പിൻവാഴ്ചക്കാരനായി തോമ്മായക്കദിയാക്കോനെ നിശ്ചയിക്കയും ചെയ്തു. ആ സമയത്തു സുറിയാനിക്കാരുടെ പ്രത്യേക ആഗ്രഹം തങ്ങളുടെ അക്കദിയാക്കോനെ മെത്രാനായി പ്രതിഷ്ഠിക്കുന്നതിനു കിഴക്കുള്ള പാത്രിയക്കീസന്മാരിൽ ഒരുവനിൽനിന്നു ഒരു മെത്രാപോലിത്തായെ കിട്ടുന്നതിനായിരുന്നു. ചരിത്രക്കാർ എല്ലാവരും ഇ

ത്രത്തോളം യോജിക്കുന്നു. ഈ സംഗതിയെക്കുറിച്ചു ചരിത്രങ്ങളിൽ പല പലവിധമായി കാണുന്നു. കെയിറൊ എന്ന മഹാ പട്ടണത്തിലെ കൊപ്ടായ പാത്രിയക്കീസ ഇവിടത്തെ സഭയുടെ കാൎയ്യാദികൾ നോക്കുന്നതിനായി അഹത്താല എന്ന പേരായ ഒരു സുറിയാനി മെത്രാനെ അയച്ചു എന്നു റവറണ്ടു ഹബ്ബാൎഡ പറയുന്നു. (പുറം ൭൫) എന്നാൽ അതിന്റെ ചുവടെ താഴെകാണിച്ചിരിക്കുന്നപ്രകാരം ചേൎത്തിരിക്കുന്നു. "കാപ്റ്റൻ സ്വാൻസ്റ്റനും ഡക്ടർ ഡെയിയും അദ്ദേഹത്തെ അററില എന്നും സുറിയാനി കൈയ്യെഴുത്തുകളിൽ അദ്ദേഹത്തെ ഇഗ്നാത്തിയൊസ എന്നും പറയുന്നു" "നെസ്റ്റോറിയൻ ആയിരുന്നു എന്നു തൊന്നുന്ന അററില എന്നൊ മാർ ഇഗ്നാത്തിയൊസ എന്നൊ പേരായ ഒരാൾ ബാബിലോനിൽനിന്ന ഇവിടെ ബിഷോപ്പായിവന്നു" എന്ന ഡക്ടർ ഡെയി പറയുന്നു. (പുറം ൨൩൪; ൨൩൫.) എന്നാൽ ഇട്ടൂപ്പ പറയുന്നു "കാൎയ്യങ്ങൾ ഇങ്ങിനെ ഇരിക്കുമ്പോൾ അന്തിയോഖ്യായുടെ മാർ ഇഗ്നാത്തിയോസ പാത്രിയക്കീസ മലയാളത്തിലെ സുറിയാനിക്കാരുടെ ഇടയിലേക്കു പോകുന്ന വഴിക്കു മദ്രാസ്സ പട്ടണത്തിൽ മൈലാപ്പൂരിൽ തോമാ ശ്ലീഹാ നാമത്തിലുള്ള പള്ളിയിൽ വന്നു" (ഡബ്ലിയു ഡബ്ലിയു ഹ്രാം ൧൮൦. ബുക്ക ൩. പുറം ൧൦൫.) റവറണ്ടു കൎയ്യനും ടി. ഈപ്പനും ഇതിനെ താങ്ങി പറയുന്നു.

൩൩. ഇയ്യാൾ അന്തിയോഖ്യാ പാത്രിയക്കീസൊ അതൊ ബാബിലോനിൽനിന്ന വന്നിട്ടുള്ള ഒരു നെസ്തോറിയനൊ എന്ന തൎക്കത്തിൽ വളരെ കാൎയ്യങ്ങൾ ഉള്ളതുകൊണ്ടു ഈ സംഗതിയെക്കുറിച്ചു വളരെ സൂക്ഷ്മതയോടെ ആലോചിക്കേണ്ടതു ആവശ്യമാകുന്നു എന്നും ഞങ്ങൾ വിചാരിക്കുന്നു.

൩൪. ഇന്ത്യായിൽ ഈ ആളിന്റെ വരവിനെക്കുറിച്ചുള്ള തിയ്യതിയെപററി ചരിത്രക്കാർ എല്ലാവരും യോജിക്കുന്നു. അത ൧൬൭൫/വൃ൨൭ ലോ ൧൬൫൨-ലോ ആയിരുന്നു. സുറിയാനി കൈയ്യെഴുത്തുകളിൽ അദ്ദേഹത്തെ ഇഗ്നാത്തിയോസ എന്ന പറഞ്ഞിരിക്കുന്നതായി ഹബ്ബാൎഡ സമ്മതിച്ചിരിക്കുന്നു. ഡക്ടർ ഡെയി തന്നെ അദ്ദേഹത്തിനു ആ പേരു കൊടുത്തിരിക്കുന്നു. മുമ്പെ പ്രസ്താവിച്ചപ്രകാരം പള്ളിവക റിക്കാൎട്ടുകൾ പരിശോധിക്കുന്നതിനു എനമുണ്ടായിരുന്ന ഇട്ടൂപ്പും സുറിയാനി ക്രിസ്ത്യാനി ചരിത്രക്കാരായ മററരണ്ടു പേരും ആ ആൾ അന്തിയോഖ്യാ പാത്രിയക്കീസായ മാർ ഇഗ്നാത്തിയോസ ആയിരുന്നു എന്ന കണിശമായി പറയുന്നു. എന്നാൽ ഇയ്യാൾ ഒരു നെസ്തോറിയൻ അല്ലാതെ അന്തിയോഖ്യാ പാത്രിയക്കീസ അല്ലായിരുന്നു എന്നുള്ള അറിവു തനിക്കു എങ്ങിനെകിട്ടി എന്ന മെസ്റ്റർ ഹബ്ബാൎഡ ഒന്നും പറയുന്നില്ല. "മാർ ഇഗ്നാത്തിയൊസ" എന്നതു അന്തിയോഖ്യാ പാത്രിയക്കീസിന്റെ സ്ഥാനപ്പേരാണെന്നു ധരിക്കേണ്ടതാകുന്നു.

൩൫. മേൽ വിവരിച്ച സംഗതികളോടുകൂടെ "ചില ചരിത്രങ്ങൾപ്രകാരം യാക്കോബായക്കാർ ഇന്ത്യായിൽ ൧൬൬൫-ൽ വന്നു എന്നും

അക്കാലം മുതൽ മലയാള സഭയിലെ മിക്ക പട്ടക്കാരും അന്ത്യോഖ്യാ സിംഹാസനത്തിന്റെ അധികാരത്തിനു കീഴായി വിചാരിച്ചുപോന്നു" എന്നു. ഡക്കർ ഡേയി തന്റെ ചരിത്രത്തിന്റെ ൨൧൬-ാം പുറത്ത പ്രസ്ഥാപിക്കുന്നതും ആലോചിക്കാവുന്നതാണെ.

൩൯. മേൽ പറഞ്ഞ സംഗതികളാൽ ൧൬൫൩-ൽ ഇന്ത്യായിൽ വന്ന ആൾ അന്ത്യോഖ്യാ പാത്രിയക്കീസ തന്നെ എന്ന ഞങ്ങൾ അഭിപ്രായപ്പെടുകയും ഇദ്ദേഹം വന്നതിൽ പിന്നെ നടന്ന ചില സംഗതികളാൽ ഞങ്ങൾ ഈ അഭിപ്രായത്തിൽ തന്നെ സ്ഥിരപ്പെട്ടിരിക്കുകയും ചെയ്യുന്നു.

൪൦. മാർ ഇഗ്നാത്തിയോസ മയിലാപ്പൂര വന്നു എന്നു പോത്തുഗീസകാർ കേട്ടപ്പോൾ അദ്ദേഹം മലങ്കരെ വന്നാൽ സുറിയാനിക്കാർ പോത്തുഗീസകാരുടെ വിശ്വാസത്തെ വിട്ടു തങ്ങളുടെ മുമ്പിലത്തെ വിശ്വാസത്തിലേക്കു തന്നെ തിരിയുമെന്നു ഭയപ്പെട്ടു അദ്ദേഹത്തെ പിടിച്ചു അവിടെതന്നെ താമസിപ്പിക്കയും ചെയ്തു. ഇങ്ങിനെ താമസിപ്പിച്ചതിന്റെ ശേഷം ഉണ്ടായ സംഗതിയെപ്പറ്റി എല്ലാ ചരിത്രക്കാരും സാരമായ കാര്യങ്ങളിൽ യോജിക്കുന്നു. തങ്ങളുടെ പാത്രിയക്കീസിനെ മൈലാപ്പൂരിൽ പിടിച്ചു വച്ചിരിക്കുന്നു എന്നു കേട്ട സുറിയാനി സഭയിലെ രണ്ടു ശെമ്മാശ്ശന്മാർ തങ്ങളുടെ സഭയിലെ വിവരങ്ങൾ പാത്രിയക്കീസിനോടു അറിയിക്കുന്നതിനും അദ്ദേഹത്തിന്റെ കല്പന കിട്ടുന്നതിനുമായി അവിടേക്കു പോയി എന്നും ഇട്ടൂപ്പ പറയുന്നു. അങ്ങിനെ അവർ പാത്രിയക്കീസുമായി കൂടിക്കാഴ്ചയുണ്ടാകയും അദ്ദേഹം അർക്കദിയാക്കോൻ തോമ്മായെ മെത്രാപോലീത്തായായി പ്രതിഷ്ഠിക്കുന്നതിനും നിശ്ചയിക്കുന്നതിനുമായി സ്ഥാത്തിക്കോൻ എഴുതി ഈ ശെമ്മാശ്ശന്മാരെ ഏല്പിച്ചു അവരെ മലയാളത്തേക്കു രഹസ്യമായി പറഞ്ഞയക്കയും ചെയ്തു. ഈ ശെമ്മാശ്ശന്മാർ മടങ്ങിവന്ന ഉടനെ ജനങ്ങളെ എല്ലാവരേയും ആലങ്ങാട്ട വിളിച്ചു കൂട്ടുകയും ഉണ്ടായ സംഗതികൾ എല്ലാം അവരോടു അവിടെവച്ചു പറകയും ചെയ്തു. (ഇട്ടൂപ്പ ൧൫൭—൧൬൭. ബുക്കു ൩, പുറം ൧൪൮) ഇതു ഇട്ടൂപ്പ പറയുന്നതാകുന്നു. എന്നാൽ പാത്രിയക്കീസും ശെമ്മാശ്ശന്മാരുമായി കണ്ടതിനേയും തോമ്മായെ മെത്രാപ്പോലീത്തായായി പ്രതിഷ്ഠിക്കുന്നതിനു ഇവരുടെ പക്കൽ കൊടുത്തയച്ച അധികാരത്തെയും കുറിച്ചു ഹബ്ബാർഡും ഡേയിയും വെളിവായി ഒന്നും പറയുന്നില്ല. എങ്കിലും "തോമ്മായെ മെത്രാപ്പോലീത്തായായി നിശ്ചയിക്കുന്നതിനു സമ്മതം ആകുന്നു എന്നുള്ള വിവരം പാത്രിയക്കീസ തന്റെ ആട്ടിൻകൂട്ടത്തെ അറിയിച്ചു" എന്ന പറയുന്നു. എന്നാൽ ഈ അധികാരം കൊടുത്തു എന്നു പറയുന്ന സംഗതിയിൽ അവരെല്ലാവരും യോജിക്കുന്നു. (ഡേയി പുറം ൨൨൭; ഹബ്ബാർഡ പുറം ൬൭; ൨൩.)

൪൧. വീണ്ടും ചരിത്രത്തെക്കുറിച്ചു ആലോചിക്കാം. പൊത്തുഗീസുകാർ ഈ മാർ ഇഗ്നാത്തിയോസിനെ ചങ്ങലയിൽ ഇട്ടു കൊച്ചിയിൽ കൊണ്ടുവന്നു. ഈ കാര്യത്തെ കുറിച്ചു ഹബ്ബാർഡ പറയു

ന്നു (തന്റെ സ്വന്ത വാക്കുകൾ തന്നെ ഇവിടെ ഉപകരിക്കുന്നതു കൊള്ളാമെന്നു തോന്നുന്നു) "അദ്ദേഹത്തെ പിടിച്ചു ചങ്ങല ഇട്ടു കപ്പൽവഴിയായി കൊച്ചിയിൽ കൊണ്ടുവന്നു എന്നാൽ ഇതു തോമ്മായുടെ നിശ്ചയത്തെക്കുറിച്ചു താൻ സമ്മതിച്ചതും അയാളുടെ കൂടെ കാര്യങ്ങൾ നടത്തുന്നതിനു നാലു ആളുകളെ സഹായക്കാരായി നിയമിക്കണമെന്നു ആവശ്യപ്പെട്ടതും അയാൾ ഒരു പ്രകാരത്തിലും ശുദ്ധീകരിക്കപ്പെട്ട എണ്ണ കുദാശ ചെയ്കയൊ സ്ഥാനങ്ങൾ കൊടുക്കുന്നതിനു തുനിയുകയൊ അരുതെന്നു പ്രത്യേകം തന്നോടു വിലക്കിയും തന്റെ ആട്ടിൻ കൂട്ടത്തെ അറിച്ചതിന്റെ ശേഷമായിരുന്നു" എന്നാൽ ൟ പാത്രിയർക്കീസ കൊടുത്ത കല്പനയുടെ കാര്യത്തെ പറ്റി ഡക്തർ ഡേയി പറയുന്നതു ഇതിനോടു മിക്കവാറും ശരിയായിരിക്കുന്നു. (ഡേയി ൨൭.)

൮൮. മാർ ഇഗ്നാത്തിയോസിനെ റോമായ്ക്കു അയക്കുന്ന വഴിക്കു കൊച്ചിയിൽ കൊണ്ടുവന്നപ്പോൾ ജനങ്ങൾ ഇതറിഞ്ഞു വളരെ ക്രോധപ്പെടുകയും അവരുടെ ഇടയിൽ ഉണ്ടായ ഇളക്കത്തിനു അതിര ഇല്ലാതെ ഇരിക്കയും ചെയ്തു. ഉടനെ തന്നെ ആലങ്ങാട്ടു ഒന്നിച്ചു കൂടി അവിടെനിന്നു സകല ആളുകളും ഒരു കൂട്ടമായി പോത്തുഗീസ ഗവർണ്ണരുടെ അടുക്കൽപോയി തങ്ങളുടെ പാത്രിയർക്കീസിനെ വിട്ടയക്കണമെന്നു അപേക്ഷിക്കയും ഗവർണ്ണർ അവരുടെ അപേക്ഷയെ തള്ളിക്കളകയും ചെയ്തു. (ഡബ്ളിയു ഡബ്ളിയു. പു; ൧൩൮-൧൩൯ ബുക്കനൻ. പുറം. ൧൩൪; ഡേയി ൨൭-൨൮.) അതിനാൽ അർക്കദിയാക്കോനു തന്റെ കൂടെ ഉണ്ടായിരുന്ന ൨൫൦൦൦ ജനങ്ങളും കൂടി പാത്രിയർക്കീസിനെ ബലമായി വിടുവിക്കുന്നതിനു നിശ്ചയിച്ചു തന്നെ ബന്ധനത്തിൽ വച്ചിരുന്ന കോട്ടയിലേക്കു എല്ലാവരും കൂടെ ധൈര്യത്തോടെ പുറപ്പെട്ടു. ഇതിന്റെ ശേഷം ഇവർ കൊച്ചിരാജാവിനോടു അപേക്ഷിച്ചു. അദ്ദേഹം ആദ്യം സുറിയാനിക്കാരുടെ ൟ കാര്യത്തിൽ സഹതാപപ്പെടുകയും എന്നാൽ പോത്തുഗീസകാരുടെ ശക്തിക്കു വഴങ്ങി അവരുടെ ഇഷ്ടപ്രകാരം ചെയ്യുന്നതിനു അനുവദിക്കയും ചെയ്തു. (ഡബ്ളിയു ഡബ്ളിയു പുറം. ൧൩൯; ബുക്കനൻ. ൧൩൪) [പോത്തുഗീസുകാർ ഏറ്റവും രഹസ്യമായ വിധത്തിൽ ൟ പാത്രിയർക്കീസിന്റെ കാര്യം തീരുമാനം വരുത്തി. അദ്ദേഹത്തിന്റെ കഴുത്തിൽ ഒരു കല്ലു കെട്ടി കടലിൽ താഴ്ത്തി എന്നു ചിലരും അദ്ദേഹത്തെ ദഹിപ്പിച്ചു കൊന്നു എന്നു ചിലരും റോമായിലേക്കു കയറ്റി അയച്ചു എന്നു മറ്റു ചിലരും വിശ്വസിച്ചിരുന്നു. എങ്ങിനെ എങ്കിലും ഇദ്ദേഹത്തിന്റെ കാര്യം പിന്നെ ഒന്നും തന്നെ കേട്ടിട്ടില്ല.

൮൯. ഇതിൽവച്ചു സുറിയാനിക്കാർക്കുണ്ടായ കോപം സഹിക്കാൻ പാടില്ലാത്ത വിധത്തിൽ ആയി. ഒരുത്തർക്കും അവരെ അടക്കുവാൻ പാടില്ലാതെ ഇരുന്നു. അവര എല്ലാവരും കൂടെ മട്ടാഞ്ചേരി പള്ളിയിൽ കൂടി തങ്ങളുടെ പാത്രിയർക്കീസിനെ ഒരു സംശയവും ദൈവ ഭയവും കൂ

ടാതെ കലപാതകം ചെയ്യിരിക്കുന്ന പോൎത്തുഗീസകാരൊട ഇനി ഒരു കാലത്തും ചേരുകതെന്നും റോമാ ആജ്ഞയിൽ ഉള്ള പ്രാൻസീസ മെത്രാനെ തങ്ങളുടെ മേലധികാരിയായി ഒരിക്കലും അംഗീകരിപ്പാൻ പാടുള്ളതല്ലെന്നും ഇഗ്നാത്തിയോസ പാത്രിയക്കീസ കൊടുത്ത സ്ഥാത്തിക്കോൻ അനുസരിച്ച അൎക്കദിയാക്കോൻ തോമ്മായെ മെത്രാനായി പ്രതിഷ്ഠിക്കണമെന്നും തങ്ങളുടെ പൂൎവ്വീകവും തെററില്ലാത്തതുമായ ഉപദേശപ്രകാരം എല്ലാവരും അനുസരിച്ച നടക്കേണ്ടതാണെന്നും അവർ നിശ്ചയിച്ച "ഒരു പടിയോല" എഴുതിയുണ്ടാക്കി "എല്ലാവരുംകൂടെ ഏകമനസ്സാലെ ദൈവത്തിൽ ശരണപ്പെട്ടുകൊണ്ട മട്ടാഞ്ചേരിൽ കൂനൻ കുരിശേൽ വല്യ ആലാത്ത കെട്ടി കുമ്പാളത്തിൽ ഇരുപുറത്തോട്ടും നീട്ടി കൂടപ്പെട്ട ജനങ്ങൾ എല്ലാവരും ഈ കയറമ്മേൽ പിടിച്ച ഏകശബ്ദത്തോടുകൂടി മേൽപ്രകാരം വാചകം പറഞ്ഞ സത്യംചെയ്തു റോമാ വിശ്വാസം പിന്തുടരുന്നവരിൽനിന്നു പിരികയും ചെയ്തു" ഇതു ഉണ്ടായതു ൧൬൫൩- മകരം ൩-ാംനു- ആയിരുന്നു. ഈ സംഗതി സുറിയാനി സഭയുടെ ചരിത്രത്തിൽ ഒരു പ്രധാനകാലമാകുന്നു. ഈ കാലത്ത സുറിയാനിക്കാർ പുത്തൻ കൂറെന്നും പഴയകൂറെന്നും പേരോടുകൂടി രണ്ടു ഭാഗമായി പിരിഞ്ഞു. ആദ്യത്തെ ഭാഗക്കാർ അന്തിയോഖ്യാ പാത്രിയക്കീസിന്റെ വിശ്വാസം ആചരിച്ചുപോന്ന യാക്കോബായ സുറിയാനിക്കാരും രണ്ടാമത്തേതു റോമാപാപ്പായുടെ വിശ്വാസം ആചരിച്ച പോന്ന റോമാ സുറിയാനിക്കാരും ആയിരുന്നു.

൭൮. മട്ടാഞ്ചേരിലെ കൂട്ടത്തിന്റെ ശേഷം പുത്തൻ കൂർ ജനങ്ങൾ ആലങ്ങാട്ടുപള്ളിയിൽവന്നു മാർ ഇഗ്നാത്തിയോസിന്റെ സ്ഥാത്തിക്കോനെ അനുസരിച്ച ആൎക്കദിയാക്കോൻ തോമ്മായെ മാർ തോമ്മാമെത്രാൻ എന്ന സ്ഥാനത്തോടുകൂടി പ്രതിഷ്ഠിക്കയും ചെയ്തു. ഇതു ഉദിയംപേരൂർ സൂന്നഹദോസ കഴിഞ്ഞ ൫൪ സംവത്സരത്തിന്റെ ശേഷമായിരുന്നു. അങ്ങിനെ പുത്തൻ കൂറുകാർ പോൎത്തുഗീസിൽ നിന്നു സ്വാതന്ത്ര്യന്മാരായി തീൎന്നു.

൭൯. എന്നാൽ ഇതുകൊണ്ടു എല്ലാം പൂൎത്തിവന്നതായി സുറിയാനിക്കാർ വിചാരിച്ചില്ല. മെത്രാപ്പോലീത്തായായിരിക്കുന്ന തങ്ങളുടെ വൈദീക തലവന്റെ സ്ഥാനം പൂൎത്തിവരുത്തുന്നതിനു സാരമായിട്ട ചിലതു പോരാതെ വന്നിട്ടുണ്ടെന്നു അവർ വിചാരിച്ചു. ഇതുകൊണ്ട സുറിയാനിക്കാൎക്ക യാതൊരു സമാധാനവും ആശ്വാസവും ഉണ്ടായില്ല. തന്റെ പ്രതിഷ്ഠ സാധുവല്ലാത്തതും ക്രമക്കേടായിട്ടുള്ളതും ആകുന്നു എന്ന മാർ തോമ്മാതന്നെ സമ്മതിച്ചിരിക്കുന്നു. (ഡക്ടർഡെയി പുറം ൮൩-൮൭; ഡബ്ലിയു ഡബ്ലിയു പുറം ൧൭൭ ബുക്ക ൩. പുറം ൧൭൯; ഹപ്പാർഡ പുറം ൭൯.) വളരെ അദ്ധ്വാനവും പ്രയാസവും കഴിച്ചതിന്റെ ശേഷം അന്തിയോഖ്യാ പാത്രിയക്കീസിന്റെ കല്പനപ്രകാരം ൧൬൬൫ / വൃശ്ചം ൽ യെരുശ്ലേമിന്റെ ൫-ാം പാത്രിയക്കീസായ മാർ ഗ്രീഗോറിയോസിനെ വരുത്തി അദ്ദേഹം ഒന്നാമത്തെ മാർ തോമ്മായെ സ്ഥാനപൂൎത്തിവരുത്തുകയും ചെയ്തു.

൭൩. ഠരം സംഗതിയോടുകൂടെ സുറിയാനി ചരിത്രത്തിന്റെ ഒന്നാമത്തെ വല്യഭാഗം അവസാനിച്ചിരിക്കുന്നു.

൭൪. അപ്പീൽവാദി സഭസംബന്ധമായ സാരമായ റിക്കാർട്ടുകൾ മറച്ചുവച്ചതുകൊണ്ടും ഉദിയംപേരൂർ സുന്നഹദോസിൽവച്ചു പോർത്തുഗീസുകാർ സാരമായ റിക്കാർട്ടുകൾ നശിപ്പിച്ചുകളഞ്ഞതുകൊണ്ടും അപ്പീൽപ്രതി വളരെ പ്രയാസപ്പെട്ടു കൊണ്ടുവന്നിട്ടുള്ള റിക്കാർട്ടുകളിൽനിന്നും ഠരം കാലത്തെക്കുറിച്ചുള്ള ഒരു ചുരുങ്ങിയ ചരിത്രം ഉണ്ടാക്കിയിരിക്കുന്നു.

൭൫. ഇതിനു മുമ്പെ നാം സാക്ഷിയായി പരിശോധിച്ചിരിക്കുന്ന പുസ്തകങ്ങൾ കൂടാതെ മേൽപറഞ്ഞ ചരിത്ര ചുരുക്കങ്ങളാൽ സ്ഥാപിക്കപ്പെട്ടിരിക്കുന്ന സംഗതികളെ തെളിയിച്ചു കാണിക്കുന്ന സാരമായ ഒരു റിക്കാർട്ടു നമുക്കു ഉണ്ടു. മലങ്കര എടവകയിന്മേൽ അന്തിയോഖ്യാ സിംഹാസനത്തിന്റെ മേലധികാരത്തെ സ്ഥാപിക്കുന്നതിൽ ആ രേഖയുടെ വില ഠരം ആധാരം ഉണ്ടായിവരുവാനുള്ള സംഗതികൾകൊണ്ടും ഇതിലെ ഓരൊ ഭാഗക്കാരുടെ സ്ഥിതികൊണ്ടും അതുണ്ടാകുവാനുള്ള കാരണംകൊണ്ടും ഏററവും ഉയർന്നിരിക്കുന്നു. ഠരം ആധാരം ക്രിസ്താബ്ദം ൧൭൧൩-ൽ മദ്രാസ്സ ഗവർമെണ്ടുകാർ തങ്ങളുടെ റസിഡെണ്ടു മുഖാന്തിരം സുറിയാനി സഭയുടെ അന്നത്തെ മെത്രാപ്പൊലീത്തായായിരുന്ന എട്ടാമത്തെ മാർ തോമ്മായൊടു ചോദിച്ച പതിനെഴ ചൊദ്യങ്ങൾ ആകുന്നു. ഠരം രേഖയെക്കുറിച്ചു ഇനിയും വിവരമായി ആലോചിപ്പാനുള്ളതുകൊണ്ടു ൧-ം ൭-ം ൩-ം ൮-ം ൧൭-ം ൧൩-ം ചോദ്യങ്ങളുടെ ഉത്തരങ്ങൾ താഴെ പ്രസ്ഥാപിക്കുംപ്രകാരം മേൽ പറഞ്ഞ ചരിത്രങ്ങളിലെ സംഗതികളെ തന്നെ സ്ഥാപിക്കുന്നു എന്നു ഞങ്ങൾ ഇവിടെ ചുരുക്കമായി പറയെണ്ടിയിരിക്കുന്നു.

൭൬. മേൽ വിവരിച്ച സംഗതികളെ നാം വീണ്ടും നോക്കുമ്പോൾ മലയാളത്തിലെ സുറിയാനി ക്രിസ്ത്യാനികൾ തങ്ങളുടെ പഴെ വിശ്വാസത്തോടു വളരെ മുറുകെ പിടിച്ചിരുന്നതിനെക്കുറിച്ചും അന്തിയോഖ്യാ പാത്രിയക്കീസിന്റെ മേലധികാരത്തിൻ കീഴ ഇരിക്കുന്നതിനു അവർ കഴിയുന്നതുപോലെ ശ്രമിച്ചതായ തങ്ങളുടെ വിശ്വസ്ഥതയെക്കുറിച്ചും, അദ്ദേഹത്തിൽനിന്നും അവിടെനിന്നു കിട്ടാത്ത പക്ഷം വെറെ കിഴക്കിന്നടുത്ത പാത്രിയക്കീസന്മാരിൽനിന്നും തങ്ങളുടെ മേലുള്ള ആത്മികഅധികാരം ലഭിക്കുന്നതിനു അവർക്കുണ്ടായിരുന്ന ഉത്സാഹത്തെക്കുറിച്ചും ഠരം കാലത്തിന്റെ ഒടുവിലത്തെ ഭാഗത്തിൽ തങ്ങളുടെ യാക്കോബായ വിശ്വാസത്തെ നിർമ്മലമായും അശുദ്ധിയാക്കാതെയും കാത്തുകൊണ്ടു പൊരുന്നതിനു റൊമാപട്ടക്കാരൊടും നെസ്തോറിയരൊടും അന്നു ഭരിക്കുന്ന രാജാക്കളൊടും കൂടയും എതിർത്തു നില്ക്കുന്നതിനു അവർക്കുണ്ടായ ധൈര്യത്തെക്കുറിച്ചും പാപ്പാപ്പട്ടക്കാരുടെ ആധീനതയിൽനിന്നു അവർ തങ്ങളെ

തന്നെ ഒന്നായി വെൎപെടുത്തി ഒരിക്കൽ കൂടെ അന്തിയോഖ്യാ പാത്രിയക്കീസിന്റെ കീഴെ തങ്ങളുടെ സഭയെ ഒരു നിൎമ്മലമായ യാക്കോബായ സഭയായി സ്ഥാപിക്കുന്നതിനു ചെയ്ത അത്ഭുതകരമായ മാൎഗ്ഗങ്ങളെക്കുറിച്ചും നമുക്കു ആശ്ചൎയ്യപ്പെടാതെയിരിപ്പാൻ പാടില്ലാതെയിരിക്കുന്നു.

൩൦. ഇങ്ങിനെ ൧൫൦൦ സംവത്സരത്തിലധികം കാലത്തെക്കു കഠിനമായ പോരാട്ടം കഴിഞ്ഞതിന്റെ ശേഷം അവൎക്കു ഒരു പുതിയ കാലം ഉണ്ടായി. നമ്മുടെ രണ്ടാമത്തെ വലിയ ഭാഗമായ ഈ പുതിയ കാലത്തിന്റെ തുടസ്സത്തെക്കുറിച്ചു (൧൬൬൫ മുതൽ ൧൭൭൨) ഹഫ്ലാഗ് പറയുന്നു "ജനങ്ങളുടെ ക്ഷീണിക്കപ്പെടാത്ത പരിശ്രമങ്ങൾക്കു ൧൬൬൫ലൊ കാൎച്ച മുമ്പായിട്ടൊ യെറുശലേമിന്റെ ബിഷോപ്പായിരുന്ന മാർ ഗ്രീഗൊറിയൊസ മലയാളത്ത വന്നതിനാൽ പ്രതിഫലം ഉണ്ടായി. ആ ആണ്ടിൽ.........അൎക്കിദിയക്കൊൻ തൊമ്മായെ അവരുടെ മെത്രാനായി പ്രതിഷ്ഠിക്കയും തന്റെ മരണംവരെ സഭാ ഭരണത്തിൽ തന്റെ നല്ല ആലോചനയാൽ സഹായം ചെയ്തുകൊണ്ടിരിക്കയും ചെയ്തു.........മാർ ഗ്രീഗൊറിയോസിന്റെ വരവു ഉദയംപെരൂർ സുന്നഹദൊസിനു മുമ്പെ ഇവിടെനടപ്പായിരുന്ന നെസ്തോറിയ പള്ളിക്രമത്തിനും ആചാരത്തിനും പകരം യാക്കോബായ വിശ്വാസവും ആചാരക്രമവും നടപ്പാക്കിയതിനെക്കാൾ നാട്ടുസഭയിൽ ശേഷിപ്പുള്ളവരുടെ ഇടയിൽ മേല്പട്ടസ്ഥാനം വീണ്ടും സ്ഥാപിച്ചതിനു അധികം കീൎത്തിപ്പെട്ടിട്ടില്ലാത്ത മലയാള സഭാചരിത്രത്തിന്റെ ഒരു കാലത്തെ നമുക്കു കാണിച്ചുതരുന്നു." "മലയാളത്തിലുള്ള സഭയിൽ നെസ്തോറിയരുടെ വ്യത്യാസ ലക്ഷണമുള്ള വിശ്വാസക്രമം ബലമായി സ്ഥാപിക്കപ്പെട്ടു എന്നുള്ളത (പുറം ൭൫) സംശയമായി തോന്നുന്നു എന്നും സ്വാതന്ത്ര്യക്കാരായി തീരുന്നതിനു നിശ്ചയിച്ചിരിക്കുന്ന ജനങ്ങളുടെ ഹൃദയത്തിലും അവരുടെ താല്പൎയ്യത്തിലും എത്രയൊ സാരമില്ലാത്ത വിധത്തിൽ അവർ ആചരിച്ചുവന്നു എന്നും ഈ വിശേഷമായ ദൃഷ്ടാന്തങ്ങളാൽ വെളിവാകുന്നു" എന്നും അയാൾ പറയുന്നു. തങ്ങൾ വളരെ താല്പൎയ്യത്തോടും തങ്ങളുടെ ജനനാവകാശം പൊലെയും പററിപ്പിടിച്ചിരുന്നതായ അന്തിയോഖ്യാ മേലധികാരത്തിനു കീഴെ ഒരിക്കൽ കൂടെ അവർ വിമ്മിഷ്ടം കൂടാതെ ഇരുന്നു എന്നു ഇതൊട്ടുകൂടി പറയാം. എല്ലാ സംഗതികളിൽ നിന്നും, ൧൬൬൫-ൽ പോൎത്തുഗീസ അധികാരം അവശേഷം തീൎന്നിട്ടു അന്തിയോഖ്യാ പാത്രിയക്കീസിന്റെ മേലധികാരം വീണ്ടും സ്ഥാപിച്ചു എന്നും യാതൊരു സംശയവും കൂടാതെ തീൎച്ചപ്പെടുത്താം.

൩൧. രണ്ടാമത്തെക്കാലം (൧൬൬൫-മുതൽ ൧൭൭൨)വരെ ആകുന്നു.

ഒന്നാമത്തെ മാർ തോമ്മായെ അന്തിയോഖ്യാ പാത്രിയക്കീസിന്റെ കല്പനയാൽ യെറുശലേമിന്റെ പാത്രിയക്കീസ ഗ്രീഗൊറിയോസു

വാഴിക്കയും ഒന്നാമത്തെ മാർ തോമ്മായും ഗ്രീഗോറിയോസ്സും കൂടെ യോജിച്ചു സമാധാനത്തോടെ സഭയെ ഭരിക്കയും ചെയ്തു. ഇങ്ങിനെ അന്തിയോഖ്യാ സിംഹാസനത്തിന്റെ അധികാരത്തിൻ കീഴ ഇവിടെ ക്രമമായ സഭാഭരണം തുടങ്ങിയതു ഈ കാലം മുതലായിരുന്നു. ഒന്നാമത്തെ മാർ തോമ്മായുടെ അനന്തിരവനായ രണ്ടാമത്തെ മാർ തോമ്മായെ പിന്നത്തെ മെത്രാപ്പോലീത്തായായി മാർ ഗ്രീഗോറിയോസ പ്രതിഷ്ഠിക്കയും ഈ സംഗതിയുടെ ശേഷവും കുറെ നാളത്തേക്കു അദ്ദേഹം ഇവിടത്തെ ജനങ്ങളുടെ ആത്മീക കാര്യങ്ങൾ നടത്തിക്കൊണ്ടിരിക്കയും ചെയ്തു. മാർ ഗ്രീഗോറിയോസ്സു ൮൪൭/൧൬൭൨ മേടം ൧൪-ാംനു മരിച്ചു. അതിനു രണ്ടുദിവസം മുമ്പു ൮൪൭/൧൬൭൨ മേടം ൧൨-ാംനു ഒന്നാമത്തെ മാർ തോമ്മായും മരിച്ചു. ഇപ്രകാരം രണ്ടാമത്തെ മാർ തോമ്മായുടെ പ്രതിഷ്ഠ സംശയമെന്നിയെ മാർ ഗ്രീഗോറിയോസിന്റെ ജീവകാലത്തും താൻ സഭയുടെ ആത്മീക കാര്യങ്ങൾ നടത്തിയിരുന്നപ്പോഴും ആയിരുന്നു. അതുകൊണ്ടു ആ പാത്രിയർക്കീസു തന്നെ അദ്ദേഹത്തെ പ്രതിഷ്ഠിച്ചു എന്നതിനു ഞങ്ങൾക്കു യാതൊരു സംശയവുമില്ല. രണ്ടാമത്തെ മാർ തോമ്മാ ഭരിപ്പാൻ തുടങ്ങിയതു ൮൪൭/൧൬൭൨-ൽ ആയിരുന്നു. മാർ ഗ്രീഗോറിയോസ മരിച്ചതു ൧൬൭൧-ൽ അല്ലെന്നും ൧൬൮൧-ൽ ആയിരുന്നു എന്നും ഇട്ടൂപ്പു പറയുന്നു. എങ്ങിനെയായാലും രണ്ടാമത്തെ മാർ തോമ്മാ പ്രതിഷ്ഠിക്കപ്പെട്ട കാലത്തു അദ്ദേഹം ജീവിച്ചിരുന്നു എന്നുള്ളതു നിശ്ചയം തന്നെ "അപ്പോസ്തോലന്മാരിൽ നിന്നു പിന്തുടർച്ചയായുള്ള കൈവെപ്പിനാൽ പട്ടംകൊടുക്കുക എന്നു ഒരു സംഗതി ഈ ലോകത്തിൽ ഉണ്ടെങ്കിൽ അതു മലയാളത്തുള്ള സുറിയാനിക്കാർക്കു ഉണ്ടായിരുന്നു എന്നും (പുറം ൨൬൯) അവരുടെ അവകാശത്തെ ദുർബലപ്പെടുത്തുന്നതിനു യാതൊരു റിക്കാർട്ടോ പാരമ്പര്യമോ ഇല്ല." എന്നും (പുറം ൨൭൦) "അംഗ്ലിയാ സഭക്കു തങ്ങളുടെ പട്ടത്വം സുറിയാനി ക്രിസ്ത്യാനികളുടെതിനേക്കാൾ ഉന്നതമായിട്ടോ ശുദ്ധമായിട്ടോ ഉള്ളതു എന്നു എണ്ണുവുന്നതായി ഞാൻ വിചാരിക്കുന്നില്ല"എന്നും മററും ഡാക്തർ ബ്യുക്കാനാൻ വളരെ എരിവോടു കൂടി പറഞ്ഞിരിക്കുന്ന മലയാള സുറിയാനി ക്രിസ്ത്യാനികൾ (തങ്ങളുടെ മുമ്പിലത്തെ മെത്രാപ്പോലീത്തായെ പ്രതിഷ്ഠിക്കുന്നതിനു വേണ്ടി വളരെ പ്രയാസത്തോടു കൂടികൊണ്ടുവന്നിരിക്കുന്ന) പാത്രിയർക്കീസിന്റെ പ്രതിനിധിയിൽ നിന്നു പ്രത്യകമായിട്ടു അദ്ദേഹം ഇവിടെ ഉള്ളപ്പോൾ തന്നെ കൈവെപ്പു വാങ്ങുന്നതിനു ഒട്ടും അമാന്തിക്കയില്ലായിരുന്നു എന്നു വിചാരിക്കേണ്ടിയിരിക്കുന്നു.

൩൨. ആയതുകൊണ്ടു രണ്ടാമത്തെ മാർ തോമ്മാ അന്തിയോഖ്യാ പാത്രിയർക്കീസിന്റെ അധികാരം സിദ്ധിച്ച പ്രതിനിധിയായ യെരുശലേമിന്റെ പാത്രിയർക്കീസിനാൽ ക്രമമായി വാഴിക്കപ്പെട്ടു എന്നുള്ളതു ഞങ്ങൾ സംശയിക്കുന്നില്ല.

൯൩. രണ്ടാമത്തെ മാർതോമ്മായുടെ കാലത്ത ചില പരദേശമെത്രാന്മാർ ഈ രാജ്യത്തു വന്നിട്ടുണ്ട. അന്ത്യോഖ്യാ പാത്രിയർക്കീസ ൧൬൭൮/൮൫൩-ൽ വന്നു. അയാൾ വന്ന ഉടനെ തന്നെ മരിച്ചു. ൧൬൮൫/൮൬൧-ൽ മാർ ബെസേലിയോസ കാതോലിക്കായും മാർ ഇവാനിയോസ എപ്പിസ്കോപ്പായും രണ്ടു അർമ്മേനിയാ പട്ടക്കാരും മറ്റു ചിലരും പരദേശത്തു നിന്നു വന്നു. ഏതു രാജ്യത്തു നിന്നാകുന്നു എന്നു ചരിത്രങ്ങൾ വെളിവായി പറയുന്നില്ല. എന്നാൽ അവർ വന്നപ്പോൾ മലങ്കരെ ഉള്ള ജനങ്ങളാൽ ഉണ്ടായ എതിരേല്പിന്റെ സംഗതികളിൽ നിന്നു അവർ അന്ത്യോഖ്യായിൽ നിന്നും വന്നതായിരിക്കണമെന്നു ഊഹിക്കാം. മാർ ബെസേലിയോസ ഇന്ത്യായിൽ വന്നു ഏറനാൾ ജീവിച്ചിരിക്കാതെ രണ്ടാഴ്ചവട്ടത്തിനകം മരിച്ചു. (ഹവാഡ പു: ൫൨; ഇട്ടൂപ്പ; ഡബ്ലിയു ഡബ്ലിയു; ബുക്കനൻ പു: ൧൪൯; റെവറണ്ട ജോസപ്പൻ പു; ൩൬; ൩൭.)

൯൪. രണ്ടാമത്തെ മാർതോമ്മാ ഒരു ഇടിവെട്ടുകൊണ്ടു ൮൬൧ മകരം ൩-ാംനു പെട്ടെന്നു മരിച്ചു. (ഡബ്ലിയു ഡബ്ലിയു; പു ൧൨൨) കുറെകാലത്തേക്ക ഈവാനിയോസ എപ്പിസ്കോപ്പാ തന്നെ സഭയുടെ കാര്യങ്ങൾ നടത്തി. അദ്ദേഹം അപ്പോൾ മൂന്നാമത്തെ മാർ തോമ്മായെ മെത്രാപോലീത്താ ആയിട്ടു വാഴിച്ചാക്കി. മൂന്നാമത്തെ മാർ തോമ്മാ തനിക്കു വാഴ്ച കിട്ടി രണ്ടാണ്ടു കഴിഞ്ഞതിന്റെ ശേഷം ൮൬൩ മേടം ൯-ാംനു മരിച്ചു. (ഡബ്ലിയു ഡബ്ലിയു; ബുക്കനൻ പു: ൧൪൯.) അപ്പോൾ മാർ ഈവാനിയോസ എപ്പിസ്കോപ്പാ മരിച്ചമെത്രാന്റെ ഒരു അനന്തിരവനെ നാലാമത്തെ മാർ തോമ്മായായി പ്രതിഷ്ഠിച്ചു. ഈ ഈവാനിയോസ നെസ്തോറിയക്കാരും ജസുവിത്തുകാരുമായി വളരെ കാലത്തെ അടുപ്പം കൊണ്ടു യാക്കോബായ സുറിയാനി പള്ളികളിൽ നുഴഞ്ഞു കേറീട്ടുള്ള എടത്തൂടാചാരങ്ങളിൽ നിന്നു അവയെ വിടത്തി എടുക്കുന്നതിന്ന വളരെ ശ്രമിച്ചതായി പറയപ്പെടുന്നു. അദ്ദേഹം വളരെ നാൾ സഭയെ നല്ലവണ്ണം ഭരിച്ചു ൮൭൯ ചിങ്ങം ൩-ാംനു മരിക്കയും മുളന്തുരുത്തിയിൽ അടക്കപ്പെടുകയും ചെയ്തു.

൯൫. നാലാമത്തെ മാർ തോമ്മായുടെ കാലത്ത ബെഗദാദിലെ ഏലിയാസ കാതോലിക്കായുടെ കല്പനപ്രകാരം ൮൮൩/൧൭൦൮-ൽ മാർ ഗബ്രിയേൽ എന്ന പേരായ ഒരു നെസ്തോറിയൻ മെത്രാപോലീത്താ മലയാളത്തു വരികയും അയാളുടെ വരവിൽ സുറിയാനി സഭയുടെ സമാധാനത്തിനും ശാന്തതയ്ക്കും ഇളക്കം ഉണ്ടാകയും ചെയ്തു. അയാളുടെ വിശ്വാസം കൊണ്ടു മെത്രാപോലീത്തായും ജനങ്ങളും അയാളെ അംഗീകരിക്കയൊ അവരുടെ പള്ളിയിൽ പ്രസംഗിപ്പാൻ അനുവദിക്കയൊ ചെയ്തില്ല. സുറിയാനിക്കാരിൽ ചിലർ അയാളോടു ചേരുകയും അതിനാൽ അവരിൽ ഭിന്നത ഉണ്ടാകയും ചെയ്തു. നാലാമത്തെ മാർ തോമ്മാ മാർ ഗബ്രിയേലിനോടു ആലോചിക്കാതെ അയാളുടെ സ്വന്ത അനന്തിരവനെ അഞ്ചാമത്തെ മാർതോമ്മായായി

പ്രതിഷ്ഠിച്ചു. ൭-ാമത്തെ മാർ തോമ്മാ ൯൮൪ മീനം ൨൨-ാം നു മരിച്ചു. (൧൨൫ പുറം ൭ം; ഡബ്ലിയു ഡബ്ലിയു; ബുക്ക ൩ പു: ൨൩൦)

൯൩. ഇവിടെ ഇപ്പോഴത്തെ അപ്പീൽ വാദിയുടെ സ്ഥിതിയോട ഏകദേശം ശരിയായിട്ടുള്ള സ്ഥിതി കാണുന്നു. അന്ത്യോഖ്യായിൽ നിന്നും ഒരു പ്രതിനിധിയാൽ ക്രമമായി വാഴിക്കപ്പെട്ട ഒരു മെത്രാൻ തന്റെ പിൻവാഴ്ചക്കാരനെ പ്രതിഷ്ഠിച്ചു. ഇതിന്റെ ശേഷം എന്തുണ്ടായി എന്നു നമുക്ക ഇപ്പോൾ ആലോചിക്കാം.

൯൪. റവറണ്ട ഹവാഡ പറയുന്നു. "ഈ അധികാരത്തെ (൮-ാമത്തെ മാർ തോമ്മായുടെ അധികാരത്തെ) സഭയിൽ അധികം ഭാഗവും ധിക്കരിച്ചു. കൊച്ചിരാജാവിന്റെ പ്രവേശനംകൊണ്ടും കടൽതീരത്തുള്ള ലന്തക്കാരുടെ ഗവർണ്ണരു മുഖാന്തിരം അന്ത്യോഖ്യായിലെക്ക അയച്ച ഒരു അപേക്ഷകൊണ്ടും അവരുടെ പിണക്കത്തിനു അമച്ചയുണ്ടായി." (പുറം ൨൫൦) ചില ആളുകൾ മാർ തോമ്മായാൽ (൭-ാമത്തെ തോമ്മായാൽ) തനിച്ചുള്ള പ്രതിഷ്ഠ ശരിയല്ലെന്നു വാദിക്കയും അദ്ദേഹത്തെ (൮-ാമത്തെ മാർ തോമ്മായെ) കൈക്കൊള്ളാതെയിരിക്കയും ചെയ്തു എന്നു ഇട്ടൂപ്പ പറയുന്നു. അതുകൂടാതെ അപ്രകാരം കൊടുക്കപ്പെട്ട സ്ഥാനം വാസ്തവമല്ലെന്നും ലന്തക്കമ്പനിയാരോട സങ്കടം ബോധിപ്പിച്ചു എന്നും പറഞ്ഞിരിക്കുന്നു. പിന്നെയും ആ ചരിത്രക്കാരൻ പറയുന്നു "൮-ാമത്തെ മാർ തോമ്മാ മെത്രാന്റെ സ്ഥാനം കൈക്കൊള്ളപ്പെടുന്നതല്ലെന്നു ബഹു ജനം കൂടി നിശ്ചയിച്ചതുകൊണ്ടും പരദേശത്തു നിന്നു സുറിയാനി മെത്രാപ്പോലീത്തായെ വരുത്തിക്കൊടുക്കണമെന്നു ലന്തക്കമ്പനിയാരോട അപേക്ഷിച്ചതു സാധിക്കാഞ്ഞതുകൊണ്ടും അവര യെസക്കിയെൽ റാബി എന്ന ഒരു യെഹൂദക്കച്ചവടക്കാരനോട മുട്ടിക്കയും..............അയാൾ ബസ്സോറായിൽ നിന്ന ഈവാന്ന്യോസ മത്രപ്പോലീത്തായെ വരുത്തുകയും ചെയ്തു" (പുറം ൨൨൦—൨൩൪) ഈ ഈവാനിയോസിനു എന്തു അധികാരം ഉണ്ടായിരുന്നു എന്നും ആരിൽ നിന്നു കിട്ടി എന്നും അറിവാൻ നമുക്ക മാർഗ്ഗമില്ല. അദ്ദേഹം വന്നു ദൈവ കല്പനക്ക വിരോധമായി പള്ളികളിൽ വച്ചിരുന്ന ബിംബങ്ങളെ തല്ലി ഉടച്ചു ദഹിപ്പിച്ചതിനാൽ മെത്രാപ്പോലീത്തായും ജനങ്ങളും വിരോധം തുടങ്ങി. ഈവാനിയോസ ഈ വിരോധങ്ങൾ ഒന്നും കൂട്ടാക്കാതെ ക്രമക്കേടായിട്ടുള്ള ആചാരങ്ങളെ മാറുവാൻ ഉത്സാഹിച്ചു. ഈ കലഹം നടക്കുമ്പോൾ കച്ചവടത്തിനായി അന്തോനിയോസ ശെമ്മാശ്ശ എന്നു പേരുള്ള ഒരു കച്ചവടക്കാരൻ കൊച്ചിയിൽ എത്തി. ൮-ാമത്തെ മാർ തോമ്മാ അയാളുടെ വരവിനെ കുറിച്ചു കേട്ടു പള്ളിക്കരപള്ളിയിൽ വരുന്നതിനായി അയാൾക്ക ആൾ അയക്കയും പരദേശത്തു നിന്ന നല്ല പഠിത്വമുള്ള ഒരു മെല്പട്ടക്കാരനെ വരുത്തിക്കൊടുക്കണമെന്നു അയാളോട അപേക്ഷിക്കയും അതിലേക്കുള്ള സകല ചിലവും കൊടുത്തുകൊള്ളാമെന്നു വാഗ്ദത്തം ചെ

ക്കയും ചെയ്തു. ആ കച്ചവടക്കാരന്റെ ഉപദേശത്താൽ ൬-ാമത്തെ മാർ തോമ്മാ അന്തിയോഖ്യാ പാത്രിയർക്കീസിന്റെ പേൎക്ക ഒരു എഴുത്തു എഴുതി അതു അന്തിയോഖ്യായിൽ കൊണ്ടുപോകുന്നതിനായി അയാളെ ഏല്പിച്ചു. അപ്രകാരം തന്നെ ആ കച്ചവടക്കാരൻ എഴുത്തു പാത്രിയർക്കീസിനു കൊടുക്കയും അദ്ദേഹം ഒരു പഠിത്വമുള്ളവനും ഭക്തിമാനുമായ സക്രുലാ എന്നൊരുവന മാർ ബസേലിയോസ കാതോലിക്കാ എന്നു പേരും സ്ഥാനവും കൊടുത്തു. യെറുശ്ലേമിന്റെ *മെത്രാപ്പോലീത്തായായ മാർ ഗ്രീഗോറിയോസിനോടും മൂസലിലെ മാർ ഈവാനിയോസ എപ്പിസ്ക്കോപ്പായോടും മററു ചിലരോടും കൂടെ മൂറോനും സൈത്തും മാർ തോമ്മാ മെത്രാനെ മലയാളത്തിന്റെ മെത്രാപ്പോലീത്തായായി പ്രതിഷ്ഠിക്കുന്നതിനു അധികാരപ്പെടുത്തിയ സ്ഥാത്തിക്കോനും കൊടുത്തു അയച്ചു. അവർ എല്ലാവരും ൧൭൫൧/൯൨൬ മേടം ൧൪-ാംനു കൊച്ചിയിൽ എത്തി. മാർ തോമ്മാ മെത്രാൻ ബാവാന്മാരെ *എതിരേല്ക്കുവാനും അവരുടെ എതിരേല്പിനു വേണ്ടിയ ഒരുക്കങ്ങൾ കൂട്ടിയിരുന്ന കണ്ടനാട്ടു കൊണ്ടുവരുന്നതിനുമായി ചില പട്ടക്കാരെയും അയ്മേനികളെയും ഒരു എഴുത്തോടു കൂടി അയച്ചു.

൯൪. ഇപ്പോൾ ബാവാന്മാർക്ക മെത്രാപ്പോലീത്താകയെ ഉടനെ തന്നെ സ്ഥാനപ്പെടുത്തിവരുത്തുന്നതിലെക്കു തടസ്സമായി വെണ്ട പ്രയാസങ്ങളും വിഷമങ്ങളുമുണ്ടായി. അവരെ ഇന്ത്യായിൽ കൊണ്ടുവന്ന കച്ചവടക്കാരൻ ൧൨,൦൦൦ ഉറുപ്പിക അവരുടെ കപ്പൽ കൂലി കൊടുക്കണമെന്നു പറകയും ൟ വിവരം അയാൾ ലന്തക്കമ്പനിയാരോടു ബോധിപ്പിക്കയും പണത്തിനായിട്ടു അവർ ബാവാന്മാരെ ഞെരുക്കുകയും ചെയ്തു. ൟ സംഗതി മാർ തോമ്മാ മെത്രാൻ കേട്ടു അദ്ദേഹം കച്ചവടക്കാരനെ സമ്മതിപ്പിക്കുന്നതിലേക്ക എന്തെങ്കിലും ചെയ്വാൻ കഴിയുന്നതിനു മുമ്പായി ഒരു സിവിൽ അന്യായം കൊടുത്തു അദ്ദേഹത്തെ പിടിക്കുന്നതിനായി ആളുകളെ അയച്ചു. (ഡബ്ളിയു ഡബ്ളിയു പുറം; ൨൭൧). അദ്ദേഹം കൊച്ചിക്കുപോകാതെ ഇരുന്നുകൊണ്ടു തന്നെ പിടി കിട്ടാതെയിരിക്കുന്നതിനുള്ള വഴികൾ അന്വേഷിക്കേണ്ടി വന്നു. അതിന്റെ ശേഷം വളരെ കഠോരമായ സംഗതികൾ ഉണ്ടായി. അവയൊന്നും ഇവിടെ വിവരിച്ചിട്ടു ആവശ്യമില്ല. പിന്നെ പരദേശ മേല്പട്ടക്കാരായ ഗ്രീഗോറിയോസ മെത്രാപ്പോലീത്തായും മററുള്ളവരും മെത്രാനും തമ്മിൽ കാണുന്നതിനു വേണ്ട യത്നങ്ങൾ ചെയ്തു. ഇതിനിടയിൽ മാവേലിക്കരെവച്ചു മഹാരാജാവ മാർ തോമ്മാ മെത്രാനെ വരുത്തി കപ്പക്കൂലിയെ പററി ലന്ത കമണ്ടോർ ചോദിച്ചതിനു സമാധാനം ഉണ്ടാക്കുന്നതിലേക്ക കൊച്ചിക്കു പോകുവാനായി കല്പിച്ചു. മാർ തോമ്മാ മെത്രാൻ ഉടനെ തന്നെ കൊച്ചിക്കുപോകയും അവിടെ ചെന്നതിന്റെ ശേഷം കപ്പൽ കൂലി ൧൨൦൦൦ ഉറുപ്പിക കൊടുത്തിട്ടില്ലെങ്കിൽ, കപ്പൽ കയററി അയക്കുമെന്നു പറഞ്ഞു അദ്ദേഹത്തെ ഭയപ്പെടുത്തുകയും ചെയ്തു. ൟ ഇടപാടു തീൎപ്പാൻ പാടി

ച്ചാഞ്ചിട്ടും ആ ഭെഷജത്താൽ ഭയപ്പെട്ടിട്ടും എങ്ങിനെ എങ്കിലും തന്റെ പിൻവാഴ്ചക്കാരനെ പ്രതിഷ്ഠിക്കുവാൻ നിശ്ചയിച്ചു നമ്പൂതിരി വാഴിക്കയും ചെയ്തു. ഉടനെ പള്ളിക്കാര തന്നെ പണം വീതിച്ചെടുത്ത കമദോറിന്റെ കടം വീട്ടി. അപ്പോൾ മെത്രാൻ പൊകുന്നതിനായി അനുവദിച്ചു. അദ്ദേഹം പുത്തൻകാവിൽ വന്ന അവിടെ വച്ച ബാവാന്മാരുമായി കാണുകയും അവർ തങ്ങളിൽ ഒരു കൂടിക്കാഴ്ചയുണ്ടാകുന്നതിനായി നിശ്ചയിക്കയും ചെയ്തു. എന്നാൽ അവർതമ്മിൽ യൊജിച്ചില്ല. അതിനുണ്ടായ പ്രയാസം പ്രത്യക്ഷമായിട്ട ഈ മേല്പട്ടക്കാരെ വരുത്തുന്നതിനുള്ള അധികചിലവു കൊണ്ടായിരുന്നു.

൯൯ ഈ ഭിന്നതയിൽ ഡബ്ലിയു പ്രമാണം ൫-ാമത്തെ മാർ തോമ്മായ്ക്കു അന്തിയോഖ്യാ പാത്രിയക്കീസിനാൽ എഴുതപ്പെട്ടതായിക്കാണുന്നു. ഇതിന്റെ തീയതി ക്രിസ്താബ്ദം ൧൭൬൦-ചിങ്ങം ൨൫-ാംനു ആകുന്നു. പാത്രിയക്കീസ ഈ കല്പനയിൽ തോമ്മാ പ്രതിനിധികളെ അനുസരിക്കാതെ ഇരുന്നതിലുള്ള ക്രമക്കേടിനെയും തന്നെ മെത്രാനായിട്ട ആ സ്ഥാനത്തിൽ തന്റെ കൃപ ഇരുന്നയാൾ വാഴ്ചതിലുള്ള പൂർത്തിക്കേടിനെയും കാണിച്ചതിന്റെ ശെഷം ഇപ്രകാരം പറവാൻ തുടങ്ങി. "അന്തിയോഖ്യായിൽ പത്രൊസിന്റെ ശ്ലീഹായ്ക്കടുത്ത സിംഹാസനത്തിന്റെ മെലധികാരത്തിനു നമ്മുടെ ബലഹീനതയെ അധികാരപ്പെടുത്തിയ കർത്താവായ യേശുമിശിഹായുടെ ശക്തിയായി പരിശുദ്ധാത്മാവുമൂലം നമുക്കു നല്കപ്പെട്ടിരിക്കുന്ന അധികാരത്താൽ നാം ഇപ്പൊൾ നിന്നൊടു കല്പിക്കുന്നു. നീ അന്തിയൊഖ്യായുടെ ശ്ലീഹായ്ക്കടുത്ത സിംഹാസനത്തിന്റെ മേലധികാരത്തെ അംഗീകരിക്കെണമെന്നും നീ എല്ലാ കല്പനകളെയും അനുസരിക്കെണമെന്നും നിങ്ങളുടെ ഇടയിലുള്ള സകല അന്യ മര്യാദകളും ആചാരങ്ങളും നീക്കിക്കളയണമെന്നും ആ അധികാരത്താൽ നിന്നൊടു ഞാൻ കല്പിക്കുന്നു......കണ്ടാലും നിങ്ങളുടെ ഇടയിൽ ഇരിക്കുന്ന സഹോദരന്മാരായ ബഹുമാനപ്പെട്ട മാർ ബസെലിയൊസിനെയും മാർ ഗ്രീഗൊറിയൊസിനെയും അവർ നിന്നൊടു കല്പിക്കുന്നതൊ ഗുണദോഷിക്കുന്നതോ ആയ സകലത്തെയും നീ അനുസരിക്കണം. എന്തുകൊണ്ടന്നാൽ നമുക്കു നല്കപ്പെട്ടിരിക്കുന്ന വചനത്തെ നാം അവരുടെ വായിൽ വച്ചിരിക്കുന്നു......നീ അനുസരണമുള്ളവനായി തീൎന്ന മേൽപറഞ്ഞ ബഹുമാനപ്പെട്ട പിതാവിങ്കൽ ചെന്ന നിന്റെ എപ്പിസ്കോപ്പാസ്ഥാനത്തെ സ്ഥിരപ്പെടുത്തിക്കയും നിങ്ങൾ അന്യോന്യ യൊജ്യതയൊടും സ്നെഹത്തൊടും ഇരിക്കയും വെണം.....ഠ." പാത്രിയക്കീസ ഈ വിശേഷമായ പ്രമാണത്തിൽ അഞ്ചാമത്തെ തോമ്മായുടെ പ്രതിഷ്ഠ തിരെ ബലമില്ലാത്തതും ചട്ടത്തിന വിരോധമായിട്ടുള്ളതും ആണെന്ന പരസ്യമായി അപേക്ഷിക്കുന്നു. ക്രമമായ കൈവെപ്പു കൂടാതെ തോമ്മാ വഹിച്ചിരിക്കുന്ന സ്ഥാനത്തെ അതിൽ കാറം വിധിച്ചിരിക്കുന്നു.

൧൦൦. ഈ കല്പനയ്ക്കു ഉടനെതന്നെ ആഗ്രഹിക്കപ്പെട്ട ഫലമുണ്ടായി. ൫-ാമത്തെ തോമ്മാ തന്റെ വാഴ്ച പൂർത്തിയല്ലാത്തതെന്നും അ

ഈ പാത്രിയക്കീസിന്റെ പ്രതിനിധികളുടെ കൈവെപ്പുകൊണ്ടു പൂൎത്തിയാക്കപ്പെടണമെന്നുമുള്ള മൂന്നാവിശ്വാസത്തെയും തന്റെ മനസ്സാലയും ബൊവാന്മാർ കീഴ്പെട്ടു. ജനങ്ങൾ തങ്ങളുടെ മെത്രാൻ ക്രമമായി വാഴിക്കപ്പെട്ട മെത്രാനല്ലെന്നു സൂക്ഷ്മതയോടെ അറികയും വിശ്വസിക്കയും ചെയ്തു. ൟ കീഴ്വഴക്കത്തിൽ നിന്നുണ്ടായതു അപ്പീൽ വാദിയാൽ തന്നെ ഹാജരാക്കപ്പെട്ട ൨൭-ാം പ്രമാണം ആയിരുന്നു. ൟ പ്രമാണത്തിൻപ്രകാരം പാത്രിയക്കീസിന്റെ പ്രതിനിധിയായിരുന്ന ബസേലിയോസ കതോലിക്കാ മെത്രാന്റെ സ്ഥാനത്തെ അംഗീകരിക്കയും അയാളുടെ നടത്തുകളായിട്ടു കല്പനകൾ കൊടുക്കയും ചെയ്തു. ആ പ്രമാണത്തിലെ നിശ്ചയങ്ങൾ മലങ്കര മെത്രാപ്പോലീത്തായുടെ മേൽ പാത്രിയക്കീസിന്റെ പ്രതിനിധികൾക്കുള്ള ഉന്നതസ്ഥാനത്തെ വെളിവായി കാണിക്കുന്നു. മാർ ഗ്രീഗോറിയോസും, മാർ ഈവാനിയോസും ൟ ആധാരത്തിൽ സാക്ഷികളായിരുന്നു. യാതൊരുകരണത്താലും തന്റെ അധികാരത്തെയൊ സ്ഥാനത്തെയൊ അതിക്രമിക്കപ്പെടാതെയിരിപ്പാനൊ തന്റെ അവകാശത്തെ പൂൎണ്ണതപ്പെടുത്തുവാനൊ ആയിട്ടു മറ്റൊരാളിൽ നിന്നുള്ള ഒരു ഉടമ്പടിയെ കൈക്കൊള്ളുന്ന ഒരു കക്ഷി ആ ഉടമ്പടി കൊടുത്ത ആളിനു നിശ്ചയമായിട്ടു കീഴ്പെട്ടിരിക്കുന്നു എന്നു അപ്പീൽ പ്രതിയുടെ വക്കീൽ മേസ്സർ രാമനാഥരായർ വെടിപ്പായി പറഞ്ഞിരിക്കുന്നു. ഒരു പൂൎണ്ണമായ മെത്രാപ്പോലീത്തായാകുന്നതിനു ൫-ാമത്തെ തോമ്മായ്ക്കു ബസെലിയോസിന്റെ സമ്മതം വേണ്ടിയിരുന്നു എന്നു ഉടമ്പടിയാൽ കാണപ്പെടുന്നു.

൧൦൧. പാത്രിയക്കീസ അവകാശപ്പെട്ടിരിക്കുന്ന വൈദീക അധികാരത്തെ മാർ തോമ്മായും ജനങ്ങളും എതൃത്തന്ന ഇല്ലായ്മ ചെയ്തതായി അപ്പീൽ വാദിയുടെ വക്കീൽ മെസ്സർ ഗോവർ വാദിച്ചു. മാർ തോമ്മായുടെ മുമ്പിലിരുന്ന ആളാൽ തനിക്കു കിട്ടീട്ടുള്ള വാഴ്ച അശേഷം പൂൎണ്ണമല്ലെന്നു താനും തന്റെ ജനങ്ങളും ആദ്യംതന്നെ അറിഞ്ഞു അന്തിയോഖ്യായിൽനിന്നും അധികാരം സിദ്ധിച്ച ഒരു മേല്പട്ടക്കാരനാൽ അതു പൂൎണ്ണമാക്കുന്നതിനായി കഴിയുംവണ്ണം ശ്രമിച്ചു എന്നു മേൽവിവരിച്ച സംഗതികളാൽ പ്രത്യക്ഷപ്പെടുന്നു. മാർ ബാസെലിയോസിന്റെയും മററ ചിലരുടെയും വരവിനാൽ അവരുടെ പ്രയത്നങ്ങൾ മിക്കവാറും ഫലിച്ചപ്പോൾ വീണ്ടും പ്രയാസങ്ങളും കഴപ്പങ്ങളും ഉണ്ടാകയും അതു പാത്രിയക്കീസുങ്കൽ ഒരപേക്ഷ ചെയ്തു തീരുമാനപ്പെടുത്തേണ്ടിയും വന്നു. ഒടുവിൽ മാർ തോമ്മാ വളരെ കാലം ആഗ്രഹിച്ചിരുന്നപ്രകാരം പാത്രിയക്കീസിന്റെ മേലധികാരത്തിനു കീഴ്പെട്ടു. ഇതു എതൃക്കയായിരുന്നുവോ ? ഇതു അവരുടെ സഭക്കു ഒരാത്മീക ജീവിതം കൊടുക്കുന്നതിനു പ്രത്യേകം ആവശ്യപ്പെട്ടതെന്നു അവരു പൂൎണ്ണമായി വിശ്വസിച്ചതിനെ കിട്ടുന്നതിനുള്ള ഒരു വലിയ പോരാട്ടമായിരുന്നു. അന്തിയോഖ്യായുടെ മേലധികാരത്തെ ൟ സംഗതിയിൽ ഉള്ളതുപോലെ നന്നായിട്ടു സ്ഥാപിക്കുവാനൊ മലങ്കരയു

ള്ള ജനങ്ങളുടെ മനൊവിചാരത്തെ ഇതുപോലെ ദൃഷ്ടാന്തപ്പെടുത്തുവാനൊ പാടില്ലായിരുന്നു എന്നു ഞങ്ങൾക്കു തോന്നുന്നു.

൧൦൨. ൫-ാമത്തെ മാർ തോമ്മാ തന്റെ പട്ടം ഇപ്രകാരം പൂൎണ്ണതപ്പെടുത്തിയതിന്റെ ശേഷം നിരണത്തു വച്ചു ൯൪൦ മെടം ൨൭-ാം൹-യും മാർ ബസേലിയോസ എന്നുപറയുന്നവൻ തുലാം ൯-ാം൹-യും മരിച്ചു.

൧൦൩. ൬-ാമത്തെ മാർ തോമ്മായുടെ ഭരണത്തെ കുറിച്ചു പറയുന്നതിനു മുമ്പ ഡബ്ലിയൂം ൨൭-ം പ്രമാണങ്ങളാൽ കാണിക്കപ്പെട്ടിട്ടുള്ള ഒരു വിശേഷമായ സംഗതിയെക്കുറിച്ചു ഞങ്ങൾക്കു വിചാരിപ്പാനുണ്ടു. അവ ആത്മീക വിഷയങ്ങളെ മാത്രം സംബന്ധിച്ചിരുന്നു എന്ന സംഗതി ഞങ്ങൾക്കു മറച്ചു വെക്കുവാൻ പാടില്ല. പാത്രിയൎക്കിസിന്റെയും തന്റെ പ്രതിനിധികളുടെയും കല്പനകളിൽ സഭയുടെ വൈദീക തലവനായി മെത്രാപോലീത്താ ചെയ്യെണ്ടതിനെ മാത്രം കാണിച്ചിരിക്കുന്നു. മുതലിനെ സംബന്ധിച്ചെടത്തോളം സഭയുടെ ഭരണത്തെക്കുറിച്ചു അവയിൽ ഒന്നും കാണിച്ചിട്ടില്ല. ഇതു സാരമായിട്ടുള്ളതാകുന്നു. ഞങ്ങളുടെ അഭിപ്രായപ്രകാരം പാത്രിയൎക്കിസിന്റെ മേലധികാരം ആത്മീക വിഷയങ്ങളിൽ മാത്രം അടങ്ങിയിരിക്കുന്നതായി തോന്നുന്നു. എങ്ങിനെയായാലും ൩-ം സംഗതിയിൽ അപ്രകാരംതന്നെ തോന്നുന്നു. അതിനു വിപരീതമായിട്ടു ഇതുവരെ ഒന്നും ഞങ്ങൾ കണ്ടിട്ടില്ല.

൧൦൪. ൬-ാമത്തെ മാർ തോമ്മാ കഴിഞ്ഞതിന്റെ ശേഷമുള്ള മെത്രാന്റെ വാഴ്ചയെക്കുറിച്ചു പറയാം. ൬-ാമത്തെ മാർ തോമ്മാ ബാവാന്മാരുമായി സ്നേഹിച്ചു മാർ ദീവന്നാസ്യോസ എന്ന സ്ഥാനപ്പേരോടുകൂടി മലങ്കരയുടെ മെത്രാപോലീത്തായായി ൯൪൫ മിഥുനം ൨൯-ാം൹ നിരണത്തുവച്ചു പ്രതിഷ്ഠിക്കപ്പെട്ടു. അവർ അദ്ദേഹത്തിനു അന്ത്യോഖ്യായിൽനിന്നു കൊണ്ടുവന്നിട്ടുള്ള വടിയും മുടിയും സ്ലീബായും സ്താത്തിക്കോനും മൂറോനും കൊടുത്തു. ഏക്കു പ്രമാണം ആ സ്താത്തിക്കോൻ ആകുന്നു. കുറെക്കാലത്തേക്കു എല്ലാം ശാന്തതയോടും സമാധാനത്തോടുംപോയി. അദ്ദേഹത്തിനെ സാധാരണയായി വല്യ മാർ ദീവന്ന്യാസ്യോസ എന്നു വിളിച്ചുവന്നു.

൧൦൫. അദ്ദേഹത്തിന്റെ ഭരണത്തിൽ വളരെ സംഭവങ്ങൾ ഉണ്ടായിരുന്നു. ഒരു വഞ്ചകനായിരുന്ന കാട്ടുമങ്ങാട്ടു റമ്പാൻ വൃദ്ധനും രോഗിയുമായിരുന്ന ഗ്രീഗോറിയോസിനെ ചികിത്സിക്കുവാൻ എന്നു നടിച്ചുംകൊണ്ടു മുളന്തുരുത്തിയിൽ കൊണ്ടുപോകുന്നതിനു മാർ ദീവന്നാസ്യോസിന്റെ അനുവാദം വാങ്ങി. ഗ്രീഗോറിയോസിനെ മാർ ദീവന്നാസ്യോസിന്റെ അധികാരത്തിൽനിന്നു കിട്ടിയതിന്റെ ശേഷം അയാളെ മെത്രാനായി വാഴിക്കുന്നതിനു അദ്ദേഹത്തെ പറഞ്ഞുസമ്മതിപ്പിച്ചു. മാർ ദീവന്നാസ്യോസിന്റെ മേൽ ഒരു രസക്കേടുണ്ടായിരുന്ന ഗ്രീഗോറിയോസ അപ്രകാരം ചെയ്യുന്നതിനു വ

ളരെ സന്തോഷിച്ചു അയാളെ (റമ്പാനെ) മാർ കൂറിലോസ എന്ന സ്ഥാനപ്പേരോടു കൂടി കൊല്ലം ൯൪൯ വൃശ്ചികം ൧൬-ാംനു മെത്രാനായി പ്രതിഷ്ഠിച്ചു.

൧൦൬. അപ്പോൾ ദിവന്നാസ്യോസും കൂറിലോസും തമ്മിൽ തക്കമുണ്ടായി. അതിൻെറ ഒരു വിവരണം ഈ സംഗതിയിൽ ആവശ്യപ്പെടുന്നില്ല. അനേക പ്രയാസങ്ങളുടെ ശേഷം ലന്തക്കമ്മദോറിൻെറ പഞ്ചായതിപ്പിനാൽ തക്കം മാർ ദിവന്നാസ്യോസിന അനുകൂലമായി തീരപ്പെട്ടു. മാർ കൂറിലോസ വടക്കെ രാജ്യത്തെക്ക ഒളിച്ചോടി മലബാറിലെ ഒരു ജന്മിയുടെ സഹായംകൊണ്ടു പള്ളിക്കായി ഒരു സ്ഥലം ഉണ്ടാക്കി തൊഴിയൂര ഒരു പള്ളിപണിയിച്ചു.

൧൦൭. ഇപ്രകാരം തൊഴിയൂര വെറെ ഒരു പള്ളിയുണ്ടായി. അതങ്ങൾ പിന്നാലെ പ്രസ്ഥാപിക്കുന്ന പ്രകാരം തിരുവിതാംകൂറിലുള്ള സുറിയാനി സഭയുടെ ചരിത്രത്തിൻെറ ഒരു പ്രധാനഭാഗമായി തീന്നു.

൧൦൮. $\frac{൧൭൭൨}{൯൪൭}$-ൽ മാർ ൧ാം വാനിയോസ എപ്പിസ്കോപ്പാ കായങ്കുളത്തുകാരൻ പീലിപ്പോസ കത്തനാരെയും മെത്രാപൊലീത്തായുടെ അനന്തിരവൻ മാത്തൻ കത്തനാരെയും റമ്പാന്മാരായി വാഴിച്ചാക്കി. കുറെനാൾ കഴിഞ്ഞതിൻെറ ശേഷം ചെങ്ങന്നൂർ വച്ചു മരിക്കയും ചെയ്തു. പിന്നീട $\frac{൧൭൯൬}{൯൭൧}$ മെടം ൨൪-ാംനു. മാർ ദിവന്നാസ്യോസ (മുമ്പുപറഞ്ഞ) മാത്തൻ റമ്പാനെ എപ്പിസ്കോപ്പായായി നിശ്ചയിച്ചു തൻെറ തിരഞ്ഞെടുക്കപ്പെട്ട പിൻവാഴ്ചക്കാരനാക്കി. (ഡബ്ലിയു ഡബ്ലിയു പു ൧൦൭)

൧൦൯. ഇതിനിടയിൽ അന്നു ഭരിച്ചിരുന്ന രാജാവിൻെറയും ജനങ്ങളുടെയും വളരെ സ്വാധീനതയുണ്ടാരുന്ന ദിവന്നാസ്യോസ സഭയുടെ മുതല്ക്കാഴ്ച്ചങ്ങളെ ഒരു തൃപ്തികരമായ സ്ഥിതിയിൽ വയ്ക്കുന്നതിന വളരെ ശ്രദ്ധവയ്ക്കയും അതിലെക്ക ൩൦൦൦ പൂവരാഹൻ ദാനം കൊടുക്കയും മിക്കവാറും തൻെറ സ്വന്ത ചിലവിന്മേൽ പുത്തങ്കാവിൽ ഒരു പള്ളി പണിയിക്കയും ചെയ്തു.

൧൧൦. ൧ാം വ്യവഹാരത്തിൻെറ വിചാരണയിൽ ൩൦൦൦ പൂവരാഹൻ ദാനം കൊടുത്തതിനെ കുറിച്ചു കുറെ തക്കമുണ്ടായിരുന്നു ൩-ാം പുസ്തകത്തിൻെറ ൧൩൧-ാം പുറത്ത (ഡബ്ലിയു ഡബ്ലിയു) കാണുന്നതിനെ വിശ്വസിച്ചു അത മദ്രാസ്സ ഗവൺമെണ്ടിനാൽ കൊടുക്കപ്പെട്ടതാണെന്ന മെസ്റ്റർ. ഗ്രോവർ വാദിച്ചു. അതിനു ൨൨൩-ാം പുറത്ത ൩. അക്ക പ്രമാണത്തിൻെറ ൨-ാം ഭാഗം കാണിച്ചു ഉത്തരം പറഞ്ഞു. എൻ. എൻ പ്രമാണവും ഡബ്ലിയു ഡബ്ലിയു പ്രമാണവും (ബുക്ക ൩ പു: ൧൨൮) ൧ാം ദാനം മാർ ദിവന്നാസ്യോസിൻെറതാണെന്നു വെളിവായി കാണിക്കുന്നു വാസ്തവത്തിൽ ആ വെളിവായ അടിസ്ഥാനത്തിന്മേൽ അപ്പീൽവാദി തൻെറ വ്യവഹാരത്തിൻെറ പ്രസംഗത്തിൽ അവസാനംവരെ വിശ്വസിച്ചിരിക്കുന്നു. ഡാക്ടർ ഡെയിയുടെ പുസ്തകം ൨൫-ാം പുറം ൧ാം ദാനത്തെ കുറിച്ചു ഏറ്റവും വെളിവായി കാണിക്കുന്നു. അത ദിവന്നാസ്യോസി

ൻെറതാണെന്ന പറകയും ചെയ്യുന്നു. ആ ദാനം മാർ ദീവന്നാസ്യോസിനാൽ ചെയ്യപ്പെട്ടു എന്നതിന ഞങ്ങൾക്ക യാതൊരു സംശയവുമില്ല.

൧൧൧. ഈ കാലത്ത ഒരു ഇംഗ്ലീഷ മിഷ്യനറി ആയിരുന്ന ഡാക്ടർ ബുക്കാനാൻ ഇന്ത്യായുടെ ഗവർണ്ണർ ജെനറാൾ ആയിരുന്ന മാർകിസ വെല്ലസ്ലിയിൽ നിന്ന തൻെറ വചനപ്രകാരം "ക്രിസ്ത്യാനിമാൎഗ്ഗത്തിൻെറ സ്നേഹിതനായിരുന്ന" ലഫ്റ്റെനെണ്ട കൎണ്ണൽ മക്കോളി സായ്പിൻെറ പേൎക്ക ഒരു പരിചയ കത്തോടുകൂടി തിരുവിതാംകൂറിൽ വന്നു.

൧൧൨. പോൎത്തുഗീസുകാരും സുറിയാനി ക്രിസ്ത്യാനികളും തമ്മിൽ ഉണ്ടായതായി അയാൾ എടുത്തു പറയുന്ന സംഭാഷണം, വളരെ അത്ഭുതകരമായിട്ടുള്ളതും അക്കാലത്തെ ജനങ്ങളുടെ മനസ്സിൽ അന്തിയോഖ്യാ മേലധികാരത്തെ കുറിച്ചുള്ള ബലമായ അഭിപ്രായത്തെ കാണിക്കുന്നതും ആകുന്നു. അതു ഇപ്രകാരമാകുന്നു "ഈ പള്ളികൾ പാപ്പായിക്കുള്ളതാകുന്നു" എന്നു പോൎത്തുഗീസുകാർ പറഞ്ഞു. "പാപ്പാ ആരാകുന്നു? ഞങ്ങൾ അയാളെ കുറിച്ചു കേട്ടിട്ടില്ലാ. പടിഞ്ഞാറുനിന്നു വന്നിട്ടുള്ള നിങ്ങൾ എത്ര വിശ്വാസക്കാരരായിരുന്നാലും ഞങ്ങൾ സത്യവിശ്വാസത്തോടുകൂടിയുള്ളവരാകുന്നു. എന്തുകൊണ്ടെന്നാൽ ഞങ്ങൾ ക്രിസ്തുവിൻെറ ശിഷ്യന്മാർ ആദ്യം ക്രിസ്ത്യാനികൾ എന്നു വിളിക്കപ്പെട്ട സ്ഥലത്തുനിന്നു വന്നിട്ടുള്ളവരാകുന്നു" എന്നു നാട്ടുകാർ പറഞ്ഞു. ആ സ്ഥലം അന്തിയോഖ്യാ ആകുന്നു എന്ന എല്ലാ ക്രിസ്ത്യാനികളും വേദപുസ്തകം വായിക്കുന്നവരും അറിയേണ്ടതാകുന്നു. സാക്ഷാൽ അവർ അന്തിയോഖ്യായിൽ നിന്നു വന്നിട്ടുള്ളവരാകുന്നു. എന്തെന്നാൽ ഈ രാജ്യത്തു കുടിപാൎപ്പാനായി വളരെ സുറിയാനി കുഡുംബക്കാരെ ക്രിസ്താബ്ദം ൩൪൫-ൽ ക്നായിതൊമ്മാ കൊണ്ടുവന്നു എന്നു ചരിത്രം പറയുന്നു.

൧൧൩. ഡാക്ടർ ബുക്കാനാൻ മഹാരാജാവുമായിട്ടു തിരുവനന്തപുരത്തുവെച്ചും റെസിഡെണ്ടുമായിട്ടു പോഞ്ഞിക്കരെവെച്ചും സുറിയാനി മെത്രാപോലീത്താ മാർ ദിവന്നാസിയോസുമായിട്ടു കണ്ടനാട്ടുവെച്ചും കൂടികാഴ്ചയുണ്ടായി. അയാൾ ഈ രാജ്യത്തുകൂടെ സഞ്ചരിച്ചു പള്ളികളിൽ പോകയും ചിലടത്ത വിശുദ്ധകൎമ്മങ്ങളിൽ സംബന്ധിക്കയും ചെയ്തു. അയാൾ സുറിയാനി സഭയുടെ എല്ലാ സംഗതികളെയും അവരുടെ പരമാൎത്ഥമുള്ള ഉപദേശങ്ങളെയും, കുറിച്ചു വിചാരിച്ചിട്ടു സുറിയാനിസഭയും അംഗ്ലിയാസഭയും തമ്മിൽ ഒരു ഐക്യത ഉണ്ടാകേണമെന്നു ആലോചിച്ചു. അയാൾ ഈ മനോഭാവത്തെ റെസിഡെണ്ടിനെ തെര്യപ്പെടുത്തുകയും അദ്ദേഹം അതിൽ വളരെ സന്തോഷിക്കയും ചെയ്തു. അതിൻെറ ശേഷം അയാൾ ആ സംഗതിയെകുറിച്ചു മെത്രാപോലീത്തായോടു പറഞ്ഞു. അപ്പോൾ മെത്രാപോലീത്താ "അപ്രകാരമുള്ള ഒരു ഐക്യതയ്ക്കു എന്നാൽ കഴിയുന്നത ഒക്കയും ചെയ്യാം. എന്നാൽ നമ്മുടെ സഭയുടെ

ശ്രേഷ്ഠതയെയും വലിപ്പത്തെയും സംബന്ധിച്ച ഒരു യോജിപ്പുണ്ടാകുന്നതിന എന്നെ വിളിക്കാതെ ഇരുന്നാൽ മാത്രം മതി" എന്നുപറഞ്ഞു. (പുറം ൨൨.) ഈ ഉത്തരം ജനങ്ങൾക്ക തങ്ങളുടെ പഴയ യാക്കോബായ വിശ്വാസത്തോട ചേർന്നിരിക്കണമെന്നുള്ള ആഗ്രഹം ഉണ്ടായിരുന്നു എന്നു അധികമായി കാണിക്കുന്നു. ഡാക്തർ ബുക്കാനാൻ മററനേക കാൎയ്യങ്ങളെ പററി ഉപദേശിക്കയും മെത്രാപ്പോലീത്താ അവയെ സ്വീകരിക്കയും ചെയ്തു. സുറിയാനിക്കാരുടെ ഉപദേശങ്ങളെ അധികമായി ഭേദപ്പെടുത്താത്ത വിധത്തിൽ ഒരു ഐക്യത ഉണ്ടാകുന്നതിന മെത്രാപ്പോലീത്താ സമ്മതിച്ചു അദ്ദേഹത്തിൽ നിന്ന ഒരു പടിയോല കിട്ടുന്നതുവരെ ഡാക്തർ ബുക്കാനാൻ തിരുവിതാംകൂറിൽനിന്നു പോയില്ല എന്ന ഇട്ടൂപ്പ പറയുന്നു. അത അപ്രകാരം തന്നെ ആകുന്നുവൊ അല്ലയൊ എന്ന അറിയുന്നതിനു നമുക്ക വേറെ ഒരു മാൎഗ്ഗവും ഇല്ല.

൮൩. $\frac{\text{൧൮൨൫.}}{\text{൧൦൦൦.}}$ൽ പരദേശത്തു നിന്ന ഒരു ദീയസ്കോറൊസു ബാവാ മലയാളത്തു വന്നു. അദ്ദേഹം വന്നതിന്റെ ശേഷം പള്ളികളിൽ സഞ്ചരിച്ചു യാതൊരു അനുവാദവും കൂടാതെ തന്റെ ബോദ്ധ്യപ്രകാരം പള്ളിവക മുതലിനെ കൈകാൎയ്യംചെയ്വാൻ ശ്രമിക്കയും മെത്രാപ്പോലീത്താ അതിനെ ന്യായമായിതടസ്സംചെയ്തു സൎക്കാരുമുഖാന്തിരം അദ്ദേഹത്തെ കയററിഅയക്കയും ചെയ്തു. ഇതു സഭയുടെ മുതൽസംബന്ധമായകാൎയ്യങ്ങളിൽ ബാവന്മാരുടെ പ്രവേശനത്തിനു മെത്രാനും ജനങ്ങളും തടസ്സം ചെയ്തതിന്റെ മറെറാരു ദൃഷ്ടാന്തമാകുന്നു.

൮൪. വലിയ മാർ ദീവന്നാസ്യോസ ൯൮൩. മീനം ൨൪-ാം നു നിരണത്തുവച്ചു കാലംചെയ്കയും ൭-ാമത്തെ മാർ തോമ്മാ അദ്ദേഹത്തിന്റെ പിൻവാഴ്ചക്കാരനാകയും ചെയ്തു. ഈ തോമ്മാ ഏറെനാൾ ജീവിച്ചിരുന്നില്ല. തനിക്ക ദീനമായിരുന്നപ്പോൾ താമസിച്ചിരുന്നസ്ഥലത്തു ജനങ്ങൾവന്നുകൂടി. തന്റെപിൻവാഴ്ചക്കാരനെ നിയമിക്കുന്നതിനെക്കുറിച്ചു ആലോചിച്ചു. ദീനക്കാരൻ അപകടസ്ഥിതിയിലെന്ന അവർ വിചാരിച്ചു തല്ക്കാലത്തെക്ക ഒരു നാഥനെ തിരഞ്ഞെടുക്കണമെന്നുറച്ചു. അവർ ഏകമനസ്സോടെ അല്ലെങ്കിലും തോമ്മാകത്തനാരെവരുത്തി പ്രതിഷ്ഠിക്കണമെന്നും ആ പ്രതിഷ്ഠ പിന്നീട അന്തിയോഖ്യായിൽ നിന്നു ഒരു ബാവായെ വരുത്തി പൂൎത്തിയാക്കണമെന്നും ആലോചിച്ചുറച്ചു. എന്നാൽ അവിടെ കൂടിയിരുന്നവരിൽ ചിലർ ഈ നിശ്ചയത്തോട ചേൎന്നില്ല. ഈ ചേൎച്ചകേടിനെ കൂട്ടാക്കാതെ ആ കത്തനാരുടെ ഭാഗക്കാർ അദ്ദേഹത്തെ വരുത്തി മരിക്കാറായികിടക്കുന്ന മെത്രാപ്പോലീത്തായുടെ അരികെ കൊണ്ടുവന്ന അദ്ദേഹത്തിന്റെ കൈ എടുത്ത കത്തനാരുടെ തലയിൽ വെയ്ക്കയും അയാൾക്ക മാർ തോമ്മാ എപ്പിസ്കോപ്പാ എന്നു പേരിടുകയും ചെയ്തു. പിറെറദിവസം ൭-ാമത്തെ മാർ തോമ്മാ മരിച്ചു.

൧൧൩. അതിൻെറ ശേഷം കത്തനാരുടെ ഭാഗക്കാർ റസിഡെണ്ട കൎണ്ണൽ മക്കൊളി സായ്പിനെ ചെന്നുകണ്ട വസ്തുത ബോധിപ്പിച്ചു. താൻ പള്ളിക്കാരെ കണ്ടനാട്ടു വരുത്തി മെത്രാൻെറ പേൎക്ക ഒരു പടിയോല എഴുതിച്ചു. ഇതു ൯൮൩ ചിങ്ങം ൧൦-ാം൹ ആയിരുന്നു (ഡബ്ല്യു ഡബ്ല്യു പ്രാം ൧൩൬.)

൧൧൪. അയാളെ മെത്രാനായി ക്രമമായി വാഴിക്കുന്നതിനു അന്തിയോഖ്യായിൽ നിന്നും ഒരു ബാവായെ വരുത്തണമെന്നു ആദ്യം നിശ്ചയിച്ചു കത്തനാരുടെ ഭാഗക്കാർ അവരുടെ ആവശ്യം റസിഡെണ്ടിനെക്കൊണ്ടു സാധിക്കയാൽ അവരുടെ പ്രയാസം എളുപ്പത്തിൽ തീൎന്നു. എന്നാൽ ഇപ്രകാരമുള്ള ക്രമക്കേടു ഒരു കീഴമൎയ്യാദയായി തീരുകയൊ സമുദായം മുഴുവനും ന്യൂനതയായി വിചാരിച്ചിരിക്കുന്നതിനെ പൂൎണ്ണമാക്കുകയൊ ചെയ്യുന്നില്ല. അത്രയുമല്ലാ സുറിയാനി പള്ളികളിന്മേൽ അന്തിയോഖ്യാ പാത്രിയൎക്കീസിനുള്ള മേലധികാരം സാക്ഷാൽ ഉണ്ടായിരുന്നു എങ്കിൽ ഇതുകൊണ്ടു പോകുന്നതുമല്ല.

൧൧൫. താൻ പ്രവൃത്തിച്ചതിനെ സ്ഥിരപ്പെടുത്തുന്നതിലെക്ക റസിഡെണ്ട വലിയ മാർ ദിവന്നാസ്യോസ സുറിയാനി സഭക്കായി ഗവൎമ്മെണ്ട സെക്യൂറിട്ടിയിൽ ഇട്ടിരുന്ന പണത്തിൻെറ പലിശ വാങ്ങുന്നതിനു ഒരു മെത്രാനായി തീരുന്നതിൽ താൻ (റസിഡെണ്ട) സഹായിച്ചിട്ടുള്ള ആളിൻെറ പേൎക്ക ൯൮൩/൧൮൦൮ വൃശ്ചികം ൨൦-ാം൹ എഴുത്തയച്ചു. ഇതനുസരിച്ചു ൧-ാമത്തെ മാർ തോമ്മാ ആ ആണ്ട ധനുമാസം ൨-ാം൹ പലിശ വാങ്ങി.

൧൧൬. എന്നാൽ ജനങ്ങൾക്ക (സുറിയാനി ക്രിസ്ത്യാനികൾക്ക) ഇതുകൊണ്ടു തൃപ്തിയായില്ല. തങ്ങളുടെ മെത്രാനെ വാഴിക്കുന്നതിനു ഒരു മേല്പട്ടക്കാരനെ അധികാരപ്പെടുത്തി അയക്കുവാൻ മലങ്കര പള്ളിക്കാരുടെ പേൎക്കായി ഒരു പുതിയ അപേക്ഷ എഴുതിയുണ്ടാക്കി അന്തിയോഖ്യാ പാത്രിയൎക്കീസിനു റസിഡെണ്ട മുഖാന്തിരം അയക്കുന്നതിനു അവരുടെ മെത്രാനെ നിൎബ്ബന്ധിച്ചു. ഈ സമയം കൎണ്ണൽ മക്കാളി പോയി കൎണ്ണൽ മൺറൊ റസിഡെണ്ടായിവന്നു. മെത്രാൻ ജനങ്ങളുടെ അപേക്ഷപ്രകാരം ചെയ്യുന്നതിനു ഉപേക്ഷ വിചാരിച്ചു. ജനങ്ങൾ അദ്ദേഹത്തെ ഒരു വിനാഴികപോലും സുഖം കൊടുക്കാതെ അനേക വിധത്തിൽ അസഹ്യപ്പെടുത്തുകയും ഉപദ്രവിക്കയും ചെയ്തു. അന്തിയോഖ്യായ്ക്കുള്ള അവരുടെ അപേക്ഷ ഒട്ടും താമസിപ്പിക്കാതെ അയക്കണമെന്നു അവർ ആവശ്യപ്പെട്ടു. എന്നാൽ അവരുടെ ആഗ്രഹം സാധിക്കുന്നതിനു മെത്രാനു ശക്തിയില്ലെന്നു കണ്ടിട്ടു അവർ ആലുവായിൽ റസിഡെണ്ടിൻെറ അടുക്കൽ ചെന്നു സുറിയാനിസഭ ഭരിക്കുന്നതിനു മെത്രാന്മാരെ ഇതെവരെ പകലോമററത്തു തറവാട്ടിൽനിന്നു നിശ്ചയിക്കുക പതിവായിരുന്നു എന്നും ഇപ്പോഴത്തെ മെത്രാൻ ആ തറവാട്ടിൽ ഉള്ളവനല്ലാത്തതിനാൽ ആ സ്ഥാനം വഹിക്കുന്നതിനു അവകാശമില്ലെന്നും ആ സ്ഥാനം തന്നെ പൂൎണ്ണമായിട്ടുള്ള ത

ല്ലെന്നും ബോധിപ്പിച്ചു. ആകയാൽ ഇപ്പോഴത്തെ മേത്രാൻ എപ്പിസ്കോപ്പാ സ്ഥാനത്തിനടുത്ത ക്രിയകൾ നടത്തുക പണം വാങ്ങി പട്ടം കൊടുക്കുക മുതലായതു ചെയ്യുന്നതിനെ വിരോധിക്കണമെന്നും മററും അവർ അപേക്ഷിച്ചു.

൨൰൧. ഈ അപേക്ഷയിന്മേൽ കണ്ണൂർ മദ്രാസ സംഗതികളെല്ലാം മദ്രാസ്സ ഗവർമെണ്ടിനെ തിര്യപ്പെടുത്തിയാറെ അവിടെനിന്നും മലയാളത്തിലെ സുറിയാനി സഭയുടെ മെത്രാപോലീത്തായ്ക്കു റസിഡെണ്ടു മൂലം പതിനേഴ ചോദ്യങ്ങൾ അയച്ചു. ഈ ചോദ്യങ്ങൾ മെത്രാന അയക്കുന്നതിന ഹേതുവായ സംഗതികളും മെത്രാൻ തന്റെ സ്വന്ത ഗുണങ്ങളെ കൂട്ടാക്കാതെയും കൂടെ പരമാൎത്ഥമായിട്ടും ഉത്തമമായിട്ടുമുള്ള വിധത്തിൽ അവയ്ക്കു കൊടുത്ത മറുപടിയും ഇപ്പോഴത്തെ തർക്കത്തോടു മുഖ്യമായും സാരമായും സംബന്ധിക്കുന്നു.

൨൰൨. ഈ ചോദ്യങ്ങൾ ഉണ്ടായതു മെത്രാന്റെ പ്രതിഷ്ഠയിൽ ഉള്ള പൂർണ്ണതക്കുറവിനെ കുറിച്ചു മദ്രാസ ഗെവർമെണ്ടിന്റെ പ്രതിനിധിയോടു ജനങ്ങൾ ബോധിപ്പിച്ചതുകൊണ്ടായിരുന്നു. എന്തെന്നാൽ അതു വേണ്ടിയിരുന്ന പ്രകാരം അന്തിയോഖ്യായിൽ നിന്നും ഉണ്ടാകാഞ്ഞതു കൊണ്ടായിരുന്നു. ഈ സ്ഥിതിക്കു പാത്രിയർക്കീസിന്റെ മേലധികാരത്തെ സമ്മതിക്കുന്നത മെത്രാനെയും തന്റെ സ്ഥാനത്തെയും തനിക്കു കുറച്ചു കാലംമുമ്പു മാത്രം കിട്ടിയ വൈദീക യശസ്സിനെയും നിഷേധിക്കയായിരിക്കും. എങ്കിലും സത്യം വെളിവായി. മെത്രാൻ തന്റെ സ്വന്ത ഗുണങ്ങളെ ആലോചിക്കാതെ ഉത്തരങ്ങളിൽ സമുദായത്തിന്റെ അഭിപ്രായം മാത്രം പറഞ്ഞു (ഡബ്ല്യു ഡബ്ല്യു; ൨൱൨)

൨൰൩. മദ്രാസ ഗവർമേണ്ടിന്റെ ചോദ്യങ്ങളെയും അതുകൾക്കു മെത്രാപോലീത്താ കൊടുത്ത മറുപടികളെയും കുറിച്ചു ആലോചിക്കുന്നതിനു മുമ്പായി അവ തെളിവിലേക്കു സ്വീകരിക്കുന്നതിനുണ്ടായ മേസ്തർ ശോവറിന്റെ തടസ്സത്തെ കുറിച്ചു പറയേണ്ടിയിരിക്കുന്നു. ഡബ്ല്യു ഡബ്ല്യു എന്ന രേഖയിൽ പറഞ്ഞിരിക്കുന്ന ചോദ്യങ്ങളും ഉത്തരങ്ങളും റസിഡണ്ടും മെത്രാപോലീത്തായും തമ്മിലുണ്ടായ എഴുത്തുകുത്തുകളുടെ കൂട്ടത്തിൽ നിന്ന എടുത്ത അവയുടെ സാരാംശമാകുന്നു. പ്രമാണത്തിന്റെ ആ ഭാഗം തെളിവിനു സ്വീകരിപ്പാൻപാടില്ലയെന്ന അയാൾ വാദിച്ചു.

൨൰൪. ആദ്യംതന്നെ കൊണ്ടുവരേണ്ടതായിരുന്ന ഈ തടസ്സം ഈ കേസിന്റെ അവസാന സ്ഥിതിക്കു കൊണ്ടുവന്നിട്ടുള്ളത ഒട്ടും ശരിയല്ലെന്നും ബ്രിട്ടീഷ റസിഡേണ്ടും കഴിഞ്ഞുപോയ മാർ അത്താനാസ്യോസും തമ്മിൽ ഉണ്ടായ അനേക എഴുത്തുകുത്തുകളുടെ (അവ പിന്നാലെ പറയപ്പെടും) വാസ്തുവത്തെപ്പററി അപ്പീൽവാദി അപ്പീൽ കോടതി മുമ്പാകെ തർക്കിച്ച സമയത്ത ഈ തടസ്സത്തെ കുറിച്ചു വിചാരിച്ചിട്ടു കൂടെയില്ലായിരുന്നു എന്നും മേസ്തർ രാമനാഥരായർ പറഞ്ഞു. പിന്നെ അയാൾ തന്റെ കക്ഷിക്കു റസിഡെണ്ടാപ്പീസിൽ നിന്നും അയാളത്തോടു കൂടെ കിട്ടിയിട്ടുള്ള ആ ചോദ്യങ്ങളുടെ ഒരു പകൎപ്പു കയ്യി

പിടിച്ചുകൊണ്ടു കോടതി അനുവദിക്കുന്നതായിരുന്നാൽ ഫയൽ ചെയ്യാമെന്നു പറഞ്ഞു.

൧൨൪. എന്നാൽ അപ്പീൽ പ്രതി ഫയൽ ചെയ്തിരിക്കുന്ന ചില എഴുത്തുകളുടെ വാസ്തവത്തെ കുറിച്ചു അപ്പീൽവാദി തർക്കിച്ചപ്പോൾ ഹൈക്കോടതിക്കു രേഖപ്പുററി തൃപ്തിവരുവാൻ റസിഡെണ്ടാപ്പീസിൽ നിന്നും അതുകളുടെ അസ്സൽ വരുത്തിയതായി റിക്കാട്ടിനാൽ കാണപ്പെടുന്നു. ആ സമയം അപ്പീൽവാദി ഈ പ്രമാണത്തെ സ്വീകരിക്കുന്നതിനു തടസ്സപ്പെടുകയൊ ഇതിന്റെ വാസ്തവത്തെക്കുറിച്ചു തർക്കിക്കയൊ ചെയ്തിട്ടില്ല. അയാൾ ഇപ്പോൾ ചെയ്യുപ്രകാരം ആ സമയം ചെയ്തിട്ടുണ്ടായിരുന്നെങ്കിൽ ഹൈക്കോടതി അതുപോലെതന്നെ ഇതിന്റെയും സംശയ നിവൃത്തി വരുത്തുകയൊ വാസ്തവം അറികയൊ ചെയ്യുമായിരുന്നു.

൧൨൫. തടസ്സംകൊണ്ടുവരുന്നതിനു താമസിച്ചു എന്ന സംഗതിയും പ്രമാണത്തിന്റെ വിശേഷതയും വിചാരിച്ചു ആ പ്രമാണം ശരിയായി സ്വീകരിക്കയും തെളിവിലേക്കു കാണിക്കയും ചെയ്തിട്ടുള്ളതാണെന്നും വ്യവഹാരം അവസാനിക്കാറായ സമയം അതിന്റെ വാസ്തവത്തെ കുറിച്ചു ഞങ്ങൾക്കു സംശയമുണ്ടായാൽ അസ്സൽ പ്രമാണം റസിഡെണ്ടാപ്പീസിൽനിന്നു വരുത്തി അതിന്റെ സത്യമറിയുമെന്നും ഞങ്ങൾ ഏക മനസ്സോടെ നിശ്ചയിച്ചു. എന്നാൽ അങ്ങിനെ ഒരു സംശയം ഞങ്ങൾക്കുണ്ടായില്ല. അതിനാൽ ഞങ്ങളുടെ മുമ്പാകെ കണ്ടപ്രകാരം ആ പ്രമാണത്തെ കുറിച്ചു ആലോചിപ്പാൻ വിചാരിച്ചു.

൧൨൬. ഇപ്പോൾ ഞങ്ങൾ ആലോചിക്കുന്ന വാദത്തെ സംബന്ധിക്കുന്നേടത്തോളം അതിലുള്ള ചോദ്യങ്ങളെയും ഉത്തരങ്ങളെയും എടുത്തു പറയാതെ ഇരിപ്പാൻ പാടില്ല. ൨-ാമത്തെ ചോദ്യം:— "സുറിയാനിക്കാർ ഏതു അധികാരത്തിൻ കിഴായിട്ടു ചട്ടവട്ടങ്ങൾ പ്രമാണിച്ചു നടന്നിരിക്കുന്നു?"

ഉത്തരം.—"അന്തിയോഖ്യായുടെ മാർ ഇഗ്നാത്യോസ പാത്രിയർക്കീസിന്റെ അധികാരത്തിൻ കിഴായിട്ടു മലയാളത്തിൽ ചട്ടവട്ടങ്ങൾ പ്രമാണിച്ചു നടന്നിരിക്കുന്നു. അന്തിയോഖ്യായിൽ നിന്നും മെത്രാന്മാർ മലയാളത്തുവന്ന മാർ തോമ്മാ ശ്ലീഹായിൽ നിന്നും പട്ടം കൈക്കൊണ്ടിരിക്കുന്ന തറവാട്ടിൽ തന്നെ ഉള്ള ആളുകൾക്കു സ്ഥാനം കൊടുക്കയും അവർ ദിക്ഷ്തികൾ കഴിച്ചുവരികയും പ്രധാനമായ കാര്യങ്ങൾ അന്തിയോഖ്യാ പാത്രിയർക്കീസിനെ ബോധിപ്പിച്ചു നടത്തിവരികയും ചെയ്യുന്നു" (പു· ൧൭൨)

൪-ാം ചോദ്യം.—"മെത്രാപ്പോലീത്തന്മാരുടെ അനന്തിരസ്ഥാനം സുറിയാനി പള്ളികളിൽ നടത്തിയിരിക്കുന്നതും കാലം ചെയ്താൽ കഴിഞ്ഞു വരുന്നതിന്റെ പ്രകാരങ്ങൾ എങ്ങിനെ ആകുന്നു?"

ഉത്തരം—൧൬൫൩-ൽ അന്തിയോഖ്യായിൽ നിന്നും (ആദ്യത്തെ ഭാഗത്തിൽ വിവരിച്ചിട്ടുള്ള) മാർ ഇഗ്നാത്യോസ (അത്തില്ലാ; അഹത്താലാ) പാത്രിയർക്കീസ മലയാളത്തിൽ വരുവാനായിട്ടു മയിലാപ്പൂര എത്തിയാറെ പേത്രുശീസുകാർ തടഞ്ഞു പാർപ്പിച്ചിരുന്നു. അപ്പോൾ മ

ലയാളത്തിൽ നിന്നും രണ്ടു ശെമ്മാശന്മാർ മയിലാപ്പൂര ചെന്നിരുന്നു. പാത്രിയക്കീസിനെ പോർത്തുഗീസുകാർ അപായപ്പെടുത്തുമെന്ന നിശ്ചയിച്ചു അന്നു മലയാളത്തെ അക്കെദിയാക്കോനെ മെത്രാനായിട്ടു വാഴിച്ചു കൊള്ളത്തക്കവണ്ണം മേല വിവരിച്ച ശെമ്മാശന്മാരുടെ പക്കൽ സ്ഥാനക്കടലാസു കൊടുത്തയച്ചു. പോർത്തുഗീസുകാർ പാത്രിയക്കീസിനെ കൊച്ചിയിൽ കൊണ്ടുവന്നു കടലിൽ കെട്ടി താഴ്ത്തി. ഇതുകൊണ്ടു അക്കെദിയാക്കോനും ജനങ്ങളും മട്ടാഞ്ചേരിൽ കൂടി ഇനിമേലിൽ സന്തതി കാലംവരെയും പറങ്കികളെ അനുസരിക്കരുതെന്ന കുരിശേൽ (മുൻ പ്രസ്ഥാപിച്ച കൂനൻ കുരിശു) പിടിച്ചു സത്യം ചെയ്തതിന്റെ ശേഷം എല്ലാവരും ആലങ്ങാട്ടു പള്ളിയിൽ കൂടി മുൻ ശെമ്മാശന്മാരുടെ പക്കൽ പാത്രിയക്കീസു കൊടുത്തയച്ചിരുന്ന സ്ഥാനക്കടലാസനുസരിച്ചു അക്കെദിയാക്കോനെ മെത്രാനായിട്ടു വാഴിച്ചു മെത്രാന്റെ അംശ പ്രവൃത്തികൾ നടത്തിവരികയും. പിന്നീട ൧൬൬൫-ൽ യെറുശലേമിന്റെ മാർ ഗ്രീഗോറിയോസ പാത്രിയക്കീസ മലയാളത്തിൽ വന്ന അന്നിരുന്ന മെത്രാന്റെ സ്ഥാനം പൂർത്തിയാക്കി അന്ത്യോഖ്യായിൽ നിന്നും കൊടുത്തയച്ച പുസ്തകങ്ങളും മൂറോനും സയിത്തും കൊടുക്കയും ചെയ്തു. ആ കാലങ്ങളിൽ അക്കെദിയാക്കോന്റെ അനന്തിരവനു മെത്രാൻസ്ഥാനം കൊടുത്ത അതു സംബന്ധമായ അധികാരങ്ങൾ ഒക്കയും നടത്തിച്ചു. അദ്ദേഹത്തിന്റെ ഒടുക്കകാലം അയാളുടെ അനന്തിരവനു മെത്രാൻസ്ഥാനം കൊടുത്തു. ഇപ്രകാരമത്രെ ഈ തറവാട്ടിൽ മെത്രാൻസ്ഥാനം മുറയ്ക്കു മുറയ്ക്കുള്ള ആളുകൾ ഏററുവരുന്നത."

൧൭-ാം ചോദ്യം—"സുറിയാനിക്കാരുടെ വന്ദനയ്ക്കടുത്ത ക്രമങ്ങളുടെ പ്രകാരങ്ങൾ എന്തെല്ലാം ആകുന്നു"

ഉത്തരം—"അന്തിയോഖ്യായിൽ മാർ ഇഗ്നാത്യോസ പാത്രിയക്കീസ കല്പിച്ചു കൊടുത്തയച്ച പുസ്തകങ്ങളിൽ കാണുന്ന മൎയ്യാദകൾ പ്രകാരം യാക്കോബായ സുറിയാനിക്കാർ നടന്നു വരുന്നു"

൧൨൭ മററ ചോദ്യങ്ങളും അവയുടെ ഉത്തരങ്ങളും അപ്പീൽ പ്രതിയുടെ ഇപ്പോഴത്തെ വാദത്തെ നല്ലവണ്ണം താങ്ങുന്നു.

൧൨൮ അന്ത്യോഖ്യാ പാത്രിയക്കീസിന്റെ അധികാരത്തിന കീഴ്പ്പെടാഞ്ഞ മലയാളത്തുള്ള മെത്രാന്മാരിൽ ഒരുവനായിരുന്നു എന്ന അപ്പീൽ വാദിയുടെ വക്കീൽ പറഞ്ഞ മെത്രാനാകുന്നു മേല്പറഞ്ഞ മറുപടികൾ അയച്ചത. മേൽവിവരിച്ച മറുപടികളുടെ ശേഷം ഈ മെത്രാന്റെ പ്രതിഷ്ഠ പാത്രിയക്കീസിനാലൊ അദ്ദേഹത്തിന്റെ പ്രതിനിധികളാലൊ കഴിക്കപ്പെടുകയൊ പൂർത്തിയാക്കപ്പെടുകയൊ ചെയ്യാഞ്ഞതിനാൽ അതു പാത്രിയക്കീസിന്റെ അധികാരത്തെ നിഷേധിക്കയായിരുന്നു എന്നു പറയുന്നത അബദ്ധമല്ലയൊ? ഈ മെത്രാൻ മററുള്ളവരെക്കാൾ അധികമായി പാത്രിയക്കീസിന്റെ അധികാരത്തെ സമ്മതിച്ചു എന്ന ഞങ്ങൾ വിചാരിക്കുന്നു. മുൻപ്രസ്ഥാപിച്ച പ്രകാരം ഈ ഉത്തരങ്ങൾ അദ്ദേഹത്തിന്റെ സ്വന്തഗുണങ്ങൾക്കു ഏററവും ദൊഷം വരുത്തക്ക

സ്ഥിതിയിലുള്ളതായിരുന്നു. അതുകൊണ്ടു ഇവ ഏററവും വിശ്വാസയോഗ്യമായിട്ടുള്ളതാകുന്നു.

൧൨൯. ടി എഴുത്തുകുത്ത ക്രിസ്തുവർഷം ൧൮൧൩/൯൮൮-ൽ നടന്നു.

൧൩൦. ൮-ാമത്തെ തോമ്മായുടെ ഭരണത്തിൽ സുറിയാനി സഭയ്ക്കു തിരുവിതാംകൂർ റാണിയിൽ നിന്നു ൮൦൦൦ ഉറുപ്പികയും റസിഡെന്റിന്റെ സ്വാധീനതകൊണ്ടു ൧൦,൦൦൦ ഉറുപ്പികയും കല്ലടയ്ക്കു സമീപമുള്ള മൺറോ തുരുത്ത കരമൊഴിവായിട്ടും ദാനം കിട്ടി. കുട്ടികളെ പട്ടത്തിനു പഠിപ്പിക്കുവാൻ ൧൮൧൩-ൽ ഒരു പാഠകശാല തീർത്തു.

൧൩൧. ൧൮൧൫-ൽ പുലിക്കോട്ടിൽ ഇട്ടൂപ്പു റമ്പാൻ തൊഴിയൂരെ മെത്രാപ്പോലീത്തായായ പീലക്സീനോസിനാൽ മെത്രാനായി പ്രതിഷ്ഠിക്കപ്പെട്ടു.

൧൩൨. ടി പീലക്സീനോസിന്റെ ഒരു ചുരുങ്ങിയ വൃത്താന്തം ഇവിടെ പറയേണ്ടതു ആവശ്യമായിരിക്കുന്നു. ൧൭൭൪-ൽ മാർ കൂറിലോസ തൊഴിയൂര ഒരു പള്ളിസ്ഥാപിച്ചതിനെ കുറിച്ചു ഞങ്ങൾ മുമ്പപ്രസ്താപിച്ചിട്ടുണ്ടു. ടി കൂറിലോസ തന്റെ അനുജൻ ഗീവറുഗീസ റമ്പാനെ ൨-ാമത്തെ കൂറിലൊസ എന്ന സ്ഥാനപ്പേരൊടു കൂടി ൧൭൯൪-ൽ മെത്രാനായി വാഴിച്ചു മുളന്തുരുത്തിയിലെക്കു പോരികയും ൧൮൦൨-ൽ അവിടെ വച്ചു മരിക്കയും ചെയ്തു. അവിടെ വച്ചു ൨-ാമത്തെ കൂറിലോസ, തന്റെ കഴിഞ്ഞുപോയ സഹോദരനും മാർ ദീവന്നാസ്യോസ മെത്രാപോലീത്തായും തങ്ങളിൽ ഉണ്ടായിരുന്ന വിരോധം കൊണ്ടു ദീവന്നാസ്യോസിനെ കഴിയും പ്രകാരത്തിൽ ഉപദ്രവിക്കുവാൻ ശ്രമിച്ചു. എന്നാൽ ഒരു വിധത്തിലും ഉപദ്രവിപ്പാൻ കഴിഞ്ഞില്ല. ടി ൨-ാമത്തെ കൂറിലോസ തന്റെ പിൻവാഴ്ചക്കാരനായി ഒരു ചീരൻ കത്തനാരെ ൪-ാമത്തെ പീലക്സീനോസെന്ന പേരോടുകൂടി പ്രതിഷ്ഠിച്ചു ൧൮൦൬-ൽ മരിച്ചു. ടി പീലക്സീനോസ തന്റെ മുമ്പിലത്തെ വാഗ്ദത്ത പ്രകാരം കിടങ്ങൻ ഗീവറുഗീസ കത്തനാരെ മെത്രാനായി പ്രതിഷ്ഠിച്ചു ൧൮൧൧-ൽ മരിച്ചു.

൧൩൩. ടി പ്രതിഷ്ഠയുടെ ന്യായത്തെയും യോഗ്യതയെയും കുറിച്ചു അപ്പോൾ വാദം ഉണ്ടാകയും വിവരം ബ്രിട്ടീഷ റസിഡെണ്ടായിരുന്ന കർണ്ണൽ മൺറോവിനെ ബൊധിപ്പിക്കയും അദ്ദേഹം കൊച്ചീ ദിവാനുജിയോടും കത്തനാരന്മാരോടും കൂടി ടി സംഗതിയെകുറിച്ചു വിചാരണ ചെയ്തു ആ പ്രതിഷ്ഠ സാധുവായിട്ടുള്ളതെന്നു സ്ഥിരപ്പെടുത്തി (ഹവാർഡു; പു: ൩൨-൩൩) അങ്ങിനെ തീർച്ചപ്പെടുത്തുവാനുള്ള പ്രമാണം എന്തായിരുന്നാലും ഗീവറുഗീസിന്റെ പ്രതിഷ്ഠ പൂർണ്ണമായിട്ടുള്ളതെന്നു സ്ഥിരപ്പെടുത്തുകയും അദ്ദേഹം പീലക്സീനോസ എന്ന നാമത്തോടു കൂടി തൊഴിയൂരിലെ മെത്രാപോലീത്താ ആകയും ചെയ്തു. അദ്ദേഹം തൊഴിയൂർ കൊണ്ടു തന്നെ തൃപ്തിവരാതെ മലങ്കരയുടെ അധികാരം കൂടെ കിട്ടുന്നതിന ആഗ്രഹിച്ചു. പുലിക്കോട്ടിൽ ഇട്ടൂപ്പു റമ്പാനെ ൧൮൧൬-ൽ മാർ ദീവന്നാസ്യോസ എന്ന സ്ഥാനപ്പേരൊടു കൂടി മലങ്കര

യുടെ മെത്രാപ്പോലീത്തായായി വാഴിച്ചതും, പീലക്സീനോസ ആയിരുന്നു. (പു: ൧൨൮)

൧൩൪. മുമ്പ വിസ്തരിച്ചു പോന്ന ചരിത്രത്തെക്കുറിച്ചു ഇനി പറയുമ്പോൾ ൮-ാമത്തെ മാർ തോമ്മാ തന്റെ സംബന്ധക്കാരനെ ൯-ാമത്തെ തോമ്മായായി പ്രതിഷ്ഠിച്ചു ൧൮൧൬-ൽ മരിച്ചു. ൯-ാം ഒടുവിലത്തെ തോമ്മാ അധികം പ്രായം ചെന്ന ഒരാൾ ആയിരുന്നു. അദ്ദേഹം ക്ഷീണിച്ചും ജനങ്ങളുടെയൊ സർക്കാരിന്റെയൊ സഹായമില്ലാതെയും ഇരിക്കുന്നു എന്നു കണ്ടു പീലക്സീനോസിന്റെ ആധികാരത്തിന്മേൽ ദീവന്നാസ്യോസ എന്ന നൂതനമായി പേർ ധരിച്ച ഇട്ടൂപ്പ റമ്പാൻ ൯-ാമത്തെ മാർ തോമ്മാ താമസിച്ചിരുന്ന കടമറ്റത്തു ധൈര്യത്തോടെ വന്ന അദ്ദേഹത്തിന്റെ വടിയും മുടിയും സ്ലീബായും വസ്ത്രങ്ങളും ബലത്തോടെ വാങ്ങിയും ആ മെത്രാന്റെ സകല വസ്തുക്കളെയും എടുത്തുകൊണ്ടു കോട്ടയത്തു സിമ്മനാരിയിലെക്ക പോരികയും ചെയ്തു. (ഡബ്ല്യു ഡബ്ല്യു ൧൬൩)

൧൩൫. മാർ തോമ്മാ ഇപ്രകാരം തന്റെ എപ്പിസ്കോപ്പായിക്കടുത്ത അംശങ്ങൾ എടുത്തുകൊണ്ടുപൊകപ്പെട്ടതിന്റെ ശേഷം കടമറ്റത്തു തന്നെ സ്വസ്ഥമായിരുന്ന തന്റെ കാലം കഴിച്ചു. ൧൦-ം പുലിക്കോട്ടു ദീവന്നാസ്യോസ ന്യായമായ പ്രതിഷ്ഠ തനിക്കുണ്ടെന്നുള്ള നടിപ്പോടുകൂടി ഒരു മെത്രാപ്പോലീത്തായുടെ അധികാരത്തെ സാക്ഷാൽ അപഹരിച്ചു. ഇദ്ദേഹത്തിന്റെ ഭരണത്തിന്റെ ആരംഭം തന്റെ പ്രവൃത്തികളോട അനുരൂപിച്ചായിരുന്നു. ശങ്കയില്ലാത്തവനും വഞ്ചകനുമായിരുന്ന സ്ഥിതിക്ക (ഇതു വാസ്തവമാണെന്ന ചരിത്രക്കാർ നല്ലവണ്ണം കാണിക്കുന്നു) ഒരു സൌമ്യനും വൃദ്ധനുമായിരുന്ന ൯-ാമത്തെ തോമ്മായുടെ എപ്പിസ്കോപ്പാ സ്ഥാനത്തിനടുത്ത അംശങ്ങളെ ഇദ്ദേഹം ബലമായി എടുത്ത തന്നെത്താൻ സ്ഥാനം വഹിച്ചതിൽ അത്ഭുതപ്പെടുവാനില്ല. അയാളെ ഒരു കീർത്തിപെട്ട ശിഷ്യന്റെ കീർത്തിപെട്ട ഗുരു! ആയിരുന്ന പീലക്സീനോസ സഹായിച്ചിരുന്നു. എങ്ങിനെയെങ്കിലും ദീവന്നാസ്യോസിന (ഇട്ടൂപ്പ റമ്പാന) റസിഡെണ്ടു കർണ്ണൽ മൺറോവിന്റെ സഹായം ഉണ്ടായിരുന്നു. അതു എല്ലാ കാര്യങ്ങളെയും നടത്തിക്കൊണ്ടുപോയി. ആ സഹായം അല്ലായിരുന്നു എങ്കിൽ ഇപ്രകാരമുള്ള ഒരു അപഹരണത്തിന ജനങ്ങൾ സമ്മതിക്കയില്ലായിരുന്നു. സർക്കാര അയാളെ അംഗീകരിച്ചിരുന്നു. എങ്കിലും പുലിക്കോട്ട ദീവന്നാസ്യോസ വളരെ ആഗ്രഹിച്ചിരുന്ന സ്ഥാനത്തിൽ അധികനാൾ ഇരുന്നില്ല. അയാൾ ക്രമക്കേടായി സ്ഥാനം വഹിച്ച് ഏകദേശം ൧൮ മാസത്തിനകം മരിച്ചു. അതോടുകൂടെ തിരുവിതാംകൂറിലെ സുറിയാനിസഭയ്ക്കു ഒരു മെത്രാനില്ലാതെയായി:

൧൩൬. പീലക്സീനോസ പിന്നെയും ൧൦-ം ദേശത്തു വന്ന ഗീവറുഗീസ കത്തനാരെ ൧൮൧൭-ൽ മാർ ദീവന്നാസ്യോസ മെത്രാപ്പോലീത്തായായി പ്രതിഷ്ഠിച്ചു (ഹൌവാർഡ പുറം; ൯൭.) ൧൧-ം മെത്രാപ്പോലീത്തായുടെ സ്ഥാപിത്തിക്കോൻ ൨൯-ാം പ്രമാണമാകുന്നു. അതിൽ പാത്രിയർക്കീസിനെ കുറിച്ചാകട്ടെ മലങ്കര സഭയുടെ മറ്റൊരു വൈദീക തലവനെ കുറിച്ചാകട്ടെ

യാതൊന്നും പറയുന്നില്ല. ൟ പീലക്സിനോസ മലങ്കര സഭയുടെമേൽ എല്ലാപ്പോഴും വളരെ വിരോധം ഉണ്ടായിരുന്നതും ഒളിച്ചോടിപോയ്യുമായ മെത്രാന്റെ പിൻവാഴ്ചക്കാരനാണെന്നു മനസ്സിലുണ്ടായിരിക്കണം. ൟ പ്രമാണം മലയാളത്തുള്ള സുറിയാനി സഭയുടെ മൂലത്തെയും ഭരണത്തെയും കുറിച്ചു മദ്രാസ ഗവർമെണ്ടു അന്വെഷണം ചെയ്തു കഴിഞ്ഞു ൩ സംവത്സരങ്ങൾക്കിടയിൽ (൮൨൮൧ വൃശ്ചികം ൨-ാംനു-) ഉണ്ടായി. ആ സമയം മദ്രാസ ഗവർമെണ്ടിന്റെ ചോദ്യങ്ങളുടെ ഉത്തരം എല്ലാവരുടെയും മനസിൽ പുത്തനായിരിക്കണം. അന്തിയോഖ്യാ പാത്രിയക്കീസിന്റെ മേലധികാരത്തെ തീരെ നിഷേധിക്കുന്ന ൨൯-ാം പ്രമാണമിയിരിക്കുന്ന സ്ലാത്തിക്കോൻ മലങ്കര സഭയുടെ ഒരു പഴയ ശത്രുവായായിരിക്കുന്ന പീലക്സിനോസ കൊടുത്തത അപ്പോൾ ആയിരുന്നു.

൮൰൧. ഡാക്തർ ബുക്കാനാന്റെ നിശ്ചയപ്രകാരമുള്ള ഐക്യതയ്ക്കു വേണ്ട സഹായം ചെയ്യുതു കൊണ്ടു പുന്നത്രെ മാർ ദീവന്നാസ്യോസിനോടു സൎക്കാര അധികാരികൾക്കു വളരെ ഇഷ്ടം ഉണ്ടായിരുന്നു. മെത്രാപോലീത്തായും ചൎച്ചമിഷ്യൻ സൊസയാറ്റിയിലെ ഇംഗ്ലീഷു മിഷ്യനെറിമാരും തമ്മിൽ വളരെ സ്നേഹമായിരിക്കയും അവർ ഒരുമിച്ചു രണ്ടു വിശ്വാസത്തിലുമുള്ള കുട്ടികളെ പഠിപ്പിക്കുവാനായി ആരംഭിക്കയും ചെയ്തു. കൎണ്ണൽ മൺറ്റ്രൊ അവരെ നല്ലവണ്ണം ഉത്സാഹിപ്പിച്ചു. മിഷ്യനെറിമാർ സുറിയാനി പള്ളികളിൽ പോയി പ്രസംഗിച്ചു തുടങ്ങി. ഇപ്രകാരം സി. എം. എസ്സ. മിഷ്യനെറിമാർ സുറിയാനി സമുദായത്തിന്മേൽ വളരെ അധികാരം നടത്തി തുടങ്ങി.

൮൰൨. റസിഡെണ്ടിന്റെയും മിഷ്യനറിമാരുടെയും എല്ലാ സഹായമുണ്ടായിട്ടും മാർ ദീവന്നാസ്യോസിന തന്റെ പ്രതിഷ്ഠ ബലമില്ലാത്തതാണെന്നു വിചാരിച്ചു മനോസുഖമുണ്ടായിരുന്നില്ല. (ഡബ്ലിയു ഡബ്ലിയു ൮൩; ൮൩൮.) എന്തെന്നാൽ ഇട്ടൂപ്പ പറയുന്നു "അദ്ദേഹം (പുന്നത്രെ ദീവന്നാസ്യോസ) തന്റെ സ്ഥാനം പൂൎണ്ണമാക്കുവാൻ അന്തിയോഖ്യായിൽ നിന്നും ഒരു മേല്പട്ടക്കാരനെ വരുത്തുന്നതിന ആഗ്രഹിക്കയും ശ്രീ. മാറാൻ മാർ ഇഗ്നാത്തിയോസ പാത്രിയക്കീസിന ഒന്നൊ രണ്ടൊ എഴുത്തുകൾ അയച്ചു വളരെ ശ്രമിക്കയുംചെയ്തു. എന്നാൽ അദ്ദേഹത്തിന്റെ ഭരണത്തിങ്കൽ ഒരുത്തരും വരുന്നതിനു സംഗതിവന്നില്ല."

൮൰൩. അദ്ദേഹം തന്റെ പ്രതിഷ്ഠ പൂൎണ്ണതപ്പെടുത്തുന്നതിനു ശ്രമിച്ചാറെ ഫലിച്ചില്ലെങ്കിലും തന്റെ നിശ്ചയത്തെ ജനങ്ങളെക്കൊണ്ടു സമ്മതിപ്പിച്ചുവരും (തല്ക്കാലത്തേക്കുള്ള മാൎഗ്ഗം മാത്രമെന്ന ഓൎക്കണം) തന്നെ മെത്രാപ്പോലീത്താ ആയി അനുസരിക്കുന്നതിന ജനങ്ങളോടു കല്പിക്കുന്ന ഒരു വിളംബരം സൎക്കാരിനെക്കൊണ്ടു (കൎണ്ണൽ മൺറ്റ്രൊ തന്നെ ദിവാനായിരുന്നു) പ്രസിദ്ധപ്പെടുത്തിച്ചുവരും (൩-ാം പ്രമാണം നോക്കുക) ആയ റസിഡെണ്ടിന്റെയും മിഷ്യനറിമാരുടെയും സഹായത്താൽ തന്റെ സ്ഥാനത്തെ രക്ഷിച്ചുപോന്നു. ആ വിളം

ഡബ്ലിയു ഡബ്ലിയു ൮൫. ഇട്ടൂപ്പ ൮൩൩.

ബരത്തിന്റെ ചുരുക്കവും അതു പ്രസിദ്ധംചെയ്ത വിധവും പ്രസ്താപ യോഗ്യമായിട്ടുള്ളതാകുന്നു. വിളംബരം ഇപ്രകാരമാകുന്നു. "പീലക്സീനോസമെത്രാപ്പോലിത്താ ശരീര സുഖമില്ലാതെ ദീനത്തിൽ ആയിരിക്കുന്നതുകൊണ്ടും സുറിയാനിക്കാരെയും സുറിയാനി പള്ളികളെയും ഭരിക്കുന്നതിനായി മാർ ദീവന്നാസ്യോസ, മാർ പീലക്സീനൊസിനാൽ തന്റെ പിൻവാഴ്ചക്കാരനായി പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നതുകൊണ്ടും നമ്മുടെ രാജ്യത്തുള്ള എല്ലാ സുറിയാനിക്കാരും മാർ ദീവന്നാസ്യോസ മെത്രാപ്പോലിത്തായെ അനുസരിച്ചു കൊള്ളണമെന്ന ഇതിനാൽ തിഴ്ച്ചപ്പെടുത്തുന്നു." മലങ്കരയിൽനിന്നു പിരിഞ്ഞ വേറെ ആയിരുന്ന തൊഴിയൂരെ ബിഷോപ്പ മാർ പീലക്സീനോസിന മലങ്കരയായിട്ട എന്തു സംബന്ധമുണ്ടായിരുന്നു? മാർ പീലക്സീനോസ ദീവന്നാസ്യോസിനെ തന്റെ പിൻവാഴ്ചക്കാരനായി പ്രതിഷ്ഠിച്ചു എന്ന വിളംബരത്തിൽ പറഞ്ഞിരിക്കുന്നു. എന്നാൽ മാർ പീലക്സീനോസ ഒരിക്കലും മലങ്കരയുടെ മെത്രാപ്പോലീത്താ അല്ലായിരുന്നു എന്ന മനസ്സിലുണ്ടായിരിക്കണം. അതിനാൽ അദ്ദേഹം ദീവന്നാസ്യോസിനെ തന്റെ പിൻവാഴ്ചക്കാരനായി നിശ്ചയിച്ചതുകൊണ്ട മലങ്കരയുമായി യാതൊരു സംബന്ധവും ഉണ്ടാകുവാൻ പാടില്ലായിരുന്നു. പീലക്സീനോസിന അദ്ദേഹം വഹിച്ചിരുന്ന സ്ഥാനത്തിലേക്ക മാത്രം ഒരു പിൻവാഴ്ചക്കാരനെ നിശ്ചയിപ്പാൻ കഴികയുള്ളു. താൻ ഒരിക്കലും വഹിച്ചിട്ടില്ലാത്തതൊ തന്റെ കീഴിൽ ഒരിക്കലും ഇല്ലായിരുന്നതൊ ആയ ഒരു സ്ഥാനത്തിലേക്ക താൻ ഒരു പിൻവാഴ്ചക്കാരനെ നിശ്ചയിച്ചു എന്നു പറയുന്നതിൽ അൎത്ഥവുമില്ല അദ്ദേഹം തൊഴിയൂരെ മെത്രാപ്പോലിത്താ ആയിരുന്നതുകൊണ്ട അവിടെ ഒരു പിൻവാഴ്ചക്കാരനെ നിശ്ചയിച്ചു എന്നു പറയുന്നതു വെളിവായിട്ടുള്ളതാകുന്നു.

൧൩൦. സുറിയാനി പള്ളികൾക്ക മെത്രാന്മാരെ വാഴിക്കുന്നതിൽ ഗവൎമ്മെണ്ടിന്റെ പെട്ടെന്നുള്ള പ്രവേശനം അത്യാവശ്യപ്പെട്ടിരുന്നിട്ടും ഇതേവരെ അങ്ങിനെ ചെയ്യാതെ പാത്രിയൎക്കീസിന്റെയൊ അദ്ദേഹത്തിന്റെ പ്രതിനിധിയുടെയൊ കൈവെപ്പില്ലാതെ തന്റെ പ്രതിഷ്ഠ പൂൎണ്ണമാക്കപ്പെടുകയില്ലെന്ന തന്നെത്താൻ ബോദ്ധ്യം വന്നിട്ടുള്ള ഒരുവന്റെ പ്രതിഷ്ഠയെ അംഗീകരിക്കുന്നതിലേക്ക ഗവൎമ്മെണ്ട ഒരു വിളംബരം പ്രസിദ്ധപ്പെടുത്തുവാൻ അപേക്ഷിക്കാതെ തുനിഞ്ഞു.

൧൩൧. ഇതെ വരെ കൃത്യമായി ആചരിച്ചു പോന്ന നടത്തയെയൊ ശട്ടത്തെയൊ ഇപ്രകാരം അസാധാരണയായി ലംഘിക്കുന്നതുകൊണ്ടും ജനങ്ങൾക്കും മെത്രാപ്പോലീത്തായ്ക്കു തന്നെയും ഉള്ള വിചാരത്തെ അശേഷം ഗൌനിക്കാത്തതു കൊണ്ടും ചട്ടത്തിന ഹാനി വരുവാൻ പാടില്ല. വളരെ കാലമായി സ്ഥാപിക്കപ്പെട്ടിരിക്കുന്ന നടത്തയെ അശേഷം സംബന്ധിക്കാത്ത ഒരു പ്രത്യേക സംഗതിയായിട്ടു മാത്രം അതിനെ വിചാരിപ്പാൻ പാടൊള്ളു.

൧൩൨. എങ്ങിനെയെങ്കിലും ൧൮൦൦-ൽ പുന്നത്രെ മാർ ദിവന്നാസ്യോസ താൻ ഒരു പൂൎത്തിയാക്കപ്പെട്ട മെത്രാനല്ലായിരുന്നു (ആൎത്ത

കപ്രകാരമുള്ള പ്രവൃത്തി) എന്നുള്ള മനോബോധത്തോടു കൂടെ ക്രിസ്താബ്ദം ൧൮൨൫ / കൊല്ലം ൧൦൦൦ ൽ മരിച്ചു എന്നതിന യാതൊരു സംശയവുമില്ല. (ഡബ്ലിയു ഡബ്ലിയു; പു: ൫൩൫) അദ്ദേഹം ഒരു പിൻവാഴ്ചക്കാരനെയും നിശ്ചയിച്ചില്ല.

൫൩൩. പള്ളിക്കാര മിഷ്യനറികളുമായി കൂടി ആലോചന ചെയ്തുകൊണ്ടു ഒഴിവായ സ്ഥാനത്തേക്ക രണ്ട ഉദ്യോഗാൎത്ഥികളായിട്ട ചേപ്പാട്ട പീലിപ്പോസ മല്പാനെയും വേറെ ഒരുത്തനെയും നിയമിച്ചു. അവരിൽ നിന്ന ഒരു തിരഞ്ഞെടുപ്പു ഉണ്ടാകുവാൻ വേണ്ടി അവർ ചീട്ട ഇട്ടു. എന്നാൽ നിശ്ചയമായിട്ടും ഇവരിൽ ഒരാൾക്ക ജയം കിട്ടേണ്ടിയിരുന്നുകൊണ്ടു ഇതിനുള്ള യോഗം പീലിപ്പോസ മല്പാൻെറ ഭാഗം ആയിരുന്നു. ചീട്ട അദ്ദേഹത്തിൻെറ പേൎക്ക വീണു. ഇങ്ങനെയുള്ള അവസരങ്ങളിൽ സഹായിപ്പാൻ തയ്യാറുണ്ടായിരുന്ന പീലക്സീനോസിനെ കോട്ടയത്തു നിന്ന വരുത്തി ഈ മല്പാനെ അയാൾ മലങ്കര മെത്രാപോലീത്തായായിട്ട പ്രതിഷ്ഠിച്ചു. (ഡബ്ലിയു ഡബ്ലിയു ൫൩൩.) തിരഞ്ഞെടുപ്പും പ്രതിഷ്ഠയും തമ്മിൽ വളരെ ചെൎച്ചയായിരുന്നതു കൂടാതെ സൎക്കാരിൽനിന്ന ഉണ്ടായ (ന്യ—മ എന്ന അടയാളമിട്ട) വിളംബരം ഇതിനെ പൂൎത്തിയാക്കുകയും ചെയ്തു. ഈ വിളംബരത്തിൽ ആശ്ചൎയ്യം തോന്നത്തക്ക വാചകങ്ങൾ അടങ്ങിയിരിക്കുന്നു. അതു എങ്ങിനെ എന്നാൽ;—"കോട്ടയത്തു താമസിച്ചിരുന്ന മാർ പീലക്സീനോസ മെത്രാപൌലീത്താ കാലം ചെയ്കയും പകരം മാർ ദിവന്നാസ്യോസ മെത്രാപൌലീത്തായെ നിശ്ചയിക്കയും ചെയ്തിരിക്കകൊണ്ടു (അതായതു അയാൾ സ്ഥാനം ഒഴിഞ്ഞു കോട്ടയത്തു ഇരിക്കയായിരുന്നു) വിളംബരം ഇത്യാദി................"
ആകയാൽ ചേപ്പാട്ട ദിവന്നാസ്യോസ പുന്നത്രെ മാർ ദീവന്നാസ്യോസിൻെറ പിൻവാഴ്ചക്കാരനായിട്ടല്ല. പിന്നയൊ പീലക്സീനോസിൻെറ പിൻവാഴ്ചക്കാരനായിട്ടത്രെ നിശ്ചയിക്കപ്പെട്ടത. ഈ പീലക്സീനോസ എന്നയാൾ വളരെനാൾ മുമ്പെ സ്ഥാനത്തിൽനിന്ന ഒഴികയും കോട്ടയത്ത താമസിച്ചുവരികയും ചെയ്തിരുന്നു. താൻ ഒരിക്കലും വഹിച്ചിട്ടില്ലാതിരുന്നതും തനിക്ക അവകാശമില്ലാതിരുന്നതുമായ ഒരു സ്ഥാനത്തേക്ക രണ്ടു പിന്തുടൎച്ചക്കാരെ നിശ്ചയിച്ചാക്കുന്നതിന അയാളെ ഉദ്യോഗിപ്പിച്ചു.

൫൩൪. സി. എം. എസ. പാതിരികളും ദിവാനും തിരുവിതാംകൂർ റസിഡെണ്ടും കൂടി യോജിച്ചു ചെയ്ത കാൎയ്യം ഇങ്ങിനെ സമാപിച്ചു സ്ഥാനത്തിൽനിന്ന പിന്മാറിയിരുന്ന പീലക്സീനോസിൻെറ ഈ മൂന്ന നിശ്ചയങ്ങൾ ആകുന്നു അപ്പീൽ പ്രതികളുടെ കേസ്സിലേക്ക വിരോധമായി ബലത്തോടെ കൊണ്ടുവരപ്പെട്ടിരിക്കുന്നത. ഒടുവിലത്തെ നിശ്ചയം അതായതു ചേപ്പാട്ട ദീവന്നാസ്യോസിൻെറ നിശ്ചയം അവസാനത്തിൽ പാത്രിയൎക്കീസ ദുൎബലപ്പെടുത്തി. ആ ദുൎബലപ്പെടുത്തലിന ദീവന്നാസ്യോസ തന്നെ സമ്മതിച്ചു എന്ന നാം വഴിയെ കാണിക്കുന്നതാകുന്നു. തൊഴിയൂർ മാറിപ്പോയ മെത്രാപോലീത്താ

ആയ പീലക്സിനോസിൻെറ നിശ്ചയങ്ങളിൽ, പിന്നെ രണ്ടു മാത്രം വി ളംബരത്തോടു കൂടി ശേഷിച്ചു. ൧-ാമത്തെ ആൾ അതായതു പുലിക്കോട്ടു ദീവന്നാസ്യോസ മിക്കവാറും സ്ഥാനം അപഹരിച്ചെടുത്തയാൾ എന്ന പറയപ്പെട്ടിരിക്കുന്നു. ൨-ാമത്തെ ആൾ അതായതു പുന്നത്രെ ദീവന്നാസ്യോസ തൻെറ പ്രതിഷ്ഠ പൂൎത്തിയായിട്ടുള്ളതല്ലെന്ന കണ്ടിട്ടു അതിനെ തികപ്പാൻവേണ്ടി ഒരു അന്ത്യോഖ്യാ മേല്പട്ടക്കാരനെ വരുത്തുവാൻ താൻ കഴിയുന്ന ശ്രമങ്ങളൊക്കെയും ചെയ്തുവെങ്കിലും ഫലിതമായില്ല. പിന്തുടൎച്ച കാൎയ്യത്തിൽ ഉള്ള ഒഴിവുകൾ ഇവ മാത്രം ആകുന്നു.

൯൪. നാം ഇപ്പോൾ ചെപ്പാട്ടു ദീവന്നാസ്യോസിൻെറ ഭരണത്തെ കുറിച്ചു പറവാൻ ആരംഭിക്കുന്നു. ഈ ഭരണം തൻെറ മുൻവാഴ്ചക്കാരുടെതിനെക്കാൾ അധിക സംഭവം അടങ്ങീട്ടുള്ളതാകുന്നു. ആരംഭിപ്പു കൊല്ലം ൧൦൦൧-ൽ തുടങ്ങി. ദീവന്നാസ്യോസിനെ മെത്രാപൊലീത്തായായിട്ടു പ്രതിഷ്ഠിച്ചു കഴിഞ്ഞ ഉടനെ മിഷ്യനറികൾ ചെയ്ത ഒന്നാമത്തെ കാൎയ്യം അവരും സുറിയാനി പരിഷയും തമ്മിൽ മുൻ ആലോചിച്ചതിൻവണ്ണം മത സംബന്ധമായ കാൎയ്യങ്ങളിൽ ഐക്യപ്പെടണമെന്നായിരുന്നു. (ഡബ്ലിയു ഡബ്ലിയു പു. ൧൩൩) "അപ്രകാരം ചെയ്വാൻ മെത്രാൻ വെറും സമ്മതം കൊടുത്തു എന്നല്ലാതെ പുരാതന നടപടികളെ താനായിട്ടു അഴിച്ചു എന്ന പറയുന്നതു തൻെറ മനസ്സിനു വിരോധമായിരുന്നതുകൊണ്ടു സഭയുടെ നടപടികളെ മാറുന്നതിനു താൻ ഇട കൊടുത്തില്ലെ"ന്നു ഇട്ടൂപ്പ പറയുന്നു. (പുറം ൧൭൭) ൧൮൩൩-മാണ്ടുവരെ കാൎയ്യങ്ങൾ ഈ സംശയ സ്ഥിതിയിൽ നിലനിന്നുവന്നു. ഇതിൻെറ ശേഷം വേൎപിരിവ ഉണ്ടായി. ആയതു താഴെ പറയും പ്രകാരം ആകുന്നു.

൯൫. മെത്രാൻെറ പ്രതിഷ്ഠ പൂൎണ്ണമാകുവാൻവേണ്ടി അധികാരത്തോടു കൂടി അന്ത്യോഖ്യാ പാത്രിയൎക്കീസിനാൽ അയക്കപ്പെട്ടു രണ്ടു വൈദീകന്മാർ $\frac{൧൮൨൫—൨൬}{൧൦൦൧}$-ാമാണ്ടു വൃശ്ചികം ൩-ാംനു- ഈ നാട്ടിൽ വന്നിറങ്ങി (ഇട്ടൂപ്പ ഡബ്ലിയു ഡബ്ലിയു; ഹൌഗ്ഡ പു: ൩൭) അവർ വരുംവഴി ബൊമ്പായിൽവച്ചു കല്ക്കത്താ ബിഷൊപ്പു ഹീബർ സായ്പുമായി കണ്ടു അദ്ദേഹത്തോടെ തിരുവിതാംകൂറിലെക്കു പരിചയ കത്തുകൾ വാങ്ങീട്ടുണ്ടായിരുന്നു. അവർ അത്താനാസ്യോസു മെത്രാപോലീത്തായും അബ്രഹാം റമ്പാനും ആയിരുന്നു. അവർ വന്നു ചേൎന്ന ഉടനെ വെണ്ടുംവണ്ണം അവരെ കൈക്കൊള്ളുകയും സല്ക്കരിക്കയും ചെയ്തു. അവരുടെ ധൃതഗതിയും വിചാരമില്ലായ്മയും ആയുള്ള പ്രവൃത്തി ജനങ്ങളെ അനിഷ്ടപ്പെടുത്തുകയും മെത്രാപോലീത്തായെ അമളിപ്പിക്കയും ചെയ്തു. ൧-ാമത്തെ ദീവന്നാസ്യോസിൻെറ കാല ശേഷം (൧൮൦൮) ഉണ്ടായിട്ടുള്ള പ്രതിഷ്ഠ എല്ലാം സാധുവല്ലെന്ന അവർ പ്രസിദ്ധപ്പെടുത്തി (ഡബ്ലിയു ഡബ്ലിയു ൧൩൩) (അവ സംശയം കൂടാതെ അപ്രകാരം ആയിരുന്നു) അവർ കത്തനാരന്മാരെയും മെത്രാന്മാരെയും രണ്ടാമതു പട്ടം ഏല്പിക്കുവാനും പ്രതിഷ്ഠിക്കുവാനും തുടങ്ങി. (ഇട്ടൂപ്പ ൨൨൨-ം ൨൨൩)

അവർ പുതിയ കല്പനകളെ കൊടുക്കുകയും. അവയെ അനുസരിപ്പാൻ മനസ്സില്ലാത്തവരെ ഉടക്കുകയും ചെയ്തു. (ഹൊവ്ഗ്ഡ ൩൨) അതിനാൽ അസന്തുഷ്ടി ഉണ്ടായി. (കാൎയ്യങ്ങൾ ധൃതിയോടെ പ്രവൃത്തിച്ചതിനാലത്രെ അത ഉണ്ടായതു) ബാവാന്മാരെ കുറ്റാക്കാതായി. ഇംഗ്ലീഷ മിഷനറികളും റസിഡെണ്ട മെസ്സർ ന്യൂവെൽ സായ്പും തിരുവിതാംകൂർ സൎക്കാരും നാട്ടു മെത്രാന്മാരുടെ വശം നിന്നു പരദേശക്കാർ തിക്കവാറും സഹായമില്ലാത്തവരായി ഭവിച്ചു. മിഷ്യനറികളും സൎക്കാര അധികാരികളും മെത്രാന്മാരുടെ വശം ചെൎന്നു നില്ക്കേണ്ടത സ്വാഭാവികമായിരുന്നു (ഹൊവ്ഗ്ഡ ൧൦-൨൭) എന്തുകൊണ്ടെന്നാൽ അവരാകുന്നു ഇവരെ മെത്രാന്മാരായിട്ടാക്കിയതു. കാൎയ്യം ബ്രിട്ടീഷ റസിഡെണ്ടിന്റെ മുമ്പാകെ ഇരു കക്ഷികളും ബൊധിപ്പിച്ചു. മലയാളത്തിലെ വസ്തുക്കളിൽ പരദേശക്കാൎക്ക യാതൊരു അവകാശമില്ലെന്ന റസിഡെണ്ട തീരുമാനം ചെയ്തു. (ഡബ്ലിയു ഡബ്ലിയു ൧൮൮-൧൮൯) മെത്രാപ്പൊലീത്തായും റമ്പാനും മടങ്ങി പൊകുവാൻ കല്പനയായി. അവരുടെ യാത്ര ചിലവ സൎക്കാരിൽനിന്ന കൊടുക്കാമെന്നുംവച്ചു. ഈ സംഭവത്തെ കുറിച്ചു ജനങ്ങൾക്ക വളരെ ഖെദവും ഉണ്ടായി.

൧൭൧. മലയാളത്തുള്ള കത്തനാരന്മാരുടെയും മെത്രാന്മാരുടെയും പ്രതിഷ്ഠ പൂൎണ്ണമാക്കുവാനുള്ള പാത്രിയൎക്കീസിന്റെ ശ്രമം ഇങ്ങിനെ അവസാനിച്ചു. അവരെ ഒതുക്കികളവാൻ തക്കവണ്ണം ഒരു കൂട്ടുകെട്ട അവൎക്ക വിരോധമായി ഉണ്ടായി. എങ്ങിനെയെങ്കിലും മാർ ദിവന്നാസ്യൊസ പാത്രിയൎക്കീസിന്റെ മേലധികാരത്തിന അധികകാലം എതിൎത്ത നിന്നില്ല.

൧൭൨. റവറണ്ട ഹൌവ്ഗ്ഡ് പറയുന്നു.—"ജനങ്ങളുടെ പൊതുവിലുള്ള ആഗ്രഹത്തിനു വിരോധമായിരുന്നു എങ്കിലും പരദേശബിഷോപ്പന്മാരെ ഓടിച്ചു കളഞ്ഞതിന്റെ ശേഷം ഇംഗ്ലീഷ മിഷ്യനറികൾക്ക ഇപ്പോൾ തങ്ങളുടെ ഉദ്ദേശം നിവൃത്തിപ്പാൻ കഴിഞ്ഞു. (ഹൊവ്ഗ്ഡ ൧൦.൫൭.) തങ്ങളുടെ യത്നങ്ങളെ താങ്ങുന്നതിന ഒരു മെത്രാപ്പൊലീത്താ ചങ്ങാതിയായി ഉണ്ടായിരിക്കയും (അയാൾ അവരുടെ തനത സൃഷ്ടി എന്ന തന്നെ പറയപ്പെടാം) ബ്രിട്ടീഷ റസിഡെണ്ടും അദ്ദേഹം മുഖാവഴിയായി നാട്ടുസൎക്കാരുമായി വളരെ സ്വാധീനവും ഉള്ളപ്പോൾ കാൎയ്യം സഫലമാകുന്നതിന ഇതിലധികം ആശിക്കപ്പെടുവാൻ തക്ക വഴി ഉണ്ടെന്നു വിചാരിപ്പാനില്ല. അവരുടെ നടപടികളുടെ സ്വഭാവത്തെ സംബന്ധിച്ചു നാം എന്തുതന്നെ അഭിപ്രായപ്പെട്ടാലും. അവർ തങ്ങളുടെ വേലയെ അത്യുത്സാഹത്തോടും ശുഷ്കാന്തിയോടും നടത്തുവാൻ തങ്ങളെതന്നെ ഏല്പിച്ചുകൊടുത്തു എന്നുള്ളത സമ്മതിക്കേണ്ടിയിരിക്കുന്നു." കീഴെ വരുന്ന ഇട്ടിരിക്കുന്നതു തങ്ങളുടെതാകുന്നു.

൧൩൯. പാത്രിയക്കീസിന്റെ അധികാരത്തോടു എതൃത്ത നിന്നതിനാൽ ഉളവായ ഭയത്തിന്റെ രഹസ്യം ഇവിടെ ഉണ്ടു. എങ്കിലും ആയതു ഒരു ചുരുങ്ങിയ കാലത്തേക്കു മാത്രം നിലനിന്നൊള്ളു.

൧൪൦. സീ. എം. സൊസൈററിയും സുറിയാനി സഭയും തമ്മിൽ ഉണ്ടാകുവാൻ അധികനാൾ നോക്കിപാർത്തിരുന്ന ഐക്യതയ്ക്കു അവസാനത്തിൽ തോല്വ ഭവിച്ചു (ഹൊഗ്ഗ ഡ ൩൯-൫൩.) ൟ ഭിന്നതക്കു കാരണമായ സംഗതികളെ വിവരിച്ചു പറയുന്നതു ആവശ്യമെന്നു നമുക്കു തോന്നുന്നില്ല. കഴിയുന്നെടത്തോളം ഇവരെ യോജിപ്പിക്കുന്നതിനുവേണ്ടി കല്ക്കത്തായിലെ ബിഷോപ്പ വിൽസ്സൻ സായ്പു മലയാളത്തേക്കു വന്നിരുന്നു. അദ്ദേഹത്തിന്റെ അഭിപ്രായങ്ങൾ സുറിയാനിക്കാരാൽ സ്വീകരിക്കത്തക്കവ അല്ലായിരുന്നു. ഇങ്ങിനെ ൧൮൩൬ മെയി മാസത്തിൽ വേർതിരിവ പൂർത്തിയായി അതുവരെ പൊതുവിൽ കയ്യുശം വെച്ചു വന്നിരുന്ന ദാനമുതൽ വിഭാഗിക്കേണ്ടതിനെപററിയുള്ള തക്കം തീച്ചപ്പെടുത്തുവാനായി ഒരു പഞ്ചായം നിശ്ചയിപ്പാൻ ൟ വേർതിരിവു കാരണമായ. തന്നു പഞ്ചായതീൎപ്പു നമുക്കു പ്രമാണം ആകുന്നു. ൟ ആധാരത്തെ പററി മറെറാരു സ്ഥലത്തു പ്രസ്താവിപ്പാൻ സംഗതി ഉണ്ടാകും. മേല്പറഞ്ഞ തീൎപ്പുകൊണ്ടു പണങ്ങളും വസ്തുക്കളും സി. എം. സൊസൈററിക്കും സുറിയാനി സഭക്കും ഭാഗിച്ചു കൊടുത്തിരിക്കുന്നതു കൂടാതെ അതുകളുടെ നടത്തിപ്പു എങ്ങിനെ വേണമെന്നുള്ളതും അതിൽ കാണിക്കുന്നു എന്നു ഇപ്പോൾ പറഞ്ഞാൽ മതിയാകും. ൟ രേഖ ൧൮൪൦ എപ്രിൽ ൪-ാംനു യിലെതാകുന്നു.

൧൪൧. ൟ സമയംതന്നെ തങ്ങളുടെ മേല്പട്ടക്കാരെയും പട്ടക്കാരെയും നിശ്ചയിക്കുന്നതായ നടപ്പിനെപററി തൃപ്തി തോന്നായ്കയാലും ആത്മീക കാൎയ്യത്തിൽ തങ്ങൾക്കുള്ള കാവ വളരെ എന്ന ബോധ്യം വരികയാലും തങ്ങൾക്ക സങ്കട നിവൃത്തി നല്കുവാൻ കഴിവുള്ളവൻ അന്തിയോഖ്യാ പാത്രിയക്കീസ മാത്രം ആയിരുന്നതിനാൽ തങ്ങളുടെ ആത്മീക തലവനായ അദ്ദേഹത്തിന്റെ മുമ്പാകെ സങ്കടം ബോധിപ്പിപ്പാൻ വേണ്ട മാൎഗ്ഗങ്ങളെ സുറിയാനി സമുദായം അന്വെഷിച്ചുവന്നു. രാജസമ്മതവും ബ്രിട്ടീഷ റസിഡെണ്ടിന്റെ സഹായവും ഉണ്ടായിരുന്നിട്ടും മാർ ദിവന്നാസ്യാസിനെ തങ്ങളുടെ ആത്മീക തലവനായി ജനങ്ങൾ കൈക്കൊണ്ടില്ല. അദ്ദേഹത്തിന്റെ പ്രതിഷ്ഠ അവരുടെ ദൃഷ്ടിയിലും വിശ്വാസത്തിലും വാസ്തവമായിരുന്നില്ല. അതുകൊണ്ടു അവർ ഒരു സംഘമായി ചെന്നു പാത്രിയക്കീസിനു ഒരു അപേക്ഷ എഴുതി ഉണ്ടാക്കി മാത്താഗി എന്നൊരുവൻ വശം അദ്ദേഹത്തിനു അയച്ചു ൟ ഹരജി ഹാജരാക്കപ്പെട്ടിട്ടില്ലെങ്കിലും അങ്ങിനെ ഒരു എഴുത്തും അതുപോലെ വെറെ എഴുത്തുകളും പാത്രിയക്കീസിനു ൟ സമുദായം അയച്ചു എന്നു കാണിപ്പാൻ റിക്കാട്ടിൽ അനവധി തെളിവുണ്ടു. ഒരു തക്കപ്പെടാത്ത പ്രമാണമായ എഴുച്ചു. എന്നു അക്കമിട്ട രേഖ കൊല്ലത്തു കമ്മിട്ടിയുടെ തീൎപ്പാകുന്നു. (ഇതിനെപ്പററി അല്പം വിസ്തീൎണ്ണമായി പിന്നാലെ പറയുന്നതാകുന്നു) അതിൽ അവർ പറയുന്നു "കമ്മ

ട്ടിക്കാര കൊല്ലത്ത കൂടി സുറിയാനി ഭാഷയിലുള്ള താഴെ പറയുന്ന പ്രമാണങ്ങൾ മാർ അത്താനാസ്യോസ പക്കൽനിന്ന വാങ്ങി. അരായു ഭഗദാദുകാരൻ ആയ മാറ്റൂറാഗി എന്നൊരാൾവശം സുറിയാനി സമുദായം പാത്രിയർക്കീസിന അയച്ചുകൊടുത്ത ഒരു എഴുത്താകുന്നു. പിന്നെയും ആ പ്രമാണത്തിൽ കമ്മട്ടിക്കാർ പറയുന്നത എന്തെന്നാൽ "പാത്രിയർക്കീസിന സുറിയാനി സമുദായം അയച്ചതും പാത്രിയർക്കീസ തന്നെ തന്റെ പക്കൽ ഏല്പിച്ചു എന്ന പറഞ്ഞ മാർ അത്താനാസ്യോസ കമ്മട്ടി മുമ്പാകെ ഹാജരാക്കിയതുമായ ആദ്യത്തെ എഴുത്തിൽ ഇങ്ങിനെ പറഞ്ഞിരിക്കുന്നു. എന്തെന്നാൽ വെച്ചാൽ മുമ്പിലത്തെ മാർ അത്താനാസ്യോസ മെത്രാൻ (സാക്കാരിനാൽ കയററി അയക്കപ്പെട്ട) [illegible]-ാമാണ്ട തിരുവിതാംകൂർ വിട്ടു പോയതിന്റെ ശേഷം അവർ (സുറിയാനി സമുദായം) ഒരു മെത്രാപ്പോലീത്തായെ അയയ്ക്കണമെന്നു അപേക്ഷിച്ചു പതിനൊന്ന എഴുത്തുകൾ വരെയും പാത്രിയർക്കീസിന എഴുതിയാറെയും ആരും വന്നു ചേർന്നില്ലെന്ന ആകുന്നു" ഇങ്ങിനെ മററും വളരെ കത്തുകളുടെ കൂട്ടത്തിൽ ഈ എഴുത്തും പാത്രിയർക്കീസിന ഈ സമുദായം അയച്ചു എന്നത സ്പഷ്ടം ആകുന്നു. ടി. ടി. എന്ന അക്കമിട്ട പ്രമാണം പാത്രിയർക്കീസ ആ എഴുത്തിന അയച്ച മറുപടിയാകുന്നു. ആയതു [illegible] കന്നി ൧-ാംനു-ത്തെ ആകുന്നു. ഈ രേഖയുടെ ഉത്തമ വിശ്വാസത്തെപ്പററി യാതൊരു സംശയവുമില്ല. [illegible]. എന്ന രേഖ അതായത കൊല്ലം കമ്മട്ടിക്കാരുടെ തീൎപ്പു, പറയുന്നത "മേൽ പ്രസ്താവിച്ച എഴുത്തും സുറിയാനി സമുദായത്തിന്റെ പേരിൽ മാർ ദവന്നാസ്യോസ ചതിവായി പാത്രിയർക്കീസിന അയച്ച എഴുത്തും അന്ത്യോഖ്യായിലേക്ക കൊണ്ടുപോയതു മാറ്റൂറാഗിയും പ്രാൻസിസും (മറെറ എഴുത്ത കൊണ്ടുപോയ ആൾ) ആണെന്നും മാറ്റൂറാഗി പാത്രിയർക്കീസിന്റെ അടുക്കൽ നിന്ന ഒരു മറുപടിയുമായി മടങ്ങിവന്നു എന്നും" ആകുന്നു. പിന്നെ മറുപടിയുടെ സാരാംശം ചുരുക്കത്തിൽ എഴുതിക്കിടക്കുന്നു. ആയതു ടി. ടി. എന്ന രേഖയോടു മുഴുവനും ഒക്കുന്നുണ്ട. ടി. ടി. എന്ന രേഖയുടെ ഉത്തമ വിശ്വാസത്തെ പററി ഞങ്ങൾക്ക യാതൊരു സംശയവുമില്ല. ഈ എഴുത്ത മുഖവുരയായി വാഴ്വുകളും [illegible]ക്കാരങ്ങളും പറഞ്ഞു കഴിഞ്ഞതിന്റെ ശേഷം തുടങ്ങുന്നത.

"സഞ്ചാരിയായ നമ്മുടെ പുത്രൻ മാറ്റൂറാഗി വശം നിങ്ങൾ അയച്ച എഴുത്ത ചിങ്ങം ൧൩-ാംനു ചൊവ്വാഴ്ച ഇവിടെ കിട്ടിയ വിവരം നാം അറിയിക്കുന്നു." (പ്രം ഫെ.) പിന്നെ ആ എഴുത്തിലെ സംഗതികളുടെ ഒരു ചുരുക്കം പിന്തുടരുന്നു. ഇവിടെ പ്രത്യേകമായി ഓൎമ്മ വെക്കുവാനുള്ളത എന്തെന്നാൽ ഇത സമുദായം അയച്ച എഴുത്തിന്റെ മറുപടി തന്നെ അല്ല. മാർ ദവന്നാസ്യോസ ഈ സമുദായത്തിന്റെ പേരിൽ ചതിവായി അയച്ചു എന്ന പറയുന്ന വേറൊരു എഴുത്തിന്റെ മറുപടിയും ഇതിൽ അടങ്ങിയിരിക്കുന്നു. അതുകൊണ്ട ദീവന്നാസ്യോസിനെ കുറിച്ചു പറയുന്നേടത്ത ശാന്തതയായി എഴുതി കിടക്കുന്നു. "കഴിയുന്നതായിരുന്നാൽ നാം തന്നെ വരു

ന്നും അപ്പോൾ ബാവാന്മാരെയും മൂറൊനും നിങ്ങൾ എഴുതീട്ടുള്ള പുസ്തകങ്ങളും കൂടെ കൊണ്ടുവരുന്നതും നിങ്ങൾക്കു മെത്രാന്മാരെയും പട്ടക്കാരെയും ശെമ്മാശന്മാരെയും നിശ്ചയിക്കുന്നതും നിങ്ങളുടെ പള്ളി ക്രമങ്ങൾ ക്രമപ്പെടുത്തുന്നതും ആകുന്നു. മെത്രാൻ മെത്രാനെയും കത്തനാർ കത്തനാരെയും നിശ്ചയിക്കുന്നതായി നാം ഇപ്പോൾ കെട്ടിരിക്കുന്നു. ഈ പ്രവൃത്തി വിശുദ്ധ എവൻഗെലിയോനു വിരോധമായിട്ടുള്ളതാകുന്നു. എന്തെന്നാൽ നമ്മുടെ സ്തുതിക്കപ്പെട്ട കർത്താവായ ഈശൊ മശിഹാ ഈ അധികാരത്തെ നമ്മുടെ പിതാക്കന്മാരായ വിശുദ്ധ അപ്പൊസ്തൊലന്മാൎക്കു നല്കി. താൻ അവരെ ഒന്നാമതു ശെമ്മാശന്മാരായും രണ്ടാമതു പട്ടക്കാരായും മൂന്നാമതു എപ്പിസ്കോപ്പന്മാരായും നാലാമതു പാത്രിയക്കീസ്സായും നിയമിച്ചു. അവർ ഈ നാൾവരെ തങ്ങളുടെ വലിയ അധികാരത്തെ തങ്ങളുടെ പിന്തുടൎച്ചക്കാൎക്കു തലമുറ തലമുറയായി നല്കി പോന്നുമിരിക്കുന്നു. അതുകൊണ്ടു നാം നിങ്ങളുടെ ഇടയിൽ വന്നു ചെരുന്നതുവരെ ഒരു ശെമ്മാശിനെയൊ കഹനായെയൊ എപ്പിസ്കോപ്പായെയൊ നിശ്ചയിക്കുന്നതിനു നിങ്ങളിൽ യാതൊരുത്തനും നമ്മുടെ ബലഹീനതയിൽനിന്നും ദൈവത്തിൽനിന്നും ഒരു അധികാരവും ഇല്ല"

ഈ എഴുത്തു വന്നാറെ മാർ ദീവന്നാസ്യോസ ജനങ്ങളെ അറിയിച്ചിട്ടില്ലെന്നുള്ളതു സ്പഷ്ടമാകുന്നു. ൭൮. എന്ന പ്രമാണം അതിനെ സാക്ഷിക്കുന്നു. "പാത്രിയക്കീസ സഭക്കു അയച്ച എഴുത്തു മാർ ദീവന്നാസ്യോസ സുറിയാനി സമുദായത്തിന്റെ അറിവിൽ പെടുത്താതെ അതിനെ മറവു ചെയ്തുകളഞ്ഞു എന്നും മാർ ദീവന്നാസ്യോസ അതിനും ജനങ്ങളറിയാതെ ഒരു മറുപടി തയ്യാറാക്കി എന്നും" ആ എഴുത്തുകൊണ്ടു കാണപ്പെടുന്നു. ഈ സമുദായം വീണ്ടും വളരെ സങ്കടത്തോടുകൂടി തങ്ങളുടെ ആത്മീക കുറവിനെ നിറവെററിക്കൊടുപ്പാൻ ൭൯. എന്ന രേഖമൂലം പാത്രിയക്കീസിനു സങ്കടം എഴുതി അയച്ചു. ഈ രേഖയുടെയും ഉത്തമ വിശ്വാസത്തെപററി യാതൊരു സംശയമില്ല. ഇതു ൧൮൪൦ കക്കിടകം ൨൨-ാംനു-ത്തെ ആകുന്നു (പതിവു പ്രകാരമുള്ള വന്ദനം കഴിഞ്ഞതിന്റെ ശേഷം) താഴെ പറയും പ്രകാരം തുടങ്ങുന്നു. മലയാളത്തു തിരുമനസ്സിലെ ആജ്ഞയിങ്കീഴിലുള്ള യാക്കോബായ സുറിയാനി പള്ളികളൊക്കയിലും ഉള്ള പട്ടക്കാരു ചെമ്മാശന്മാരു ക്രിസ്ത്യാനികൾ മുതൽപേരായ ഞങ്ങൾ ബോധിപ്പിച്ചുകൊള്ളുന്നതു. "അപ്പൊസ്തൊലിക്കായുള്ളതുമുദ്രയും കൈവെപ്പോടും കൂടിയ ഒരു മെത്രാൻ ഇല്ലാത്തകുറവിനാൽ ഞങ്ങൾ അനേകം കാലം പ്രയാസങ്ങളിലും അത്യന്തം നെടുവീൎപ്പുകളിലും ആയിരുന്നു. സക്കാരിൽനിന്നു കയററി അയച്ച അബ്ദുള്ള മെസ്സായ എന്നു വിളിച്ചുവരുന്ന മാർ അത്താനാസ്യോസ ബാവാ ൧൮൪൩-ൽ ഞങ്ങളുടെ അടുക്കൽ വന്നു. ആദ്യംമുതൽക്കെ ഉള്ള അപേക്ഷപ്രകാരം ഞങ്ങളുടെ ആഗ്രഹം നിറവെററി കാണുകയാൽ ഞങ്ങൾ കൂട്ടമായി അദ്ദേഹത്തിൽ ആനന്ദിക്കയും സന്തോഷിക്കയും

ചെയ്തു. അന്നു മലയാളത്തിൽ മെത്രാന്റെ വേഷം ധരിച്ചിരുന്ന (ഹാസ്യമായിട്ട) പീലക്സിനൊസും (ഈ മെത്രാപോലീത്താന്മാരെ നിശ്ചയിച്ചു ആൾ) അയാളുടെ ഇപ്പോഴത്തെ (വിട്ടിരിക്കുന്ന.) ആശ്രിതനായ ദിവന്നാസ്യൊസും അസൂയയും പകയുംകൊണ്ടു നിറയപ്പെട്ട അംഗ്ലിയാ സഭയോടു ചേൎന്നു പാതിമാത്രമായി കൂടി ആലോചിച്ചു മലയാളത്തിലെ ഉദ്യോഗസ്ഥന്മാരുടെ സഹായവും സ്വാധീനവും കൊണ്ടു അദ്ദേഹത്തെ ഓടിച്ചുകളഞ്ഞു. ആ സംഭവം മുതൽ മലയാളത്തിലെ സഭ ഭരിപ്പിനു നാഥൻ ഇല്ലാത്ത ഒരു വിധവയായി ഭവിച്ചു........മേല്പറഞ്ഞ പീലക്സിനൊസിന്റെ മരണശേഷം ഇപ്പോഴത്തെ ദിവന്നാസ്യൊസ തന്റെ പൊട്ട അറിവിനു തക്കവണ്ണവും വിശുദ്ധ പിതാക്കന്മാരിൽ നിന്നു മഹാപരിശുദ്ധരുടെ നല്വരം കിട്ടാത്തവനെപോലെയും മലയാളത്തിലെ പള്ളികളെ കീഴടക്കി ഞെരുങ്ങപ്പെട്ടവരായ ഞങ്ങളുടെ പള്ളികളുടെ മേൽ ഭരിപ്പാൻ തുടങ്ങി......" പിന്നെ തങ്ങളുടെ ആത്മീക കുറവുകളെയും മാർ ദിവന്നാസ്യൊസ തന്റെ സ്ഥാനത്തിൽ ഇരുന്നുകൊണ്ടു ചെയ്ത അഴിമതികളെയും വിവരിക്കുന്നു. (വളരെ കാൎയ്യമായിട്ടുള്ളതും ഹൃദയത്തിൽ നിന്നു പുറപ്പെടുന്നതായി തോന്നിക്കുന്നതുമായ) ഠരം എഴുത്തിനെ ചുരുക്കത്തിൽ ഇങ്ങിനെ അവസാനിപ്പിച്ചിരിക്കുന്നു "എന്തെന്നാൽ തിരുമനസ്സുകൊണ്ടു മാർ അത്താനാസ്യൊസിനെ ഞങ്ങൾക്കു അയച്ചുതരികയും വാഴ്വുകളും സമാധാനവും കല്പിച്ചു അയക്കയും മാർ അത്താനാസ്യൊസ മാർ കൂറിലൊസ ഇവർ വഴിയായി ഞങ്ങളെ ഭരിക്കയും ചെയ്യുന്നതു കൂടാതെ അവിടത്തെ അധികാരത്തിൽ നിന്നു വേർപെട്ടവരായി ഞങ്ങളെ വിചാരിക്കയില്ലെന്നും ശരണപ്പെട്ടുകൊണ്ടു വളരെ സങ്കടത്തോടും കണ്ണുനീരോടും കൂടി അപേക്ഷിക്കുന്നു"

൫൯൨. സുറിയാനി സമുദായം പാത്രിയൎക്കീസിനു അയച്ചു മററു എഴുത്തുകൾ ഫയലാക്കിട്ടില്ല എന്നാൽ കൊല്ലം കമ്മട്ടിക്കാരുടെ മുമ്പാകെ അവയിൽ ചിലതു ഉണ്ടായിരുന്നു. അവർ ആ എഴുത്തുകളുടെ സംഗതികളെ പററി ചുരുക്കമായി പറഞ്ഞിരിക്കുന്നതു എന്തെന്നാൽ അവർ (സുറിയാനി സമുദായം) ഇടയൻ ഇല്ലാത്ത ആടുകളെപ്പോലെ ഇരിക്കുന്നു. (ദിവന്നാസ്യൊസിനെ ഒരു ഇടയനായിട്ട അവർ കരുതുന്നില്ല) ആ സംഗതിയാലു മലയാളത്തിലെ സുറിയാനി സഭ ഒരു വിധവയുടെ സ്ഥിതിയിലാകുന്നു. ആത്മിക കാൎയ്യങ്ങൾ ഒന്നിനൊന്നു ക്ഷയിച്ചത്രെ വരുന്നതു. (ലൗകീക കാൎയ്യങ്ങളെ അന്വെഷിക്കുന്നതിനു അവൎക്കു കൈവെപ്പു ആവശ്യവുമില്ലാത്തതിനാൽ അതെ സംബന്ധിച്ചു പറയുന്നില്ല) ക്രമമായി പ്രതിഷ്ഠിക്കപ്പെട്ട മെത്രാനും പട്ടക്കാരും ഇല്ലായ്കകൊണ്ടു (ദിവന്നാസ്യൊസ അവരുടെ വിശ്വാസത്തിലും അറിവിലും അങ്ങിനെ ഒരാൾ അല്ലായിരുന്നു) മാമൊദിസാ കുമ്പസാരം കുൎബാന മററും വിശുദ്ധ കൎമ്മങ്ങൾ മുതലായതിൽ സുറിയാനി സമുദായക്കാർ കുറവുള്ളവരായി ഭവിച്ചു. മൂറോൻ എന്ന (വിശുദ്ധ എണ്ണ) അ

വക്ക ഉണ്ടായിരുന്നില്ല. ശുദ്ധീകരിക്കാത്ത എണ്ണ മുമ്പു വിശുദ്ധ എണ്ണ ഉണ്ടായിരുന്ന കുപ്പികളിൽ ഒഴിച്ചു വെക്കുന്നു. അതിനാൽ അവർ കൊടുതായ പാപം ചെയ്യുന്നു എന്നു ലജ്ജകൂടാതെ ഏററു പറയുന്നു. സഭയുടെ കാനോനു വിരോധമായി പ്രവൃത്തിക്കുന്നതിനു പട്ടക്കാരനായ മെത്രാപൊലിത്തായുടെ വേഷം ധരിച്ചിരിക്കുന്ന മാർ ദീവന്നാസ്യോസിനെ വിരോധിക്കണമെന്നും ഭക്തിയിലും ജ്ഞാനത്തിലും വിവേകത്തിലും ശ്രുതിപ്പെട്ട ഒരു മെത്രാപൌലീത്തായെ ആവശ്യപ്പെട്ട വിശുദ്ധ എണ്ണയോടും മതസംബന്ധമായ പുസ്തകങ്ങളോടും കൂടി അയക്കണമെന്നും അതുകൂടാതെ മുമ്പത്തെ മെത്രാനായ മാർ അത്താനാസ്യോസിനെയൊ "അല്ലെങ്കിൽ നിരണത്തിലുള്ള യൊസെപ്പ മെത്രാനെയൊ അയക്കണമെന്നും ആകുന്നു." ബ്രാക്കെററിലുള്ള വാക്കുകൾ ഞങ്ങളുടെതാകുന്നു. കമ്മട്ടിക്കാർ ൨ാം എഴുത്തുകൾ ഉത്തമ വിശ്വാസം ഉള്ളതായി അഭിപ്രായപ്പെട്ടിരിക്കുന്നു എന്ന ഇവിടെ പറയാം.

൧൫൩. ൨ാം എഴുത്തുകൾ കയ്യററി മലയാളത്തിലെ സഭയെ ഭരിപ്പാൻ ആരെ അയക്കെണ്ടു എന്നായി പാത്രിയർക്കീസ ചിന്തിച്ചിരിക്കുമ്പോൾ കഴിഞ്ഞുപോയ മാർ അത്താനാസ്യോസ അന്തിയോഖ്യായിൽ എത്തി പാത്രിയർക്കീസിന്റെ മുമ്പാകെ ഹാജരായി. (എം ഏച്ച്; പ്രമാണങ്ങൾ ;)

൧൫൪. "എം" എന്ന രേഖ (മാർ അത്താനാസ്യോസിന കൊടുക്കപ്പെട്ട സ്ഥാത്തിക്കൊന്റെ പകപ്പാകുന്നു. ഇതിന്റെ അസ്സൽ അപ്പിൽ അന്യായക്കാരന്റെ കയ്യുശം ഉണ്ടായിരിക്കണം. അയാൾ അത വെളിയിൽ പുറപ്പെടുവിക്കാതെ വെച്ചിരിക്കുന്നു) അതിന്റെ സാധാരണയായ ദീർഘമുഖവുര കഴിഞ്ഞിട്ട ഇങ്ങിനെ തുടങ്ങുന്നു. "നമ്മുടെ സ്നേഹവും വാത്സല്യവും ഉള്ള മക്കളെ നാം വീണ്ടും നിങ്ങളോടു കല്പിക്കുന്നത എന്തെന്നാൽ നിങ്ങൾ അയച്ചിട്ടുള്ള എഴുത്തുകളിൽ ഞങ്ങൾക്ക ഇടയൻ ആകട്ടെ പട്ടത്വമാകട്ടെ മാമ്മോദീസായാകട്ടെ നാഥനാകട്ടെ ഇല്ലെന്നും അതുപൊലെ പല വാചകങ്ങളും ആവലാധിയായി പറഞ്ഞിരിക്കുന്നു. എന്നാൽ വിശ്വാസികളായ നിങ്ങൾ ചിന്നിപൊകുന്നു എന്നു കേട്ടപ്പോൾ നാം വളരെ സങ്കടപ്പെടുകയും ദുഖിക്കയുംചെയ്തു. മലയാളത്തിൽ നമ്മുടെ വിശ്വാസമുള്ള ജനങ്ങളുടെ ആത്മീക പാലനത്തിനു വേണ്ടി തക്ക അറിവുള്ള ഒരു നാഥനും ഒരു സത്യ ഇടയനും ആയ ഒരാൾ നിങ്ങളെ വന്നു കാണ്മാൻതക്കവണ്ണം അയക്കുന്നതിന നാം ശ്രമിച്ചു മലയാളത്തെക്ക ആരെ അയക്കെണ്ടു എന്നായി നാം ഇങ്ങിനെ വളരെ വിചാരങ്ങളൊടും കൂടി ഇരിക്കുമ്പോൾ നമ്മുടെ വാത്സല്യമുള്ള പുത്രൻ കശ്ശീശാ മത്തായി (മാർ അത്താനാസ്യോസ) നിങ്ങളിൽനിന്ന സമാധാനത്തോടെ ഇവിടെ വന്നു ചേന്നു. അവനെ കണ്ടതിൽ നമുക്ക വളരെ സന്തോഷമുണ്ടാകയും അവരുടെ ഇടയിൽ നിന്ന ഒരാൾ വന്നിരിക്കകൊണ്ട അവൻ തന്നെ അവരുടെ പിതാവും നടത്തിപ്പുകാരനുമായി ഇരിക്കുന്നത എല്ലാററിലും നല്ലതെന്നു നാം പറക

യും ചെയ്തു........ആദ്യം അവനെ ശെമ്മാശായിട്ടും പിന്നീട കശ്ശീശാ (കത്തനാർ) ആയിട്ടും അതിന്റെ ശേഷം റെമ്പാനായിട്ടും പിന്നത്തേതിൽ മെത്രാപ്പോലീത്താ ആയിട്ടും നാം പട്ടം കെട്ടുന്നു.......വിശെഷിച്ചും നമ്മുടെ മക്കളായ നിങ്ങളെ സ്നേഹത്തോടുകൂടി അറിയിക്കുന്നത എന്തെന്നാൽ നിങ്ങളുടെ യുവാക്കളുടെ പ്രയോജനത്തിനായി നമ്മുടെ പുത്രൻ മത്യൂസ മെത്രാപ്പോലീത്താ പക്കത വിശുദ്ധ മൂറോൻ നാം കൊടുത്തയച്ചിരിക്കുന്നു. പിന്നെയും നമ്മുടെ കർത്താവ യെശോ മശിഹായുടെ ഉയിർപ്പിന്റെ വലിയപെരുന്നാളിൻ ശേഷം മൂറോൻ ഉണ്ടാക്കുന്നതിനും ആയത നിങ്ങൾക്ക എത്തിച്ചു തരുന്നതിനും നാം ആഗ്രഹിക്കുന്നു." ൧൮൭൫ കുംഭം ൧-ാംനു-യിലെ ആധാരം ൧൮൭൬-ാം ആണ്ടിന്റെ മദ്ധ്യത്തിൽ ഈ പാത്രിയക്കീസിന്റെ കല്പനപ്രകാരം മലയാളത്തിൽ എത്തിയ കഴിഞ്ഞുപോയ മാർ അത്താനാസ്യോസിന്റെ പ്രതിഷ്ഠയുടെ മുഴുവൻ വിവരം പറയുന്നു.

൧൫൫. ഈ മാർ അത്താനാസ്യോസിന്റെ നിശ്ചയം മലങ്കര സുറിയാനി സഭയുടെ ചരിത്രത്തിൽ ഒരു പ്രധാനപ്പെട്ട സംഭവം ആകുന്നു. എന്തുകൊണ്ടെന്നാൽ പലവിധമായ ഞെരുക്കങ്ങളാൽ വലയപ്പെട്ടിരുന്നവരും ആത്മീകപ്രകാരം നഷ്ടപ്പെട്ടവർ എന്ന വിശ്വസിച്ചിരുന്നവരുമായ സുറിയാനിസമുദായം ഉടനുടൻ സങ്കടങ്ങൾ അയച്ചതിന്റെശെഷം സമുദായത്തിനു തൃപ്തിയും വളരെ ആശ്വാസവും തോന്നുവാൻ തക്കവണ്ണം പാത്രിയക്കീസ തന്റെ വൈദീക അധികാരത്തെ ഒരിക്കൽകൂടി നടത്തി അവരുടെ സ്വന്ത വാക്കുകൾതന്നെ പറയുമ്പൊൾ അവർ ഒരു ക്രമമായി നിയമിക്കപ്പെട്ട ഇടയന്റെ കീഴിൽ കൊണ്ടുവരപ്പെട്ടു.

൧൫൬. തങ്ങളായിട്ട സ്ഥാനത്തിൽ ഇരുത്തിയ മാർ ദീവന്നാസ്യോസുമെത്രാപ്പോലീത്തായ്ക്കു അനുകൂലമായി ചെയ്തു പോയിട്ടുള്ളതിനെ അഴിപ്പാൻ ഇവിടെ ഉള്ള സക്കാരധികാരികളെ സമ്മതിപ്പിക്കുന്നതിന മാർ അത്താനാസ്യോസിനു എളുപ്പത്തിൽ കഴിഞ്ഞില്ല. ൬—൬ എന്ന അക്കമിട്ട തിരുവെഴുത്തു വിളംബരം തനിക്കു വിരോധമായി ബലപ്പെട്ടുനിന്നു. ജനങ്ങൾ തന്നെ അനുസരിക്കുന്നതിനും കൈക്കൊള്ളുന്നതിനും മുമ്പായി ആയതു അസ്ഥിരപ്പെടേണ്ടതാവശ്യമായിരുന്നു. രാജ്യാധികാരം സംബന്ധിച്ചുള്ള പ്രയത്നങ്ങൾകൊണ്ടു അയാളെ ഉടനടി പിന്തുടരുന്നതിനു ജനങ്ങൾക്കു തടസ്സമായി തീർന്നു.

൧൫൭. ഇതു കാരണത്താൽ മാർ അത്താനാസ്യോസും റസിഡെണ്ടും തമ്മിൽ വളരെ എഴുത്തു കുത്തുകൾ നടത്തുന്നതിനു സംഗതിയായി. തന്നെ ഏതു സ്ഥാനത്തിലേക്കു യോഗ്യൻ എന്നു വിചാരിച്ചു പാത്രിയക്കീസു നിയമിച്ചുവൊ ആ സ്ഥാനത്തിൽ പ്രവേശിക്കുന്നതിനുള്ള അത്താനാസ്യോസിന്റെ ശ്രമങ്ങളിൽ കഴിയുന്ന വിരോധം ചെയ്യുന്നതായിരുന്നു ദീവന്നാസ്യോസിന്റെ മുഖ്യതാല്പര്യം. എഴുത്തു കുത്തുകൾ സ

കലവും നിശ്ചയമായിട്ടും പാത്രിയക്കീസ്സിന്റെ മേലധികാരത്തെ സ്ഥാപിക്കുന്നു.

൧൨൮. റിക്കാട്ടിലുള്ള ആദ്യത്തെ എഴുത്ത "ക്യ. ക്യ." എന്ന അടയാളമിട്ടതും മാർ അത്താനാസ്യോസ്സ ബ്രിട്ടീഷ റസിഡെണ്ടായിരുന്ന മേജർ ജനറാൾ കല്ലൻ സായ്പിന ൧൮൩൫ സപ്തമ്പർ ൨൧-ാംനു എഴുതിയതുമാകുന്നു (ബുക്ക ന. പുറം ൧൩) അത താഴെ പറയുംപ്രകാരമാകുന്നു. സെർ—, ഞാൻ താങ്കളെ ആദരവോടുകൂടി അറിയിച്ചുകൊള്ളുന്നത എന്തെന്നാൽ (മലയാളത്തിലും മററിടങ്ങളിലും ഉള്ള സുറിയാനി ക്രിസ്ത്യാനികളുടെ മതസംബന്ധമായ കാര്യാദികളിലൊക്കയും മേലദ്ധ്യക്ഷനായിരിക്കുന്ന) അന്ത്യോഖ്യാ പാത്രിയക്കീസ്സ തിരുമനസ്സുകൊണ്ടു അവിടത്തെ വരുതിയും അറിവും കൂടാതെ പ്രവൃത്തിക്കുന്ന മാർ ദിവന്നാസ്യോസ്സ മെത്രാനെ മുടക്കിയിരിക്കുന്നു. ആ സംഗതിക്കു പാത്രിയക്കീസ്സ തിരുമനസ്സുകൊണ്ടു സമുദായത്തിനും മെത്രാനുതന്നിച്ചും എഴുത്തുകൾ അയച്ചിരിക്കുന്നു. ൧൮൩൨ ഫിബ്രുവരി ൧൩-നു എന്നെ തിരുമനസ്സുകൊണ്ടു മലയാളത്തുള്ള സുറിയാനി ക്രിസ്ത്യാനികളുടെ മെത്രാപ്പോലീത്തായായി പ്രതിഷ്ഠിക്കയും അതിനുള്ള പിടിപാടോടും മററു വിശ്വാസസാക്ഷ്യങ്ങളോടുംകൂടി ഇങ്ങോട്ട അയക്കയും ചെയ്തിരിക്കുന്നു. ഞാൻ ഈ ദേശങ്ങളിൽ എത്തിയ ഉടനെ ആ വിവരത്തിനു താങ്കളെ തെര്യപ്പെടുത്തിയിട്ടും ഉണ്ടല്ലോ. ഞാൻ ഒരു കഴിഞ്ഞപ്രാവശ്യം താങ്കൾക്ക എഴുതിയതിന്റെ ശേഷം ഉണ്ടായ കാര്യങ്ങളെകുറിച്ച ഞാനിപ്പോൾ ബോധിപ്പിക്കുന്നു. ഞാനും ദിവന്നാസ്യോസും തമ്മിൽ ഉണ്ടായ ഒരു കൂടിക്കാഴ്ചയിൽ അദ്ദേഹവും അപ്പോൾ ഹാജരുണ്ടായിരുന്ന സുറിയാനിക്കാരും എന്നെ കൈക്കൊള്ളുകയും പാത്രിയക്കീസിനാൽ നിശ്ചയിക്കപ്പെട്ട മുമ്പിലത്തെ മെത്രാന്മാരുടെ എപ്പിസ്കോപ്പാസ്ഥാനത്തിന്റെ ചില വസ്ത്രങ്ങൾ എന്റെ കൈവശം ഏല്പിക്കയും ചെയ്തു. എന്റെ അധികാരപത്രം ജനങ്ങളുടെ മുമ്പാകെ വായിക്കുന്നതിനുവേണ്ടി ദിവന്നാസ്യോസുതന്നെ സാധനങ്ങൾ അയച്ചു സുറിയാനിക്കാരെ കഴിഞ്ഞമാസം ൩൦-നു കണ്ടനാട്ടു വരുത്തീട്ടുണ്ടായിരുന്നു. സഭ കൂടിയതിൽ ജനങ്ങൾ എന്നെ അവരുടെ ന്യായമായ മെത്രാപ്പോലീത്താ ആയിട്ട കൈക്കൊണ്ടു. മെല്പറഞ്ഞ മെത്രാൻ (പാത്രിയക്കീസിനാൽ അധികാരപ്പെടുത്തീട്ടില്ലെങ്കിലും) സ്ഥാത്തിക്കോൻ എന്റെ പക്കൽ നിന്നു വാങ്ങിവായിക്കുവാൻ ജനങ്ങളെ ഏല്പിക്കുന്നതിനു പകരം ഞാൻതന്നെ അവൎക്കയച്ചുകൊടുക്കേണമെന്നായി ആവശ്യപ്പെട്ടു. ഇത സഭ അനുവദിച്ചിട്ടില്ല. ഇത നിമിത്തം ഞാനും ജനങ്ങളും കണ്ടനാട്ടുവെച്ചു പിരിഞ്ഞു...... പാത്രിയക്കീസ്സ എന്നെ നിശ്ചയിച്ചേല്പിച്ചിരിക്കുന്ന വേലയെ ആരംഭിക്കുന്നതിനു താങ്കളുടെ ആലോചനയ്ക്കായി ഞാൻ കാത്തിരിക്കുന്നു.

൧൨൯. മെല്പറഞ്ഞ എഴുത്തിൽ പറയുന്നപ്രകാരം യോഗം കൂടിയതിൽ ജനങ്ങൾ മാർ അത്താനാസ്യോസിനെ സ്വീകരിച്ചപ്രകാരം ഉള്ള പത്രമായി "ക്യ." എന്ന അടയാളമിട്ട രേഖ അപ്പീൽപ്രതി ഫയലാക്കി. എന്നാൽ അപ്പീൽ അന്യായക്കാരൻ അതിന്റെ ഉത്തമ വിശ്വാ

സത്തെ നിഷേധിക്കയും ആദ്യം കൊടുത്ത ആ നിഷേധത്തെ സമ്മതിച്ചതായും കാണുന്നു. (൧൦൦ ൬൬.) ആ ആധാരത്തിന്റെ സത്യത്തെ കുറിച്ച സാക്ഷാൽ തെളിവുണ്ടെങ്കിലും ആ രേഖയെ കുറിച്ച പറയുന്നത ഭംഗിയും അസംബന്ധമല്ലെന്നും ഞങ്ങൾ വിചാരിക്കുന്നില്ല

൧൬൦. പിന്നത്തെ രേഖ മാർ അത്താനാസ്യോസു റസിഡെണ്ടിന എഴുതിയ ൧൮൪൩ നവമ്പ്ര ൨൦-ാംനു-ലെ രേഖ എഴുത്താകുന്നു. അതിനു "എം. എം. എം." എന്ന അടയാളമിട്ടിരിക്കുന്നു. അത താഴെ പറയുന്നു. സേർ! "താങ്കളുടെ.......................എഴുത്ത കിട്ടി ......മറുപടി ബോധിപ്പിച്ചു കൊള്ളുന്നത എന്തെന്നാൽ അന്തിയോഖ്യാ പാത്രിയക്കീസിൽനിന്ന നേരിട്ട എന്നെ മെത്രാപ്പോലീത്തായായി നിയമിച്ചിരിക്കുന്നതിൻവണ്ണം എന്റെ സ്ഥാനത്തിന്നടുത്ത ന്യായവും നടപ്പുള്ളതുമായ അധികാരം മാത്രം നടത്തുവാൻ ഞാൻ വിചാരിച്ചിരിക്കുന്നു."

൧൬൧. തീയ്യതി മറക്ക പിന്നെ വരുന്നത ൧൮൪൪ മെയി ൬-ാംനു-ലെ "എൻ. എൻ. എൻ." എന്ന അക്കമിട്ട രേഖയാകുന്നു. ഈ കത്തിലും അദ്ദേഹം റസിഡെണ്ടിനോട പറയുന്നത "അന്തിയോഖ്യാ പാത്രിയക്കീസ്സു തിരുമനസ്സുകൊണ്ട എന്നെ നിയമിച്ചിരിക്കുന്ന വേലയിൽ പ്രവേശിക്കുന്നതിനു താങ്കളുടെ സഹായവും ആലോചനയും ഉണ്ടായിരിക്കെണമെന്നാകുന്നു."

൧൬൨. ഈ അപേക്ഷകളിന്മേൽ സമാധാനം ബൊധിപ്പിപ്പാനായി റസിഡെണ്ട ദീവന്നാസ്യോസിനും കത്തനാരന്മാൎക്കും ഉത്തരവയച്ചതായി കാണുന്നു. എന്നാൽ ഇതിന്റെ സമാധാനം ബൊധിപ്പിച്ചത ഫയലാക്കിയിട്ടില്ല. അങ്ങിനെ ഒന്നു ബൊധിപ്പിച്ചു എന്നുള്ളത തെളിയുന്നു. എങ്ങിനെ എന്നാൽ ഈ സമാധാനം കല്പറിയതിന്റെ ശേഷം ഇതിനു തന്റെ മറുപടി എന്താകുന്നു എന്നു റസിഡെണ്ട മാർ അത്താനാസ്യോസിനോട എഴുതിചോദിച്ചു. "ഒ. ഒ. ഒ." എന്ന അക്കമിട്ട പ്രമാണത്തിൽ മാർ അത്താനാസ്യോസിന്റെ മറുപടി അടങ്ങിയിരിക്കുന്നു. അത ൧൮൪൪ ജനവരി ൧൯-ാനു എഴുതിയതാകുന്നു. (ഈ രേഖയിൽ ൯ വകുപ്പുകൾ അടങ്ങിയിരിക്കുന്നു) അത ഇങ്ങിനെ തുടങ്ങുന്നു.

ബഹുമാനപ്പെട്ട സേർ! "മാർ ദീവന്നാസ്യോസും കത്തനാരന്മാരും എഴുതിയിരിക്കുന്നതിനു സമാധാനം ബോധിപ്പിപ്പാൻ എന്നോടാവശ്യപ്പെട്ടിരിക്കകൊണ്ടു ഞാൻ താഴെ ബൊധിപ്പിച്ചു കൊള്ളുന്നു.

(൧.) ഹരജിയിൽ പറയുന്ന പള്ളിക്കാരെല്ലാം അതിൽ ഒപ്പിടുകയൊ അത അവരുടെ അറിവും സമ്മതവും പ്രകാരം അയക്കയൊ ഉണ്ടായിട്ടുള്ളതല്ല.........."(ഹരജി പള്ളിക്കാരിൽനിന്നു വരുന്നതായും മാർ അത്താനാസ്യോസിന്റെ നിശ്ചയത്തെ വിരൊധിക്കുന്നതായും കാണുന്നു.)

(൨.) ഹരജിയിൽ ഒപ്പിട്ടതായി പറയുന്ന പള്ളിക്കാർ മിക്കപേരും ദീവന്നാസ്യോസിന വിരൊധമായി ൧൮൪൯-ാമാണ്ടിൽ പാത്രിയക്കീസ്സ

തിരുമനസ്സിലേക്ക എഴുതിയിട്ടുള്ളവനും അയാളെ മുടക്കിച്ചിട്ടുള്ളവനും ആകുന്നു. ആ എഴുത്തിന്റെ ഒരു പകൎപ്പ താങ്കൾ വായിച്ചുനോക്കുന്നതിന്നു ഇതിൽ അടക്കം ചെയ്യുന്നു. അതിന്റെ അസ്സൽ എന്റെപക്കൽ ഉണ്ടു. ആവശ്യപ്പെട്ടാൽ ഉപകരിക്കുന്നതിന്നായി പാത്രിയൎക്കീസ്സ തിരുമനസ്സുകൊണ്ടു അതു എന്റെ കൈവശം ഏല്പിച്ചിരിക്കുന്നു.

(൭.) ഒരു മെത്രാപ്പോലീത്തായെ പ്രതിഷ്ഠിക്കുന്നസമയം (അന്തിയോഖ്യാ സ്വദേശിയാകട്ടെ മലയാളത്തുകാരനാകട്ടെ) അയാൾ തന്റെ വിശ്വാസത്തിന്റെയും പാത്രിയൎക്കീസിന്റെസിംഹാസനത്തെ അനുസരിച്ചുകൊള്ളാമെന്നുള്ളതിന്റെയും ഒരു അനുസരണവാക്ക അടങ്ങിയതായി കയ്യൊപ്പുവെച്ച ഒരു പത്രം പാത്രിയൎക്കീസിന എഴുതികൊടുക്കേണ്ടത എല്ലായ്പ്പോഴും ആവശ്യമാകുന്നു. ആയതു ഇനിക്ക വാഴ്ച കിട്ടുന്നതിന മുമ്പായി ഞാൻ എഴുതികൊടുത്തിരിക്കുന്നു."

എന്നു. ഇതിനു മറുപടി ഒന്നും കിട്ടായ്കയാൽ മാർ അത്താനാസ്യോസു വീണ്ടും റസിഡെണ്ടിന ൧൮൭൫ ജൂലായി ൨൨-ാംനു- എഴുതി. ഇത "ക്യൂ. ക്യൂ. ക്യൂ." എന്ന അക്കമിട്ട പ്രമാണമാകുന്നു. ഇതു വളരെ സങ്കടമുള്ള വിധത്തിൽ എഴുതി കിടക്കുന്നു അതു താഴെ പറയുംപ്രകാരം ആകുന്നു.

സെർ! "ഞാൻ താങ്കളുടെ ദയയുള്ള അറിവിൽ കൊണ്ടുവരുന്നത എന്തെന്നാൽ അന്തിയോഖ്യാ പാത്രിയൎക്കീസ തിരുമനസ്സുകൊണ്ടു എന്നെ മലങ്കര സുറിയാനി മെത്രാപ്പോലീത്താ ആയി നിശ്ചയിച്ചു ഇനിക്കു നല്കിയിരിക്കുന്ന സ്ഥാനത്തിനുക്കാനെ ബലപ്പെടുത്തി തിരുവിതാംകൂർസൎക്കാരിൽനിന്നു വിളംബരം പുറപ്പെട്ടുകാണുന്നതിലേക്ക ഇപ്പോൾ രണ്ടു കൊല്ലമായി ഞാൻ ആശയോടെ കാത്തിരിക്കുന്നു...........

വിശേഷിച്ചും മാർ ദിവന്നാസ്യോസ ഒരു ക്രമമായി വാഴിക്കപ്പെട്ട മെത്രാപ്പോലീത്തായോ അദ്ദേഹവും അദ്ദേഹത്തിന്റെ ആശ്രിതന്മാരും ഇനിക്ക വിരോധമായി അയച്ചഹരജികൾ സത്യത്തിന്മേൽ അടിസ്ഥാനപ്പെട്ടതൊ അല്ലെങ്കിൽ ഭൂരിപക്ഷം അയാളുടെ ഭാഗത്തൊ ആയിരുന്നുവെങ്കിൽ താങ്കൾ ദയവോടെ സൂചിപ്പിച്ച പ്രകാരം ഒരു കൊല്ലത്തിനുമുമ്പു സൎക്കാരിൽ നിന്നു നിശ്ചയിച്ചിരുന്ന സുന്നഹദോസു മുമ്പാകെ അയാൾ തന്റെ അവകാശത്തെ സ്ഥാപിച്ചു കിട്ടാൻ മുമ്പോട്ട വരേണ്ടതായിരുന്നു. എന്നാൽ അപ്രകാരം ചെയ്യാതെ സുന്നഹദോസ എന്ത സംഗതിക്കായി കൂട്ടുവാൻ കല്പിക്കപ്പെട്ടിരിക്കുന്നുവൊ ആ സംഗതിയെ അയാൾ തീരെ ഉദാസീനമായി വിചാരിച്ചുകൊണ്ടു താൻ അപഹരിച്ചെടുത്തതായ മെത്രാപ്പോലീത്താ അധികാരത്തിൽ ശാഠ്യക്കാരനായിരുന്നു. അതുകൊണ്ടു എന്റെ വൈദികരും മെലെജമാനന്മാരായവരിൽനിന്നു ന്യായമായുള്ള വിശ്വാസ സാക്ഷ്യങ്ങളോടുകൂടി ഞാൻ ഇരിക്കുന്ന മുറയ്ക്കു അതിനെ ഗൌനിക്കാതെ ഇരിക്കുന്നത ഇനിക്കഏറ്റവും വ്യസനകരമായിട്ടുള്ളതാകുന്നു"

എന്നു. സങ്കടനിവൃത്തി ലഭിക്കായ്കയാൽ അദ്ദേഹം പിന്നെയും മറ്റു പല കത്തുകൾ മുമ്പത്തെ അവകാശങ്ങളെതന്നെ ആവൎത്തിച്ചു കമ

ക്കൂടെ ശേഖരിപ്പെട്ടതി റസിഡെണ്ടിന എഴുതി അവ "(പി. പി. പി. കെ. കെ. കെ." എന്ന അടയാളമിട്ട രേഖകൾ) താഴെ പറയുംപ്രകാരം ആകുന്നു.

സർ! "താങ്കളെ ഞാൻ എഴുതി അറിയിക്കുന്നത എന്തെന്നാൽ. അന്തിയോഖ്യാ പാത്രിയർക്കീസ്സ തിരുമനസ്സുകൊണ്ടു എന്നെ മലങ്കരസുറിയാനിക്കാരുടെ മെത്രാപ്പോലീത്തായായി നിശ്ചയിക്കയും അതിനുള്ള പട്ടകൾ നല്കുകയും ചെയ്തതിന്റെ ശേഷം ഞാൻ ൧൮൬൫-ൽ തിരുവിതാംകൂറിൽ വന്നു ഇറങ്ങുകയും എന്റെ നിശ്ചയത്തിന അനുസരണയായി എന്റെ ദിവ്യ സ്ഥാനത്തിനടുത്ത വേലകൾ നടത്തി തുടങ്ങുവാൻ എന്നെ പ്രാപ്തനാക്കേണ്ടതിലെക്കു മഹാരാജാവുങ്കൽനിന്ന ഒരു വിളംബരം കിട്ടെണമെന്നുള്ള കരുതലിന്മേൽ ഞാൻ താങ്കളുടെ സമയം പാത്തു കൊണ്ടിരുന്നു.

"എന്റെ രേഖാമൂലമായ വിശ്വാസ സാക്ഷ്യങ്ങളുടെ സത്യത്തെപററിയും എന്നെ നിശ്ചയിച്ചതിന്റെ ന്യായത്തെപററിയും താങ്കൾക്ക ബൊദ്ധ്യം വന്നതിന്റെശെഷം താങ്കളുടെ ദയകൊണ്ടു മഹാരാജാവുമായി കൂടിക്കാഴ്ച കഴിവാൻ ഇനിക്കു സംഗതി ആകയും അതിന്റെ ശെഷം ഈ നാട്ടിലുള്ള സുറിയാനിക്കാർ എന്നെ തങ്ങളുടെ ക്രമമായി വാഴിക്കപ്പെട്ട മെത്രാപ്പോലീത്തായായി അംഗീകരിക്കുന്നതിന വേണ്ടി മഹാരാജാവിന്റെ തിരുവെഴുത്തു വിളംബരം പുറപ്പെടെണ്ടതിനു എന്റെ അപെക്ഷയെ താങ്കൾ തക്കതായ മാഗ്ഗത്തുടെ ശിപാശി ചെയ്കയും ചെയ്തു.

"മഹാരാജാവ തിരുമനസ്സുകൊണ്ടു ഈ കായ്യത്തെകുറിച്ചു വളരെ സൂക്ഷ്മമായി ആലൊചിച്ചു താങ്കളുടെ ശിപാശിപ്രകാരം സമ്മതിക്കുന്നതിനു തിരുമനസ്സുണ്ടാകയും പ്രസ്താവത്തിൽപെട്ട വിളംബരം തയ്യാറാക്കി തിരുവടയാളം വയ്ക്കുന്നതിന അയക്കണമെന്ന കല്പനയാകയും ചെയ്തു. എന്നാൽ ഇതു സാധിക്കുന്നതിനു മുമ്പായി മുമ്പിലത്തെ പേഷ്കാർ കൊച്ചു ശങ്കരപിള്ള വളരെ സൂത്രമായവിധത്തിൽ കയ്യങ്ങൾ ഒന്നിനൊന്നായി തിരുമനസ്സറിയിച്ചു വിളംബരം ഒപ്പിടാതിരിക്കേണ്ടതിലേക്കു വേണ്ടതെല്ലാം ചെയ്തു. ഇനിക്കു കിട്ടിയിരിക്കുന്ന വിശ്വാസയോഗ്യമായ അറിവിൻ ഈ വിധം പ്രവൃത്തിപ്പാൻ കൊച്ചു ശങ്കരപിള്ളയെ ഉത്സാഹിപ്പിച്ചത എന്റെ സത്യമായും ന്യായമായുംഉള്ള നിശ്ചയത്തെ ഉപേക്ഷിച്ചു മാർ ദിവന്നാസ്യോസ അപഹരിച്ചെടുത്തിരിക്കുന്ന സ്ഥാനത്തെ നിലനിറുത്തുന്നതിലേക്ക ൩൦൦൦ ഉറുപ്പിക കൈക്കൂലിയായി മാർ ദിവന്നാസ്യോസിനോടു മുമ്പുകൂട്ടി വാങ്ങിച്ചിട്ടുള്ളതുകൊണ്ടാകുന്നു " ഈ കായ്യത്തിൽ ക്രമക്കേടായിട്ടുള്ള നടപടികൾ എത്രത്തോളം നടത്തുവാൻ അനുവദിക്കുമെന്നുള്ളത അന്വേഷിക്കുന്നത എന്റെ ചുമതലയല്ല. എന്നാൽ അങ്ങിനെയുള്ളവ തിരെ അസാദ്ധ്യമായി പൊകയില്ലയെന്നുള്ളത പരിജ്ഞാനംകൊണ്ടു ഞാൻ നല്ലവണ്ണം അറിഞ്ഞിരിക്കുന്നു. വിശേഷിച്ചും തിരുവെഴുത്തു വിളംബരം ഒപ്പിടെണ്ടതായി മാത്രം ഇരിക്കുന്ന ഈ സമയംതന്നെ ഞാൻ ബഹു ബുദ്ധിമുട്ടിലും ഞെരുക്കത്തിലും ഇരിക്കയും ഇപ്പോൾ ഏകദേശം ൩ സംവത്സരമായി എന്നെ സംബന്ധിച്ചുള്ള കായ്യങ്ങളുടെ തീച്ച

എങ്ങിനെ എന്ന അറിയുന്നതിനായി സദാ വ്യാകുലത്തോടും നിശ്ചയമില്ലായ്മയോടും കൂടി ഞാൻ ഈ നാട്ടിൽ താമസിച്ചുവരികയും ചെയ്യുന്നു.

"ഇപ്രകാരമുള്ള സംഭവം ഞാൻ വഹിച്ചിരിക്കുന്ന സ്ഥാനത്തിന വളരെ കുറച്ചിലും, ഭ്രഷ്ടക്കാരൻ എന്ന കുറക്കു വളരെ ഹാസ്യവുമായിട്ടുള്ളതാകയാൽ എന്റെ ദിവ്യ വേലയെ ഈ നാട്ടിൽ എന്നെക്കൊണ്ട നടത്തിപ്പാറാകെണ്ടതിലെക്ക താങ്കൾ ദയവുചെയ്തു എന്റെ കാൎയ്യം ഒരിക്കൽ കൂടി മഹാരാജാവിന്റെ അനുകൂലമായ ആലോചനക്കായി ശിപാൎശി ചെയ്തു തിരുവെഴുത്ത വിളംബരം വാങ്ങി തരുന്നതിനും ഇങ്ങിനെ തല്ക്കാലം ഇനിക്ക നേരിട്ടിരിക്കുന്ന ബുദ്ധിമുട്ട, സംശയം, ഇച്ഛാഭംഗം ഇതുകളിൽ നിന്ന വിടുതലാക്കി തരുവാറാകേണ്ടതിനും ഞാൻ അപേക്ഷിക്കുന്നു."

(ഒപ്പ്) അത്താനാസ്യോസു,
മലബാർ.

ഡേർ! "ഞാൻ ഒരിക്കൽ കൂടി താങ്കളുടെ ദയവുള്ള അറിവിൽ കൊണ്ടുവരുന്നത എന്തെന്നാൽ:—എന്റെ കാൎയ്യത്തിന ഒരു തീരുമാനം വരുത്തിതരുമെന്നായി താങ്കൾ ചെയ്ത വാഗ്ദത്തിന്മേൽ ശരണപ്പെട്ടുകൊണ്ട ഞാൻ ഇതാ ഇപ്പോഴും ഈ സ്ഥലത്ത താമസിക്കുന്നു. സത്യമായിട്ടും ഡേർ! ഈ കാലതാമസം എന്തു കാരണത്താലാണെന്ന ഞാൻ അറിയുന്നില്ല. ആയ്തു എന്റെ വ്യാകുലത്തെയും പണം ഇടപെട്ട പ്രയാസങ്ങളെയും വൎദ്ധിപ്പിക്കമാത്രം ചെയ്യുന്നു. എന്നെപോലെതന്നെ ക്രമമായി നിയമിക്കപ്പെട്ടവനും തന്റെ മേലെജമാനനിൽനിന്നു രക്മെററ വിശ്വാസ സാക്ഷ്യങ്ങളും കല്പശം ഉള്ളവനും ആയ ഒരു മെത്രാൻ തന്നെ നിശ്ചയിക്കപ്പെട്ട സ്ഥലത്തു തന്നെ ഇപ്രകാരം ബുദ്ധിമുട്ടും ഇച്ഛാഭംഗവും സഹിക്കേണ്ടിവരുന്നതിനെ കുറിച്ചു വിചാരിക്കുന്നതിൽ ഇനിക്കുള്ള മനക്ലേശം അല്പമല്ല.

"എന്നെ തിരുവിതാംകൂറിൽ കൈക്കൊള്ളുന്നതിനായി ശിപാൎശ ചെയ്തു എഴുതിയ താങ്കളുടെ ദയവുള്ള എഴുത്ത വിളംബരത്തിന്റെ ഒരു പകൎപ്പു സഹിതം മഹാരാജാവുങ്കലേക്ക ഒപ്പുവച്ചു കിട്ടേണ്ടതിനായി ബൊധിപ്പിച്ചു എന്നും കഴിഞ്ഞുപോയ കൊട്ടാരം പേഷ്കാർ കൊച്ചുശങ്കരപ്പിള്ളയുടെ കൃത്രമം നിമിത്തം അതുകൾ ഒപ്പിടാതെ കിടപ്പായിപോയി എന്നും സൂക്ഷ്മത്തോളം ഇനിക്ക അറിവ കിട്ടിയിരിക്കുന്നു. എന്നാൽ ഈ ഉദ്യോഗസ്ഥൻ ഇപ്പോൾ മരിച്ചുപോയിരിക്കകൊണ്ട എന്റെ സംഗതി ഒരു പ്രാവശ്യംകൂടി തിരുമനസ്സു ഉണൎത്തിക്കുന്നു എങ്കിൽ താങ്കളുടെ അപേക്ഷയെ വേഗത്തിൽ കെൾക്കുമെന്നുള്ളതിലെക്ക യാതൊരു സംശയവുമില്ല. താങ്കൾ അല്ലാതെ വേറൊരു മാൎഗ്ഗവും ഞാൻ കാണുന്നില്ലായ്കയാൽ ഞാൻ താങ്കളോടു അപേക്ഷിച്ചുകൊള്ളുന്നത എന്തെന്നാൽ ഈ കാൎയ്യം മഹാരാജാവുങ്കൽ അറിയിക്കേണ്ടതിനും ഇനി ഏറെ താമസിയാതെ വിളംബരം പുറപ്പെടുവിക്കേണ്ടതിനും ഹേഡ ദിവാൻപേഷ്കാരെ താങ്കൾ ദയവോടെ ഓൎപ്പിക്കുക എന്ന ഏക മാൎഗ്ഗം മാത്രം ഉള്ളതിനാൽ അപ്രകാരം ചെയ്യുന്നതിനു അപേക്ഷിക്കയും താങ്കൾ ഈ ചെയ്യുന്ന ഉപകാ

രത്തിന ഞാൻ ഏററവും കൃതജ്ഞനായിരിക്കയും താങ്കളുടെ വിലയേറിയ ക്ഷേമത്തിനും സൌഭാഗ്യത്തിനും കുറവുകൂടാതിരിക്കുന്നതിന പ്രാർത്ഥിപ്പാൻ ഞാൻ കടക്കാരനായിരിക്കയും ചെയ്യുന്നതാകുന്നു"

ഒരം അവസ്യക്ക എഴുതിയ്ത

(ഒപ്പു) അത്താനാസ്യോസ

മലബാർ.

ഇവിടെ സൂക്ഷിപ്പാനുള്ളത എന്തെന്നാൽ മലങ്കരയെ ഭരിച്ചുവന്നിരുന്ന മാർ ദീവന്നാസ്യോസിനെ നിക്കംചെയ്തു കിട്ടുവാൻ മാർ അത്താനാസ്യോസ ബൊധിപ്പിച്ച എക സംഗതി അയാൾക്ക പാത്രിയക്കീസിൽ നിന്നൊ തന്റെ പ്രതിനിധിയിൽ നിന്നൊ കൈവെപ്പ കിട്ടീട്ടില്ലെന്നും അതുകൊണ്ട അയാൾ തക്കതായി വാഴിക്കപ്പെട്ട മെത്രാൻ അല്ലെന്നും ആകുന്നു. എന്നാൽ മാർ അത്താനാസ്യോസിന്റെ മെത്രാപൊലിത്തസ്ഥാനത്തേക്കുള്ള അവകാശങ്ങൾ അടിസ്ഥാനപ്പെട്ടത്തിയിരിക്കുന്നത പാത്രിയക്കീസിൽനിന്ന തനിക്ക വാഴ്ചയും നിശ്ചയവും കിട്ടിയിരിക്കുന്നു എന്നുള്ള എക സംഗതിയിന്മേൽ ആകുന്നു.

൫൩. മേല്പറഞ്ഞ പ്രകാരമുള്ള വലിയ എഴുത്തുകുത്ത ബ്രിട്ടീഷ റസിഡെണ്ടും മാർ അത്താസ്യോസും തമ്മിൽ നടനുവരുന്ന മദ്ധ്യെ മാർ ദീവന്നാസ്യോസും (മാർ അത്താനാസ്യോസ വർണ്ണിച്ചിരിക്കുന്നപ്രകാരം) തന്റെ കൃത്രമക്കാരായ കത്തനാരന്മാരും വെറുതെ ഇരിക്കയല്ലായിരുന്നു. അവർ കക്ഷി ഉണ്ടാക്കുകയും മാർ അത്താനാസ്യോസിന്റെ പേരിൽ അയാളുടെ മേല്പട്ട സ്ഥാനത്തെ സംബന്ധിച്ച സത്യമായിട്ടൊ കളവായിട്ടൊ ഉള്ള സങ്കടങ്ങൾ പാത്രിയക്കീസിന അയച്ചുകൊണ്ടിരിക്കയും ചെയ്യുകയായിരുന്നു. ഇതിനെ അത്താനാസ്യോസ മുൻകൂട്ടി അറിഞ്ഞ റസിഡെണ്ടിനെ "ഒ. ഒ. ഒ. ക്യൂ. ക്യൂ. ക്യൂ." എന്ന രേഖകൾ മൂലം അറിവ കൊടുത്തിട്ടുണ്ടായിരുന്നു. ഒരം സങ്കടങ്ങൾ കയ്യുററിയാറെ (അവ എന്തായിരുന്നു എന്ന മുഴുവനായി അറിയുന്നതിന മാൎഗ്ഗം ഒന്നും കാണുന്നില്ല. എന്നാൽ അങ്ങിനെ സങ്കടങ്ങൾ മാർ അത്താനാസ്യോസിന വിരോധമായി അയച്ചു എന്നുള്ളതിന മതിയായ തെളിവുണ്ട) പാത്രിയക്കീസ സ്ഥലദൂരം കൊണ്ട ഇതിന്റെ സത്യാവസ്ഥയെപററിയൊ സങ്കടങ്ങളെപററിയൊ മുഖദാവിൽ നിശ്ചയം അറിയുന്നതിന തനിക്ക പാടില്ലാതെവരികയാൽ മലയാളത്തേക്ക വന്ന സങ്കടത്തെകുറിച്ച തിരക്കി അറിയുന്നതിന പരിചയക്കാരുകളൊട കൂടി ഉടനെ മാർ കൂറിലോസിനെ അയച്ചു. അയാൾ (കൂറിലോസ) തന്റെ അന്വേഷണത്തിൽ വല്ലതും പ്രവൃത്തിപ്പാൻ ഇടയായാൽ അങ്ങിനെയുള്ള കാൎയ്യത്തിൽ ഉപയോഗിക്കേണ്ടതിലേക്ക എങ്ങിനെയെന്നാൽ മാർ അത്താനാസ്യോസ തന്റെമേൽ ബോധിപ്പിക്കപ്പെട്ടപ്രകാരം എടുത്തുട നടപടികളിൽ കുററക്കാരനായി കണ്ടെത്തപ്പെട്ടാൽ അയാളെ മുടക്കുന്നതിനും അയാളുടെ സ്ഥാനത്തേക്ക പകരം വരുന്ന ആളിന സ്ഥാത്തിക്കോൻ കൊടുക്കുന്നതിനും ഇത്യാദി കാൎയ്യങ്ങൾക്കായി

ട്ട പാത്രിയക്കീസ തന്റെ ഒപ്പും മുദ്രയുംവെച്ച വെള്ളക്കടലാസുകൾ കൂറില്ലോസ വശം ഏല്പിച്ചിരുന്നു എന്ന ഞങ്ങൾ കൊല്ലം കമ്മട്ടിക്കാരുടെ "എച്ച" എന്ന അക്കമിട്ട മിസ്സിൽ കാണുന്നു. ൟ എഴുത്തുകളും കടലാസുകളും ആയുധമാക്കിക്കൊണ്ട കൂറില്ലോസ ഇവിടെ വന്നിറങ്ങി മാർ ദീവന്നാസ്യോസുമായി കൂടിക്കണ്ടതിൽ മാർ അത്താനാസ്യോസിന്ന പകരമായി പാത്രിയക്കീസിനാൽ വാഴിക്കപ്പെട്ടതും നിയമിക്കപ്പെട്ടതുമായ മെത്രാപ്പോലീത്താ താനാണെന്നു പ്രസിദ്ധപ്പെടുത്തുകയും തന്നെ ഭരമേല്പിച്ച അയച്ചിരുന്ന (ഒപ്പും മുദ്രയും ഉണ്ടായിരുന്ന) വെള്ളക്കടലാസുകളിൽ സ്വാത്തിക്കൊൻ മുതലായ വ്യാജമായി നിൎമ്മിക്കയും ചെയ്തു. മാർ ദീവന്നാസ്യോസ തന്റെ എതിരാളിയായ മാർ അത്താനാസ്യോസിന്റെ ആഗ്രഹത്തെ ദുതാല്പിക്കുന്നതിനായി ൟ ധീരതയെറിയും ദൈവദ്രോഹവുമായ പ്രവൃത്തി ചെയ്യുന്നതിന്ന കൂറില്ലോസിനെ സഹായിച്ചു എന്നതിന്ന യാതൊരു സംശയമില്ല. ൧൮൭൬-ൽ മാർ കൂറില്ലോസ ഇവിടെവന്നിറങ്ങിയ ശേഷം മാർ ദീവന്നാസ്യോസ തന്റെ സ്ഥാനം അയാൾക്ക ഏല്പിച്ചുകൊടുക്കയും ആ വിവരത്തിന്ന താഴെ പറയുന്ന എഴുത്തുമൂലം ബ്രിട്ടീഷ റസിഡെണ്ടിന അറിവുകൊടുക്കയും ചെയ്തു. (൧൮൭൬ ചിങ്ങം ൩൦-ാംനു-ത്തെ "എസ. എസ." എന്ന അക്കമിട്ട രേഖ.) മഹാരാജമാന്യരാജശ്രീ റസിഡെണ്ട അവൎകളുടെ ബഹുമാനപ്പെട്ട സമുക്ഷമത്തിങ്കലേക്ക മലങ്കര ഇടവകയുടെ മെത്രാപ്പോലീത്താ മാർ ദീവന്നാസ്യോസ എഴുതി അറിയിക്കുന്നത എന്തെന്നാൽ·

"അബ്രാഹം കത്തനാരും.........അയാളുടെ അനന്തിരവൻ മത്തായി ശെമ്മാശ്ശും (മാർ അത്താനാസ്യോസു) മററു ചിലരും കൂടി സുറിയാനി മതത്തിലെ ആചാരങ്ങളെ വെടിഞ്ഞ അവരുടെ ഹിതപ്രകാരമുള്ള മത സംബന്ധമായ ചില ആചാരങ്ങളെയും പള്ളിക്രമങ്ങളെയും നിൎമ്മിച്ച അവയെ പിന്തുടൎന്നതിനാൽ. സഭയിൽ നിന്നു തള്ളപ്പെടുകയും ൟ കാൎയ്യം സുറിയാനി മെത്രാപ്പൊലീത്തന്മാരുടെ തലവനായ അന്തിയോഖ്യായിലെ എത്രയും ശുദ്ധമാക്കപ്പെട്ട മാറാൻ മാർ ഇഗ്നാത്യോസ പാത്രിയക്കീസ ബാവായ്ക്കു രേഖാമൂലം അറിവുകൊടുക്കയും ചെയ്തിരിക്കുന്നു എങ്കിലും അയാൾ (അത്താനാസ്യോസു) മലയാളത്തിലെ സുറിയാനി പള്ളിക്കാര കൊടുത്തതായി പറയുന്ന ഒരു വ്യാജ എഴുത്തോടുംകൂടി പാത്രയക്കീസ ബാവായുടെ മുമ്പിൽ ഹാജരായി കാൎയ്യങ്ങൾ ഒന്നിനൊന്നായി പറഞ്ഞ ധരിപ്പിച്ച വ്യാജ പെരും കൊടുത്തു. ഇപ്പോൾ ഇവിടെ മെത്രാനായിവന്ന കലക്കം ഉണ്ടാക്കിവരുന്നു ൟ വിവരത്തിനും എഴുതി അയച്ചിരിക്കുന്നു. ഇയാളുടെ കാൎയ്യത്തെ കുറിച്ച എത്രയും വന്ദ്യനായ പാത്രിയക്കീസ ബാവായെ എഴുതി തിൎയ്യപ്പെടുത്തിയതിൽ സുറിയാനിക്കാരുടെ മതത്തിലെ മൎയ്യാദകൾ പ്രകാരം പള്ളികളെ ഭരിക്കുന്നതിനും മതസംബന്ധമായ ആചാരങ്ങളെ നടത്തുന്നതിനുമായി അദ്ദേഹം ത്രാവങ്കൂർ ദേശത്തെ മെത്രാപ്പോലീത്തായായിരുന്ന വന്ദ്യനായ മാ

ർ കൂറിലോസ യോക്കീമിനെ സ്ഥാത്തിക്കോനും നല്കി അയച്ചിരിക്കുന്നു· അദ്ദേഹം ൰ം മാസം ൨൩-ാംനു ഇവിടെ വന്നിറങ്ങി. സമ്മതത്തോടു കൂടി വന്ദ്യനായ മാർ കൂറിലോസിനു ചാർജ്ജ ഏല്പിച്ചുകൊടുത്തിരിക്കുന്നു. ഇയാൾ മലയാളത്തിലെ സുറിയാനി പള്ളികളെ ഭരിക്കട്ടെ എന്നും മതസംബന്ധമായ കാര്യാദികളെ നടത്തട്ടെ എന്നും... ......ഏററവും വന്ദ്യനായ പാത്രിയർക്കീസ ബാവായുടെ സ്ഥാത്തിക്കോനിൽ എഴുതിയിരിക്കുന്നതുകൊണ്ടു പള്ളികളും സിമ്മനാരിയും സംബന്ധമായി അയപ്പാനുള്ള എല്ലാ ഉത്തരവുകളും അദ്ദേഹത്തിന്റെ (കൂറിലോസ പേർക്ക അയപ്പാറാകണമെന്ന അപേക്ഷിക്കുന്നു"

എന്നു. ആരംഭം മുതല്ക്കു തക്കപ്പെട്ടിരുന്ന മാർ ദീവന്നാസ്യോസിന്റെ പ്രതിഷ്ഠയുടെ തീച്ച ഇതാ ഇവിടെ ആയി. എല്ലാവരും സുറിയാനി പള്ളിയുടെ തലവനായി നോക്കി കൊണ്ടിരുന്ന പാത്രിയർക്കീസ നിയമിച്ച ആളുകളുടെ നേരെ തന്റെ കാര്യം ബലഹീനമുള്ളതെന്ന അറിഞ്ഞ തന്റെ പ്രതിഷ്ഠ ക്രമക്കേടായുള്ളതും ബലമില്ലാത്തതും സമുദായം അംഗീകരിക്കാതക്കതല്ലാത്തതും എന്ന മാർ ദീവന്നാസ്യോസിനു ബോദ്ധ്യമായി. സക്കാരധികാരികളുടെ സഹായവും തന്നെ കൈക്കൊള്ളുന്നതിന ഒരു തിരുവെഴുത്തുവിളംബരവും ഉണ്ടായിരുന്നു. എങ്കിലും തന്റെ വിരോധിക്ക (മാർ അത്താനാസ്യോസിന) സ്ഥാനം ഒഴിഞ്ഞ കൊടുപ്പാൻ മനസ്സാകാതെ തന്റെ സ്വന്തതിരഞ്ഞെടുപ്പുപ്രകാരം ഒരു മെത്രാനെ വാഴിക്കണമെന്നും അതിലേക്കായി സാക്ഷിപത്രങ്ങളും സ്ഥാത്തിക്കോനും വ്യാജമായി നിമ്മിക്കണമെന്നും അയാൾക്ക ഒടുക്കം തോന്നി. (ആയതു നമുക്ക പിന്നാലെ കാണാം) കുററകരമായും ദൈവദ്രോഹമായും ഇത്ര വലരെ പ്രവൃത്തികൾ ചെയ്യാൻ ശങ്കിക്കാത്തവരായ മാർ ദീവന്നാസ്യോസിനും തന്റെ കൂട്ടക്കും പാത്രിയർക്കീസിന്റെ മേലധികാരത്തെയും തന്നാൽ നിയോഗിക്കപ്പെട്ട മാർ അത്താനാസ്യോസിന്റെ അവകാശത്തെയും നിഷേധിക്കുന്നതിന അത്ര ധീരതയും ശങ്കയില്ലായ്മയും ഉണ്ടായിരുന്നില്ല. ഇതിന്റെ കാരണം തെളിവാകുന്നു. അങ്ങിനെ ചെയ്താൽ ജനങ്ങൾ ഏക ശബ്ദത്തോടെ തന്നെ കുററം വിധിക്കുമെന്ന മാർ ദീവന്നാസ്യോസ അറിഞ്ഞിട്ടുണ്ടായിരിക്കണം. അവർ അത്രത്തോളം പോകുന്നതിന ഒരുങ്ങിയില്ല. പിന്നെയൊ സുറിയാനി വേദതലവനെന്ന ലോകപ്രസിദ്ധമായ പാത്രിയർക്കീസിന്റെ അധികാരത്തിൻ കീഴിൽ എന്നു നടിച്ചുകൊണ്ടു മാർ അത്താനാസ്യോസിന്റെ അവകാശത്തെ തോല്പിപ്പാൻ വേണ്ട യത്നങ്ങൾ ചെയ്യുകയായിരുന്നു.

എന്നു· ഈ കൂട്ടുകെട്ടിനെ കുറിച്ച കേട്ടാറെ മാർ അത്താനാസ്യോസു ൧൮൫൨ ജൂൺ ൨൦-ാംനു ബ്രിട്ടീഷ റസിഡെണ്ടിന "എൽ. എൽ· എൽ." എന്ന അക്കമിട്ട രേഖ വഴിയായി താഴെ പറയും പ്രകാരം· എഴുതി അയച്ചു.

സേർ! മലങ്കര ഇടവകക്കു ക്രമമായി വാഴിച്ചാക്കപ്പെട്ടിട്ടുള്ള മെത്രാ

പോലീത്തായായി ഇനിക്കുള്ള അവകാശ കാൎയ്യത്തെ സംബന്ധിച്ച
താഴെ പറയും പ്രകാരം ബൊധിപ്പിച്ചു കൊള്ളുന്നത താങ്കളുടെ
ശ്രദ്ധക്കും ആലോചനക്കും യോഗ്യമാകുമെന്നുള്ള താഴ്മയായ ആശ
യോടു കൂടി വണക്കത്തോടെ വീണ്ടും അപെക്ഷിച്ചു കൊള്ളുന്നു. സുറി
യാനി പട്ടക്കാരും അയ്മെനികളും കൂടി അന്നത്തെ ബെരൽ മെത്രാ
നായിരുന്ന ദിവന്നാസ്യൊസിന വിരോധമായി നേരായ സങ്കടങ്ങ
ൾ പാത്രിയൎക്കീസ്സ തിരുമനസ്സിലേക്ക അയക്കയും ഞാൻ മൎദീനി
എത്തുന്നതിന കുറച്ചു മാസങ്ങൾക്ക മുമ്പായി അത അവിടെ കിട്ടുക
യും ചെയ്തതിന്റെ ശേഷം എന്നെ പ്രതിഷ്ഠിച്ചാക്കുന്നതിന അവിട
ത്തെക്ക ഇഷ്ടമായി അതിന്റെ ന്യായത്തെയും ബലത്തെയും കുറി
ച്ചു ദിവന്നാസ്യൊസിന പൂൎണ്ണബൊദ്ധ്യവും ഉണ്ട എന്നെ മെൽപ്ര
കാരം നിശ്ചയിച്ചതിനാൽ തനിക്ക അപ്പൊൾ ഉണ്ടായിരുന്ന അധി
കാരത്തിൽ സ്ഥിരപ്പെടുത്തുമെന്നുള്ള ആശെക്കു ഭംഗം വരികയും അയാ
ളുടെ ഹരജയിൽ അപെക്ഷിച്ചിരുന്ന പ്രകാരം ഉള്ള ഫലപ്രാപ്തി കാ
ണുന്നതിന പകരം പാത്രിയൎക്കീസ അയാളെ കഠിനമായി കുററപ്പെ
ടുത്തുകയും മേലാൽ അയാൾ ഒരു സ്ഥാനത്തിനടുത്ത അധികാരം നട
ത്തിപ്പോകരുതെന്നായിട്ടുടക്ക കല്പന പുറപ്പെടുകയും ചെയ്തിരിക്കകൊ
ണ്ട ഞാൻ അയാളുടെ സ്ഥാനത്തേക്ക വരുന്നത വിരോധിപ്പാനുള്ള
മാൎഗ്ഗങ്ങളെ അയാൾ അന്വെഷിക്കയും ഞാൻ സ്ഥാനത്തേക്ക പ്ര
വേശിക്കേണ്ടതിന പതിവുള്ള വിളംബരം അയപ്പാൻ തിരുവിതാംകൂ
ർ സൎക്കാരിന്റെ ഭാഗത്ത ഉണ്ടായ താമസം പ്രയോജനമാക്കി സുറി
യാനിക്കാരുടെ ഇടയിൽ കലഹങ്ങളും ഛിദ്രങ്ങളും ഉണ്ടാക്കുവാൻ ശ്രു
തിപ്പെട്ട കലഹപ്രമാണികളാകുന്ന അബ്രാഹം പ്ലിപ്പോസ ഒരു ക
ത്തനാരന്മാരോടു കൂടി ചേൎന്നുകൊണ്ടു (അതിന്ന അവരെ സൎക്കാരി
ൽനിന്ന ഒരിക്കൽ ശിക്ഷിക്കയും അവരോടു മേലാൽ നല്ല നടപ്പിന്ന
ജാമ്യം വാങ്ങുകയും ചെയ്തിട്ടുണ്ട) അവരുടെ സ്വഭാവിക മനൊഗത
പ്രകാരം അസൂയയിൽ നിന്നും ൟൎഷ്യയിൽ നിന്നും മാത്രം ഉളവായ കുററ
ങ്ങൾ എന്റെ മേൽ ചുമത്തി സുറിയാനിക്കാരുടെ പേര വെച്ച വ്യാജ
എഴുത്തുകൾ സഹിതം അവർ പാത്രിയൎക്കീസിനും സൎക്കാരിലേക്കും
എഴുതി അയക്കയും ചെയ്തിരിക്കുന്നു.

“താങ്കളും സൎക്കാരും അറിഞ്ഞിരിക്കുന്നപ്രകാരം ആ ചുമത്തപ്പെ
ട്ട സംഗതി കളവാണെന്ന ബോദ്ധ്യം വരികയാൽ ആ കാൎയ്യം വിട്ടുകള
ഞ്ഞല്ലൊ. എന്നാൽ പാത്രിയൎക്കീസ മലയാളത്തിൽനിന്ന ഏററവും ദൂ
രമായ മൎദീനിൽ ഇരിക്കുന്നതുകൊണ്ട കാൎയ്യത്തിന്റെ സത്യാവസ്ഥ
നിശ്ചയപ്പെടുത്തുവാൻ അദ്ദേഹത്തിന്ന കഴിവില്ലാതെ വരികയാൽ ഇ
ങ്ങിനെയുള്ള കാൎയ്യങ്ങളിൽ സാധാരണ ചെയ്തുവരുന്നപ്രകാരം വൈദീ
കമായും ലൌകികമായും എന്റെ മേൽ ചുമത്തപ്പെട്ട കാൎയ്യങ്ങൾക്ക വി
ചാരണ കഴിക്കുന്നതിനും തീൎച്ച അദ്ദേഹത്തെ അറിയിക്കുന്നതിനുമായി
മാർ കൂറിലോസിനെ അയച്ചു. ഒരു വിചാരണ നടക്കുന്ന പക്ഷം ത
ങ്ങളുടെ ഉപായങ്ങൾ ഒക്കെയും വെളിപ്പെടുമെന്നും അപ്പോൾ ത

ങ്ങൾ വിചാരിച്ചിരുന്ന കാൎയ്യത്തിനു ഭംഗം വരുമെന്നും അറികയാൽ ദീവന്നാസ്യോസും തന്റെ കൂട്ടരും മാർ കൂറിലോസിന്റെ വരവിങ്കൽ അയാളുടെ ഭാഗം ചേൎന്നുകൊണ്ടു മലയാളത്തിലെ പള്ളികൾ ഒക്കെയും കാൎയ്യങ്ങളുടെ ൟ മറിച്ചില്ല സമയത്ത കൈവശപ്പെടുത്തുവാൻ ഇതു തക്ക ഒരു അവസരമെന്ന പറഞ്ഞു ഉത്സാഹിപ്പിക്കയും അയാൾക്ക എന്നോടു വിരോധമാക്കി പള്ളികളെ കയ്യശപ്പെടുത്തുന്നതു തന്റെ മുറയാണെന്നു ധരിപ്പിച്ചു അപ്രകാരം ചെയ്യുന്നതിന അയാളെ സമ്മതിപ്പിക്കയും ഇതു ചെയ്യാൻ താമസിച്ചാൽ തങ്ങളുടെ ശട്ടംകെട്ടിന ദോഷം വരുമെന്നു ഭയപ്പെട്ടിട്ടു തിട്ടക്കമായി ൟ ഇടവകയിലുള്ള പള്ളികൾ മുതലായ്തു മാർ കൂറിലോസിന്റെ അധീനത്തിൽ ആക്കിക്കൊടുക്കയും ചെയ്തു. അതിനാൽ ഇങ്ങിനെയുള്ള കാൎയ്യങ്ങളിൽ ആചരിച്ചുവന്ന നടപ്പുപ്രകാരം സൎക്കാരിൽനിന്ന അവര അനുവാദം വാങ്ങാതിരുന്നതിന്റെ കാരണം മേല്പറഞ്ഞവയാകുന്നു. ഗവൎമ്മെണ്ടു കല്പനക്കു വിപരീതമായും ഇനിക്ക പാത്രിയക്കീസിൽനിന്ന കിട്ടിയ സ്ഥാത്തിക്കോനെ ഗണ്യമാക്കാതെയും അയാളോടു കൂടി പള്ളികളിൽ സഞ്ചരിക്കുന്നു. മേല്പറഞ്ഞപ്രകാരം അവർ പ്രവൃത്തിക്കുന്നതിനു മുമ്പായി ഇനിക്ക സ്ഥാത്തിക്കോൻ തന്ന ആ അധികാരത്തിൽ നിന്നൊ അതിനു തുല്യമായ ഒരു അധികാരത്തിൽ നിന്നൊ എന്റെ സ്ഥാത്തിക്കോൻ ദുൎബ്ബലപ്പെടുത്തിക്കൊണ്ടതായിരുന്നു.

"പാത്രിയക്കീസിൽനിന്ന ഒരു സ്ഥാത്തിക്കോൻ കയ്യശം ഉള്ളപ്പോൾ മാർകൂറിലോസ ദീവന്നാസ്യോസിന്റെ അഭിപ്രായവും ഉപദേശവും അനുസരിച്ചു നടക്കുന്നതിനെയൊ അല്ലെങ്കിൽ ദീവന്നാസ്യോസ മാർ കൂറിലോസിനെ മേല്പറഞ്ഞപ്രകാരം സഹായിക്കുന്നതിന്റെ കാരണത്തെയൊ പററി ചോദിക്കുന്നുവെങ്കിൽ ഇനിക്ക പകരമായി ഇരിപ്പാൻ പാത്രിയക്കീസ ഇയാളെ അധികാരപ്പെടുത്തീട്ടില്ലെന്നുള്ളതു മാർ കൂറിലോസിന്റെ നടപടിയാൽ തന്നെ പ്രത്യക്ഷമായി തെളിയുന്നു എന്ന ഞാൻ ഉത്തരം പറയുന്നു. എന്നാൽ അതു അപ്രകാരമായിരുന്നു എങ്കിൽ ൟ വഴക്ക ഒന്നും പുറപ്പെട്ടിട്ടാവശ്യമില്ലായിരുന്നു. നേരെ മറിച്ചു ദീവന്നാസ്യോസ എന്നെ തീങ്ങുന്ന പക്ഷം തനിക്ക അതുവരെ ഉണ്ടായിന്ന അധികാരവലിപ്പം പൊയ്പ്പോകുമെന്നും മേലാൽ അങ്ങിനെ നടപ്പാൻ എന്റെ ഭരണത്തിൽ കഴിവ ഉണ്ടാകയില്ലെന്നും കണ്ടു. എന്നാൽ മാർ കൂറലോസിന്റെ കീഴിൽ അതു സാധിക്കുമായിരുന്നു. എന്തെന്നാൽ അയാൾ ഒരു പരദേശക്കാരനും താൻ ഭരിപ്പാൻ പോകുന്ന ജനങ്ങളുടെ ഭാഷയും മൎയ്യാദകളും വശമില്ലാത്തവനും ആയിരുന്നു. ഇങ്ങിനെ എല്ലാപ്രകാരവും അയാൾ ഇതിലേക്ക അയോഗ്യനുമായിരിക്കുന്നതിനാൽ അയാൾക്ക ദീവന്നാസ്യോസിന്റെ സ്വാധീനവും സഹായവും ആവശ്യമായിരുന്നു. തങ്ങളുടെ നടത്ത ശരിയായ്യെന്നു തോന്നിപ്പാൻ വേണ്ടിയും തങ്ങളുടെ കൌശലത്തിന ഹാനി വരാതിരിപ്പാൻ വേണ്ടിയും പാത്രിയക്കീസ അയച്ചതെന്ന കാണിപ്പാൻ കള്ള ഒപ്പിട്ട എഴുത്തുകൾ മുതലായ്തു നിൎമ്മിച്ചിരിക്കുന്നു. ഇതിന്റെ സംശയ ലക്ഷണങ്ങളെയും വി

ദ്രോഹ സ്വഭാവത്തെയും പററി ഞാൻ താങ്കൾക്ക അയച്ച ൧൮൭൫ നവമ്പ്ര ൨-ാംനു-ത്തെ എന്റെ എഴുത്തിലും അതോടുകൂടി ഉണ്ടായിരുന്ന റിമാൎക്കിലും കാണിച്ചിട്ടുണ്ടല്ലൊ. മലയാളത്തിലെ സുറിയാനി സഭയിലെ മൎയ്യാദപ്രകാരം തങ്ങളുടെ സ്വന്ത ജാതിയിൽനിന്ന ഒരു മെത്രാൻ ഉണ്ടായിരിക്കണമെന്നുള്ളതു ഒരു സ്ഥിരമായ പ്രമാണമാകുന്നു എന്നും ഒരു പരദേശക്കാരനെ അവരുടെ ഇടയിൽ ആ സ്ഥാനത്തെക്ക കൊണ്ടുവന്നിരിക്കുന്നതു ഒരു പുതിയ ചട്ടം ആകുന്നു എന്നും അപ്രകാരം ഒന്നൊ രണ്ടൊ പ്രാവശ്യം ശ്രമിച്ചതിൽ ജനങ്ങൾ സമ്മതിച്ചില്ലെന്നും ആ എഴുത്തിൽ ഞാൻ പ്രസ്താവിച്ചിട്ടുണ്ട. എന്നാൽ എന്റെ താന്ന അഭിപ്രായത്തിൽ തോന്നുംനപടി മാർ കൂറിലോസിന്റെ കാൎയ്യത്തിൽ ഇത അനുവദിപ്പാൻ പാടില്ലെന്നു ഞാൻ താഴ്മയോടെ അഭിപ്രായപ്പെടുന്നു. പാത്രിയക്കീസ തന്നെ എന്ത സംഗതിക്കായി അയച്ചുവൊ ആ വന്ന കാൎയ്യം നൊക്കുന്നതിന പകരം തന്റെ സ്വന്ത അഭിപ്രായത്തെ നടത്തുന്നതിൽ ബ്രിട്ടീഷ റസിഡെണ്ടിന്റെയും സക്കാരിന്റെയും അനുവാദംവാങ്ങി കഴിവുള്ള പക്ഷം എന്നെ സ്ഥാനത്തിൽനിന്ന നീക്കുന്നതിന ശ്രമിക്കുന്നു. അതുകൊണ്ട പാത്രിയക്കീസിനാൽ ക്രമമായി നിയമിക്കപ്പെട്ട മലങ്കര സുറിയാനി ക്രിസ്ത്യാനികളുടെ മെത്രാപോലീത്ത മാർ അത്താനാസ്യോസ ആയ ഞാൻ—എന്നെ മലങ്കരക്ക മെത്രാപോലീത്തായായി നിയമിച്ചു തന്നിരിക്കുന്ന സ്താത്തിക്കൊനു നേരെ വിപരീതമായി മാർ കൂറിലോസ കൊച്ചി സംസ്ഥാനത്തുള്ള പള്ളികളുടെമെൽ എപ്പിസ്കോപ്പാ സ്ഥാനത്തിനടുത്ത അധികാരം നടത്തിയിരിക്കകൊണ്ട അയാൾക്ക വിരൊധമായും മുമ്പിലത്തെ വെതൽ മെത്രാനായിരുന്ന ദീവന്നാസ്യോസ മെല്പറഞ്ഞ പള്ളികളും അത സംബന്ധമായ വസ്തുക്കളും മാർ കൂറിലോസിന്റെ അധീനത്തിൽ ആക്കി കൊടുത്തതിൽ ഉപയോഗിച്ച അയാളുടെ കൌശലത്തിനും കൂട്ടുകെട്ടിനും വിരോധമായിട്ടും എന്റെ നിശ്ചയം ഇല്ലായ്മ ചെയ്വാൻ ആയുധമായി തീൎന്നിട്ടുള്ളതും ഇനി തീരുന്നതും, അല്ലെങ്കിൽ അതിൽ സംബന്ധിച്ചിട്ടുള്ളതുമായ എല്ലാ ആളുകൾക്ക എതിരായും അധികാരം നടത്തുന്നതിനൊ തിരുവിതാംകൂറിലുള്ള പള്ളികളെ സന്ദൎശിക്കുന്നതിനൊ മേല്പറഞ്ഞ മാർ കൂറിലോസിന കൊച്ചി തിരുവിതാംകൂർ സക്കാരിൽനിന്ന കൊടുക്കപ്പെടുന്ന അനുവാദത്തിന വിരോധമായും ഇതിനാൽ ഞാൻ ഭക്തിയോടെ എതൃത്തു പറയുന്നു.

"പാത്രിയക്കീസിനു എല്ലാ കക്ഷികളോടും നീതിയായിരിക്കണമെന്ന ആഗ്രഹമുള്ളതുകൊണ്ട എന്നൊട ചെയ്തിരിക്കുന്ന ദോഷത്തെ കുറിച്ച ആലോചിച്ച അതിലേക്ക പരിഹാരമുണ്ടാക്കുന്നതിനും ആയി എല്ലാ കാൎയ്യവും പാത്രിയക്കീസ തിരുമനസ്സിലെക്ക ബൊധിപ്പിക്കുന്നതന ഞാൻ നിശ്ചയിച്ചിരിക്കുന്നു എന്നും അദ്ദേഹത്തിന്റെ മറുപടിക്കായി കാത്തിരിക്കുമെന്നും ഞാൻ ബൊധിപ്പിച്ചു കൊള്ളുന്നു.

(ഒപ്പ) അത്താനാസ്യോസ.

മലബാർ."

൨൦൮. കാൎയ്യങ്ങൾ ഇത്രത്തോളം എത്തിയപ്പോൾ ബ്രിട്ടീഷ റെസിഡെണ്ടിന്റെ ആലോചനയോടു കൂടെ തിരുവിതാംകൂർ സൎക്കാർ ഇരു കക്ഷികളായ മാർ അത്തനാസ്യോസിന്റെയും മാർ ദീവന്നാസ്യോസും കൂടരും സഹായിച്ചിരുന്ന മാർ കൂറിലോസിന്റെയും വാദങ്ങളെ വിചാരണ ചെയ്യുന്നതിന ഒരു കമ്മീഷ്യൻ നിശ്ചയിപ്പാൻ സങ്കല്പിച്ചു. അതു പ്രകാരം സൎക്കാർ ഉദ്യോഗസ്ഥന്മാരായി നാലുപേർ ഉണ്ടായിരുന്ന ഒരു കമ്മീഷ്യൻ ൧൮൭൬ ജനവരിയിൽ നിശ്ചയിക്കപ്പെട്ടു. ഈ കമ്മീഷ്യൻ കൊല്ലത്തു കൂടുകയും അതിന്റെ തീൎപ്പിൽ ("ഏച്ച" പ്രമാണം) കണ്ടെന്ന പ്രകാരം ഈ കാൎയ്യത്തെ വെടിപ്പായി വിസ്താരം നടത്തുകയും ചെയ്തു.

൨൦൯. ഈ കമ്മട്ടിയുടെ തീൎപ്പിനെയും അതിന്റെ ശേഷം ഉണ്ടായതിനെയും കുറിച്ചു വിചാരിക്കുന്നതിനു മുമ്പായി ഈ സംഭവം ആലോചനക്കു ഏറ്റവും യോഗ്യമായിട്ടുള്ളതെന്നു പ്രസ്താപിക്കാം. ഇവിടെ മൂന്നു മെത്രാപ്പോലീത്തന്മാർ ഉണ്ടായിരുന്നു. ഇവരിൽ രണ്ടും പാത്രിയൎക്കീസിൽ നിന്നു സ്ലാത്തിക്കോനും സ്ഥാനചിഹ്നങ്ങളും ലഭിച്ചവരും സ്ഥാനത്തിനു മത്സരിച്ചു നിന്നവരും മൂന്നാമത്തെയാൾ വളരെ കാലത്തോളം മെത്രാപ്പോലീത്താസ്ഥാനത്തിൽ ഇരുന്നവനും ആയിരുന്നു. ഇവര എല്ലാവരും യാതൊരു സംശയവും ഇല്ലാതെ പാത്രിയൎക്കീസിന്റെ മേലധികാരത്തെ സമ്മതിക്കയും സ്ഥാനത്തിന തങ്ങൾക്കുള്ള അൎഹത ഉണ്ടാകേണ്ടത അദ്ദേഹത്തിൽ നിന്നാകുന്നു എന്ന അവകാശം പറകയും ചെയ്തു. ഈ മെത്രാപ്പോലീത്തന്മാരിൽ ഒരുവനായ മാർ ദീവന്നാസ്യോസ തിരുവെഴുത്തു വിളംബരമനുസരിച്ചു വളരെ കാലം വഹിച്ചിരുന്ന തന്റെ സ്ഥാനത്തെ മനസ്സാലെ ഒഴിഞ്ഞു കൊടുത്തു. ഇതിനുള്ള ഏക കാരണം എന്തെന്നാൽ തന്റെ പ്രതിഷ്ഠ ഊനമുള്ളതെന്നും സാധുവല്ലാത്തതെന്നും അയാൾക്കു തോന്നിയതിനാലായിരുന്നു. ഈ സംഗതി ഒരു പാത്രിയൎക്കീസിന്റെ ആത്മിക മേലധികാരത്തെ കുറിച്ചു സുറിയാനി സമുദായത്തിന്റെ മനസ്സിൽ ബലമായിട്ടു ഉണ്ടായിരുന്നു എന്നുള്ളതിനും ഇപ്പോൾ ഉണ്ടെന്നുള്ളതിനും ഒരു ആശ്ചൎയ്യമായ ദൃഷ്ടാന്തം അല്ലയൊ?

൨൧൦. ഇപ്പോൾ കമ്മട്ടിയുടെ കാൎയ്യം പറഞ്ഞുകൊള്ളുന്നു. "ഏച്ച" എന്ന രേഖ കമ്മട്ടി നിശ്ചയിപ്പാനുണ്ടായ സംഗതികളെ കൊണ്ടു തുടങ്ങുന്നത ഇപ്രകാരമാകുന്നു — "൧൮൨൫-ലും ൧൮൨൬ലും ഈ നാട്ടിൽ വന്ന മാർ അത്തനാസ്യോസും മാർ കൂറിലോസും മലയാളത്തിലെ സുറിയാനി സഭയുടെ മെത്രാപ്പോലീത്തന്മാരായി തങ്ങളെ വെവ്വേറെ നിശ്ചയിച്ചു അന്ത്യോഖ്യാ പാത്രിയൎക്കീസിൽനിന്ന കിട്ടിയ സ്ഥാനചിഹ്നങ്ങളെ ബ്രിട്ടീഷ റെസിഡെണ്ടിന്റെ മുമ്പാകെ ഹാജരാക്കിയിരിക്കുന്നതുകൊണ്ടും മാർ അത്തനാസ്യോസ ഹാജരാക്കിയ രേഖകൾ ഉത്തമ വിശ്വാസമുള്ളതല്ലെന്നു വാദിച്ചുകൊണ്ടു തങ്ങളുടെ മെത്രാപ്പോലീത്തായായി മാർ കൂറിലോസിനെ സ്വീകരിക്കേണമെന്നു സുറിയാനി സമുദായത്തിന്റെ ഒരു കൂട്ടരും മാർ കൂറിലോസ ഹാജരാക്കി

യ പ്രമാണങ്ങൾ വിശ്വാസയോഗ്യമുള്ളതല്ലെന്നു വാദിച്ചുകൊണ്ടു മാർ അത്താനാസ്യോസിനെ തങ്ങളുടെ മെത്രാപ്പോലീത്താ ആയി കൈക്കൊള്ളേണമെന്നു മറ്റെ കൂട്ടരം ആഗ്രഹിക്കുന്നതുകൊണ്ടും സർക്കാർ മേല്പറഞ്ഞ രണ്ടിൽ ഒരാളെ സുറിയാനി മെത്രാപ്പോലീത്താ ആയി അംഗീകരിക്കുന്നതിനു മുമ്പായി ഇരുകക്ഷികളും തമ്മിൽ ഉള്ള തർക്കത്തെ വിചാരണ കഴിക്കുന്നത ആവശ്യമെന്ന വിചാരിക്കയും ആ ഉദ്ദേശത്തോടുകൂടി ബ്രിട്ടീഷ റസിഡെണ്ടിന്റെ സമ്മതത്തോടെ ഒരു കമ്മട്ടി ഇപ്രകാരമുള്ള വിചാരണ കഴിക്കുന്നതിനു വേണ്ടി നാലു സർക്കാർ ഉദ്യോഗസ്ഥന്മാരെ നിശ്ചയിച്ചിരിക്കയും അതുകൊണ്ടു തങ്ങളോട കമ്മട്ടിക്കാര ചോദിക്കുന്ന ചോദ്യത്തിന ഉത്തരം പറവാനായിക്കൊണ്ടു മാർ അത്താനാസ്യോസും മാർ കൂറിലോസും ഓരൊ സുറിയാനി പള്ളിയുടെ എടവകക്കാരിൽ നാലുമുഖ്യസ്ഥന്മാരും രണ്ടു കത്തനാരന്മാരും വീതം ൧൦൨൫ മീനം ൧൭-ാംനു കൊല്ലത്ത ഹാജരായിക്കൊള്ളേണമെന്നു ആവശ്യപ്പെട്ടതായി ൧൦൨൫-മാർകഴി ൨൯-ാംനു / ൧൮൫൦ ജനവരി. തിരുവിതാംകൂർ ആക്ടിംഗ ദിവാൻ ഒരു വിളംബരം അയച്ചിരിക്കകൊണ്ടു."

൧൭൭. കമ്മട്ടി വിചാരണ ആരംഭിച്ചപ്പോൾ മാർ അത്താനാസ്യോസും മാർ കൂറിലോസും തങ്ങളുടെ പ്രമാണങ്ങളെ ഫയലാക്കി. അതായതു "തന്റെ നിശ്ചയത്തിന്റെ സ്ഥാത്തിക്കൊനും (കമ്മിഷ്യൻ) ഭരമേല്പിക്കാൻ മാറോശിവശം സുറിയാനി സമുദായം പാത്രിയർക്കീസിനു അയച്ച എഴുത്തും മിസ്രയമിൽ (എജിപ്തു) നിന്ന മാർ കൂറിലോസ മാർ അത്താനാസ്യോസിനും സുറിയാനി സഭക്കും അയച്ചു എന്നപറയുന്ന എഴുത്തുകളും മാർ കൂറിലോസ കൊച്ചിയിൽനിന്നു എടവഴിക്കൽ പീലിപ്പോസ കത്തനാരുടെ പേർക്ക അയച്ചു എന്ന പറയുന്ന എഴുത്തും ആകുന്നു. മാർ കൂറിലോസിൽനിന്നു താഴെ പറയുന്ന (സുറിയാനിയിലുള്ള) പ്രമാണങ്ങളും കമ്മട്ടിക്കാർ വാങ്ങി. അതായതു അദ്ദേഹത്തിനെ നിയമിച്ചതിനുള്ള സ്ഥാത്തിക്കോനും മാർ അത്താനാസ്യോസിനെ മടക്കിയിരിക്കുന്നതിന കഴിഞ്ഞുപോയ ഏലിയാസ പാത്രിയർക്കീസിൽ നിന്നുള്ള ഒരു എഴുത്തും ൧൮൧൬ കർക്കടം ൧൩-ാം ൧൮൧൭ മീനം ൩-ാം ഇടവം ൨൯-ാം നു-കൾക്ക തുല്യമായ തിയ്യതികളിൽ സുറിയാനി സഭക്ക പാത്രിയർക്കീസ അയച്ചു എന്ന പറയുന്ന എഴുത്തുകളും ൧൮൧൭ ഇടവം ൧൭-ാം ൧൮൧൯ ഇടവം ൨൯-ാം നു-കൾക്ക ശരിയായ തിയ്യതികളിൽ പാത്രിയർക്കീസ മഹാരാജാവിനു അയച്ചു എന്ന പറയുന്ന എഴുത്തുകളും ആകുന്നു. മേല്പടി കടലാസ്സുകൾ ഇരുകക്ഷികളും മലയാഴ്മത്തിൽ തർജ്ജമ ചെയ്യിച്ചു ആ തർജ്ജമ സാക്ഷിപ്പെടുത്തി കമ്മട്ടിവശം ഏല്പിക്കയുംചെയ്തു. പനക്കൽ ചെറിയതുപ്പനും നടമിനാഥപള്ളിയിൽ കൊല്ലം പറമ്പിൽ ഗാമനും മാർ അത്താനാസ്യോസ അയച്ചതായി പറയുന്ന ചില എഴുത്തുകൾ കൂടി മാർ കൂറിലോസ ഹാജരാക്കി. തൊഴിയൂർ എളിയവരെ മെത്രാൻ മാർ കൂറിലോസ കമ്മട്ടിക്ക എഴുതിയ ഒരു എഴുത്തും ചെങ്ങന്നൂർ പുന്നത്തുർ ഇട്ടിയാക്കമല്പാൻ കമ്മട്ടിക്ക എഴുതി അയച്ച എഴുത്തും ചെങ്ങന്നൂർ പള്ളിക്ക മാർ അത്താനാസ്യോസ ൧൦൨൫ മീനം ൨൭-ാം കുംഭം ൧൦-ാം നു-കളിൽ എഴുതിയ

ന്നായ രണ്ടു സാധനങ്ങളും കമ്മട്ടി മുമ്പാകെ ആദ്യം പറഞ്ഞ രണ്ടാളും ഏല്പിച്ചു ഇവ കൂടാതെ (പരദേശിയായ) മാർ കൂറിലോസും റാപ്പിളവീട്ടിൽ തൊമ്മൻ കൊച്ചുമമ്മനും വേറെ ചിലരും കൂടി കൊടുത്തിട്ടുള്ള സാക്ഷിപത്രങ്ങളും മാർ അത്താനാസ്യോസിന്റെയും തോട്ടക്കാട്ടു സുറിയാനി റോമപ്പള്ളിയിലെ വികാരിയായ ചൊതരക്കുന്നിൽ കോരുത കത്തനാരുടെയും സാക്ഷിപത്രങ്ങളും മാർ അത്താനാസ്യോസ എഴുതിയിട്ടുള്ള ഒരു എഴുത്തും മാർ അത്തനാസ്യോസിനെ തങ്ങളുടെ മെത്രാപോലീത്താ ആയി കിട്ടെണമെന്നുള്ള ആഗ്രഹത്തെ കാണിച്ചു കൊല്ലത്തും മററു ര൫ പള്ളികളിലുമുള്ള എടവകക്കാരും പട്ടക്കാരും കൂടി കമ്മട്ടിക്കു ബോധിപ്പിച്ചു ഒരു ഹരജിയും മാർ കൂറിലോസിനെ തങ്ങളുടെ മെത്രാപോലീത്താ ആയി കിട്ടെണമെന്നുള്ള ആഗ്രഹത്തെ കാണിച്ചു കൊട്ടയത്തു വലിയ പള്ളിയിലെയും മററു നൻ പള്ളികളിലെയും ഇടവകക്കാരും പട്ടക്കാരും കൂടി ബോധിപ്പിച്ച ഹരജിയും മെല്പറഞ്ഞ എല്ലാ പള്ളികളിലെ പട്ടക്കാരും ഇടവകക്കാരും കൊടുത്തിട്ടുള്ള സാക്ഷിപത്രങ്ങളും തങ്ങളുടെ നടപടി കാര്യത്തിൽ കമ്മട്ടി സൂക്ഷിച്ചു വന്ന ഡയരിയും മേല്പറഞ്ഞ മാറൊഗി പാത്രിയക്കീസിനു ഒരു എഴുത്തു കൊണ്ടുപോയതിനും മറുപടി കൊണ്ടുവന്നതിനും അന്തിയോഖ്യായിൽ നിന്നു തന്റെ മടക്കത്തിൽ തനിക്കു കിട്ടുവാനുണ്ടായിരുന്ന പണം വാങ്ങി കിട്ടുവാൻവേണ്ടി മാർ ദീവന്നാസ്യോസിന്റെയും പീലിപ്പോസു കത്തനാരുടെയും അബ്രഹാം മല്പാന്റെയും മേൽ അവൻ ബോധിപ്പിച്ചു ഒരു സിവിൽ വ്യവഹാരത്തിൽ അവർ കോർട്ടിൽ ഹാജരാക്കിയ ചില പ്രമാണങ്ങളും (൦രം ലക്ക്യങ്ങൾ കമ്മട്ടി അപ്പീൽ കോർട്ടിൽനിന്നും എഴുതിഅയച്ചു വരുത്തി) ആയഎല്ലാ രേഖകളും കൂടാതെ മാർ ദീവന്നാസ്യോസും മററും വല്യതമ്പുരാൻ തിരുമനസ്സിലേക്കു ബോധിപ്പിച്ചതും ദിവാൻ മുഖാന്തിരം കിട്ടിയിട്ടുമായ ഒരു മംഗളപത്രവും വെടിപ്പായി പരിശോധിക്കയും അതിപ്രയാസത്തോടെ വിചാരണ കഴിക്കയും ചെയ്തതിന്റെ ശേഷം താഴെപറയും പ്രകാരം കമ്മട്ടി തീർച്ചയാക്കി.

“മുൻ പ്രസ്താപിച്ചിട്ടുള്ളതിൽ നിന്നും ആധാരങ്ങളെ സൂക്ഷ്മതയോടെ പരിശോധിച്ചതിൽ നിന്നും പാത്രിയക്കീസ എഴുതിയതായി മാർ കൂറിലോസ ഹാജരാക്കിയിരിക്കുന്ന എഴുത്തുകൾ അവയുടെ തലക്കെട്ടായി കാണുന്ന ആദ്യത്തെ രണ്ടു വരികൾ മാത്രം ആദ്യം എഴുതിയിരുന്നതും ആ തലവാചകത്തിനു നേരെ ചുവടെ പാത്രിയക്കീസിന്റെ മുദ്രവെച്ചിരിക്കുന്നതും ആയ കടലാസ്സുകൾ അയാൾ (കൂറിലോസ) കൊണ്ടുവന്നിട്ടുള്ളതും ശേഷം ഭാഗം അവക്കു ആവശ്യമുള്ള സംഗതികളെക്കൊണ്ടു പിന്നിട്ടു നിറച്ചിരിക്കുന്നതുമായും കമ്മട്ടി അഭിപ്രായപ്പെടുന്നു. മേല്പറഞ്ഞ എല്ലാ അവസ്ഥകളും തെളിവുകളും സൂക്ഷ്മതയോടും വിചാരബുദ്ധിയോടും കൂടി ആലോചിച്ചു നോക്കിയതിൽ കാര്യം അറിയാവുന്ന യാതൊരുവനും ചെയ്യാത്ത കുററകരമായ പ്രവൃത്തികൾക്കു മാർ കൂറിലോസ തന്നെത്തന്നെ ഏല്പിച്ചുകൊടുക്കയും അതിനാൽ തന്റെ കീർത്തിയേയും താൻ ഏററിരിക്കുന്ന സ്ഥാനത്തെയും കുടുക്കിലാക്കിയിരിക്കു

ന്നു എന്നും—മാർ അത്താനാസ്യോസിനെ സ്ഥാനത്തിൽനിന്നു നീക്കി പകരം ആളാക്കുവാനുള്ള കാരണമായ കുറ്റം ചുമത്തൽ അശേഷവും അടിസ്ഥാനമില്ലാത്തതാകുന്നു എന്നും—മാർ അത്താനാസ്യോസിന്റെ സ്വാത്തിക്കോൻ തന്നെ തക്കമെറ്റതായിരിക്കുന്നതു കൂടാതെ ൨൦ നാട്ടുകാർ ആയിരിക്കുന്ന മുറയ്ക്കു അയാളുടെ തെരഞ്ഞെടുപ്പു കീഴനടപ്പിനു ശരിയായി അനുസരിച്ചിട്ടുള്ളതുമാകയാൽ മാർ അത്താനാസ്യോസിനെ മലയാളത്തെ സുറിയാനിസഭയുടെ മെത്രാപ്പൊലീത്താ ആയി സക്കാര അംഗീകരിച്ചു വിളംബരപ്പെടുത്തുന്നതു എത്രയും ന്യായമായിട്ടുള്ളതും നീതിയായിട്ടുള്ളതും ആകുന്നു എന്നും കമ്മട്ടി അഭിപ്രായപ്പെടുന്നു

൧൯൨. ഇങ്ങിനെ ക്കുറിലോസിന്റെ നടിപ്പു അവസാനിക്കയും മാർ അത്താനാസ്യോസിന്റെ പാത്രിയക്കീസിനാലുള്ള നിശ്ചയം ഒടുവിൽ സക്കാര അംഗീകരിക്കയും മാർ ദീവന്നാസ്യോസ ശന്റെ സ്ഥാനം മൌനതയോടെ അയാൾക്കു ഒഴിഞ്ഞുകൊടുക്കയും ചെയ്തു.

൧൯൩. ൨൦ തീർപ്പിന്റെശേഷം "ഓ." എന്ന അക്കമിട്ട വിളംബരം പുറപ്പെടുകയും ചെയ്തു. ആയതു താഴെ പറയുന്നു.

"കോട്ടയത്തു താമസിച്ചിരുന്ന മാർ ദീവന്നാസ്യോസ മെത്രാപ്പൊലീത്ത പ്രായാധിക്യം കൊണ്ടു തന്റെ സ്ഥാനം ഒഴികയും ആ സ്ഥാനത്തേക്കു അന്തിയോഖ്യായിൽ നിന്ന എഴുതി കൊണ്ടുവന്നിരിക്കുന്ന മാർ അത്താനാസ്യോസിനെ മെത്രാപ്പൊലീത്താ ആയി നിശ്ചയിക്കയും ചെയ്തിരിക്കകൊണ്ടു ഇതിനാൽ പ്രസിദ്ധപ്പെടുത്തുന്നത എന്തെന്നാൽ.—മലങ്കര എടവകയിലുള്ള പുത്തൻകൂർ സുറിയാനിക്കാരിൽ ഉൾപ്പെട്ട എല്ലാവരും മാർ അത്താനാസ്യോസിനെ മെത്രാപ്പോലീത്താ ആയി കൈക്കൊള്ളുകയും കീഴനടപ്പു അനുസരിച്ചു നടന്നുകൊള്ളുകയും വേണം."

൧൯൪. ൧൦ കൊല്ലത്തെ കഠിനമായ അദ്ധ്വാനത്തിന്റെ ശേഷം മാർ അത്താനാസ്യോസിനെ ൧൮൫൨-ൽ മലങ്കര സുറിയാനിസഭയുടെ മെത്രാപ്പോലീത്താ ആയി ആ സ്ഥാനത്തേക്കു അന്തിയോഖ്യാ പാത്രിയക്കീസിനാൽ നല്കപ്പെട്ട പട്ടാഭിഷേകത്തിന്റെയും നിശ്ചയത്തിന്റെയും ബലത്തിന്മേൽ അംഗീകരിക്കയും വിളംബരപ്പെടുത്തുകയും ചെയ്തു. "എം." എന്ന രേഖ അയാളുടെ സ്ഥാത്തിക്കോൻ ആകുന്നു.

൧൯൫. പ്രതിഭാഗം വിസ്താരത്തിന്റെ സ്വഭാവം കാണിപ്പാൻ ൨൦ മാർ അത്താനാസ്യോസ മെത്രാപ്പോലീത്തായായതിനെ സംബന്ധിച്ച അപ്പീൽ വാദിയുടെ വാദത്തെ സൂക്ഷിക്കേണ്ടത പ്രധാനമായി ഇവിടെയാകുന്നു. അപ്പീൽവാദി ആദ്യംകോടതിയിൽ ഫയലാക്കിയ കാര്യവിവരപത്രികയിൽ ൧൦-ാം വകുപ്പിൽ പറയുന്നത. (പുസ്തക. ൧. പുറം ൧൭.) "മാർ അത്താനാസ്യോസിന അധികാരവും വസ്തുകയ്യേശവും കിട്ടിയതു പ്രതിക്കുയുടെ ഗുണംകൊണ്ടെന്നല്ല (അന്തിയോഖ്യാ പാത്രിയ

ക്കീസിനാലുള്ള പ്രതിഷ്ഠ) പിന്നയൊ തന്റെ മുൻവാഴ്ചക്കാരനായ മെത്രാപ്പൊലീത്തായുടെ സമ്മതംകൊണ്ടും ജനങ്ങളുടെ അംഗീകാരംകൊണ്ടും ആയിരുന്നു" മാർ ദിവന്നാസ്യോസിന്റെയും മാർ കൂറിലോസിന്റെയും ഇന്നരെ മാർ അത്താനാസ്യോസിനെ വളരെ നാളത്തെ പോര ഉണ്ടായിരുന്നിട്ടും മാർ അത്താനാസ്യോസ മെത്രാപ്പൊലീത്തായായതു മാർ ദീവന്നാസ്യോസിന്റെ സമ്മതത്തൊടുകൂടി ആകുന്നു എന്ന അപ്പീൽ വാദി ഫലനമായി തക്കിക്കുന്നു. ഈ തക്കത്തിന്റെ സ്വഭാവം തീരെ തെറ്റായിട്ടുള്ളതും നിസ്സാരമായിട്ടുള്ളതുമെന്ന കാണിപ്പാൻ ന്യായമൊന്നും ആവശ്യമില്ല.

൭൩. റസിഡെണ്ടും മാർ അത്താനാസ്യോസും തമ്മിൽ അന്യോന്യം നടന്നിട്ടുള്ള എഴുത്തുകുത്തുകൾ മുഴുവനും സ്വീകരിക്കുന്നതിനു അവ ഉത്തമവിശ്വാസമായിട്ടുള്ളവയല്ലെന്നുള്ള കാരണത്തിന്മേൽ അപ്പീൽവാദി ആക്ഷേപം ബൊധിപ്പിച്ചു. അതിന്മേൽ ഹൈക്കൊടതി അസ്സൽ എഴുത്തുകൾ റസിഡെണ്ടാപ്പീസിൽ നിന്നും വിളിപ്പിച്ചു പകപ്പുകൾ അവയുമായി ഒത്തുനോക്കി സത്യപ്പെടുത്തുകയും ചെയ്തു. ഇതുകൂടാതെ ആ എഴുത്തുകളുടെ ഉത്തമ വിശ്വാസത്തെ പറ്റി ഹൈക്കൊടതിക്കു ബോദ്ധ്യംവന്നു എന്നതിന അവയുടെ പുറത്തുള്ള ആ കോടതിയുടെ എണ്ടൊർസമെന്റുകൊണ്ടു നാം കാണുന്നു. പക്ഷെ നിസ്സാരമായിരിക്കുമെന്നു കണ്ടിട്ടു ആ ആക്ഷേപത്തെ മേസ്ത്ര ഗോവ്വർ നമ്മുടെ മുമ്പാകെ അത്രവളരെ നിർബ്ബന്ധിച്ചില്ല. ഒഫീഷ്യൽ എഴുത്തുകൾ ഉത്തമ വിശ്വാസമായിട്ടുള്ളതെന്നു ന്യായമായി ഊഹിക്കാം. അസ്സൽ എഴുത്തുകൾ ഹൈക്കൊർട്ടിൽ ഹാജരാക്കിയപ്പോൾ അതുകളെയൊ ആ എഴുത്തുകളിൽ ഉണ്ടായിരുന്ന മാർ അത്താനാസ്യോസിന്റെ ഒപ്പിനെയൊ മറിച്ചു തെളിയിക്കുന്നതിന അപ്പീൽ വാദിക്കു വളരെ ഏന്നം ഉണ്ടായിരുന്നു. എന്നാൽ ആ സമയം അയാൾ അതിനെകൊണ്ടു പ്രയോജനപ്പെടുത്തിയില്ല. "ഒ." എന്ന വിളംബരവും കൊല്ലം കമ്മട്ടിയുടെ തീർപ്പും ആ എഴുത്തുകൾ സാക്ഷാൽ ഉണ്ടായിട്ടുള്ളത തന്നെ എന്ന സാക്ഷീകരിക്കുന്നു. അവയുടെ ഉത്തമ വിശ്വാസത്തെപറ്റി നാം ഒട്ടുംതന്നെ സംശയിക്കുന്നില്ല. നമ്മുടെ മുമ്പാകെ പ്രസംഗ സമയത്ത അപ്പീൽ പ്രതിയുടെ വക്കീൽ മിസ്റ്റർ രാമനാഥരായർ ഈ എഴുത്തുകളുടെ ഉത്തമ വിശ്വാസത്തെക്കുറിച്ചു പറവാൻ ഭാവിച്ചപ്പൊൾ അവ ഞങ്ങളുടെ അഭിപ്രായത്തിൽ നിർമ്മലതയായിട്ടുള്ളതെന്നും അതിനാൽ ആ സംഗതിയെ കുറിച്ചു അധികമായി തക്കിച്ചിട്ടാവശ്യമില്ലെന്നും അയാളെ അറിയിച്ചു. ഈ പ്രമാണങ്ങൾ ഉത്തമ വിശ്വാസമായിട്ടുള്ളതാകുന്നു എന്നതിന ന്യൂക്ക യാതൊരു സംശയവും ഇല്ലെന്ന തന്നെയുമല്ല വഴിയെ കാണിക്കും പ്രകാരം അപ്പീൽവാദി ഈ എഴുത്തുകളെ കുറിച്ചു നല്ലവണ്ണം അറിഞ്ഞിട്ടുണ്ടായിരിക്കണമെന്നും കൂടി ഞങ്ങൾ അഭിപ്രായപ്പെടുന്നു.

൭൪. ഈ തക്കത്തോട അല്പം സംബന്ധമുള്ള രണ്ടു സംഭവങ്ങൾ കൊല്ലം കമ്മട്ടിയുടെ വിചാരണക്കിടയിലും "ഒ." എന്ന വിളംബരം

പ്പാപ്പെട്ടനതിനു മുമ്പായും ഉണ്ടായിരിക്കുന്നു. അവയെക്കുറിച്ചു ഇവിടെ പ്രസ്ഥാപിക്കുന്നതു ഉപയോഗമുള്ളതാകുന്നു

൧൯൮. ഒന്നാമത്തെ അന്തിയോഖ്യാ പാത്രിയക്കീസ്സായ രണ്ടാമത്തെ യാക്കോബെ (ഇവിടെ നടന്നു വരുന്ന കാൎയ്യങ്ങളെക്കുറിച്ചു അറിയാതെ) തന്റെ മുൻവാഴ്ചക്കാരനായ ഏലിയാസ പാത്രിയക്കീസിന്റെ മരണത്തെക്കുറിച്ചും അന്തിയോഖ്യാ സിംഹാസനത്തിൽ തന്റെ പിന്തുടൎച്ചയെക്കുറിച്ചും മലങ്കര സുറിയാനിസഭയ്ക്കും മാർ ദ്വന്നാസ്യോസിനും കൊടുത്തിട്ടുള്ള അറിയിപ്പു ആയിരുന്നു. ഈ എഴുത്ത ൧൮൯൮ മീനം ൨൮-ാംനു-ലെ "ബി. ബി. ബി." എന്ന രേഖയാകുന്നു. അതു താഴെ പറയുന്നു. (ഈ അപ്പീലിന്റെ ആവശ്യത്തിലേക്കവേണ്ടി മാത്രം ഉള്ളതു ഇവിടെ എടുത്തു പറഞ്ഞിരിക്കുന്നു):—"എന്നാൽ പ്രിയമുള്ള പുത്രാ! ഏലിയാസ എന്നു വിളിച്ചുവന്ന മാർ ഇഗ്നാത്യോസ പാത്രിയക്കീസായ നമ്മുടെ വിശുദ്ധ പിതാവ ദൈവത്തിന്റെ തിരുഇഷ്ടത്താലും തന്റെ കൃപയാലും ഈ ലോകം വിട്ടു തന്റെ യജമാനന്റെ പരിശുദ്ധസന്നിധിയിങ്കൽ പോയിരിക്കുന്നു. അതിന്റെ ശേഷം വന്ദ്യന്മാരായ മെത്രാന്മാരും പട്ടക്കാരും നമ്മുടെ സുറിയാനി സമുദായത്തിന്റെ മുഖ്യസ്ഥന്മാരും സിംഹാസനത്തിന്റെ ദയറായിൽ സുന്നഹദോസു കൂടി മേല്പറഞ്ഞ പിതാവ കാലംകഴിഞ്ഞതിന്റെ നാല്പതാം ദിവസമായ ക്രിസ്താബ്ദം ൧൮൯൫ എടവം ൮-ാംനു- അന്തിയോഖ്യായുടെ ശ്ലീഹായിക്കടുത്ത സിംഹാസനത്തിന്റെ പാത്രിയക്കീസായി നമ്മുടെ ബലഹീനതയെ അഭിഷേകം ചെയ്തിരിക്കയും അതിന്റെ ശേഷം ദൈവം നമ്മുടെ ബലഹീനതയിൽ നല്കിയ അധികാരപ്രകാരം നമ്മുടെ സമുദായത്തിന്റെ സഭകളെ സംബന്ധിച്ചും മേല്പട്ടക്കാര മുതലായവരെ സംബന്ധിച്ചും പൊതുവിലുള്ള ചട്ടങ്ങൾ ക്രമപ്പെടുത്തി ഉറപ്പിക്കയും ചെയ്തു എന്നാൽ മലയാളത്തെ മക്കളായ നിങ്ങളുടെ കാൎയ്യത്തെ കുറിച്ചു നാം മെത്രാപോലീത്തായായിരുന്നപ്പോഴും നമുക്ക മനസ്സിൽ ഖെദമുണ്ടായിട്ടു നാം നിങ്ങളെക്കുറിച്ചു എന്തു ചെയ്യുണ്ടു എന്നു ചിന്തിച്ചു ആലോചിച്ചിരിക്കയായിരുന്നു. അങ്ങിനെ ഇരിക്കുന്ന വേളയിൽ നമ്മുടെ പുത്രൻ മാർ കൂറിലോസിൽ നിന്നും സഭയുടെ വൈദീകന്മാർ എപ്പിത്രോപ്പന്മർ മുതലായവരിൽ നിന്നും നമുക്ക എഴുത്തുകൾ കിട്ടി. അതിനാൽ അവർ നമ്മോട ആവശ്യപ്പെട്ടത തിരുവിതാംകൂർ മഹാ രാജാവിന്റെ സംരക്ഷണയിൻ കീഴിൽ ഇരിക്കുന്ന സുറിയാനി ക്രിസ്ത്യാനികളായ നമ്മുടെ മക്കളുടെ സഭക്കും നമ്മുടെ പുത്രൻ മാർ കൂറിലോസിന്റെയും നിന്റെയും സഹായത്തിനുമായി എപ്പിസ്ക്കോപ്പന്മാരെയും ദയറായക്കാരെയും അയച്ചു തരേണമെന്നാകുന്നു. അതുപ്രകാരം നാം സഭ കൂടി സിംഹാസനത്തിന്റെ ദയറായുടെ സമീപം പട്ടണങ്ങളിലുള്ള മെത്രാന്മാര, പട്ടക്കാര, എപ്പിസ്കോപ്പന്മാര, മുതലായവരോടു കൂടി ആലോചിച്ചു അപ്പോസ്തോലിക്കായിക്കടുത്ത പ്രതിനിധിയായും വിശ്വാസിയായ എപ്പിത്രോപ്പായായും മാർ അത്താനാസ്യോസ സ്തെപ്പാനോസ എപ്പിസ്കോപ്പായെയും അവനോടു കൂടി നമ്മുടെ ശിഷ്യനും മകത്തു പുത്ര

നുമായ ശീമോൻ റമ്പാനെയും അയച്ചിരിക്കുന്നു. അവർ അവിടെ
വന്ന നിങ്ങളെയും സുറിയാനിക്കാരെയും എല്ലാ നഗരങ്ങളിലും പട്ട
ണങ്ങളിലും പാൎക്കുന്ന നമ്മുടെ ജനത്തെയും കാണുന്നതിനും എല്ലാ
പള്ളികളിലും സഞ്ചരിക്കുന്നതിനും നമ്മുടെ സുറിയാനി സഭ മുതലായ
തിന്റെ അപ്പൊസ്തൊലിക്കായിക്കുടുത്ത കാനൊൻ അനുസരിച്ച എല്ലാ
സ്ഥലത്തും നടത്തുന്നതിനും കല്പിക്കുന്നതിനും (നാം അവൎക്ക കല്പന
കൊടുത്തുമിരിക്കുന്നു) എന്നാൽ നൃസാന്യൂഹിക്കൊനിലും പൊതുവിലുള്ള
എഴുത്തുകളിലും (വിശ്വാസ സാക്ഷ്യങ്ങൾ) പറയുന്നപ്രകാരം നമ്മു
ടെ ബലഹീനതയുടെ കാൎയ്യസ്ഥന്മാരെ പൊലെ അവരെ നാം അയ
ച്ചിരിക്കകൊണ്ടു നിങ്ങളാരും അവരൊട മറുത്തുനില്ക്കരുത. വിശേഷി
ച്ചും അവരുടെ പക്കൽ പള്ളി ശുശ്രൂഷക്കുള്ള പുസ്തകങ്ങൾ നാം കൊ
ടുത്തയച്ചിരിക്കുന്നു. നീ അവയെ ദിവ്യ ശുഷ്കാന്തിയോടു കൂടി എല്ലാ
പള്ളികൾക്കും വെണ്ടി (പകൎപ്പ എഴുതി എടുത്ത) അതിനാൽ നല്ല പ്രതി
ഫലവും നിത്യപെരും ലഭിപ്പാറാകണം, വിശുദ്ധ മൂറൊനും കൊടുത്ത
യച്ചിരിക്കുന്നു. നമ്മുടെ ആത്മിക പുത്ര! നീ അറിയേണ്ടുന്നത എന്തെ
ന്നാൽ മേല്പറഞ്ഞ നമ്മുടെ ആത്മീക പുത്രന്മാരെ അയച്ചിരിക്കുന്നത
നമ്മുടെയും മറ്റ മെത്രാന്മാരുടെയും പട്ടക്കാരുടെയും എപ്പിസ്കൊപ്പ
ന്മാരുടെയും അഭിപ്രായ പ്രകാരവും അപ്പൊസ്തൊലിക്കായ്ക്കുടുത്ത സിം
ഹാസനത്തിന്റെ മെലദ്ധ്യക്ഷനു വരേണ്ടു റസ്സീസാ പണവും ദ
ശാംശവും ധൎമ്മശെഖരവും വഴിപാടും ദാനവും എല്ലാ പള്ളിയുടെ
യും മാതാവായിരിക്കുന്ന ഓറശ്ലേമിലെ നമ്മുടെ പള്ളിക്കുള്ള ദാന
വും വഴിപാടും വാങ്ങുവാനും പിരിക്കുവാനും കൂടെയും ആകുന്നു എല്ലാ
പ്രകാരവും ദൈവ കൃപ നിങ്ങൾക്ക വൎദ്ധിച്ചു വരുമാറാകട്ടെ.

"വിശേഷിച്ചും നിങ്ങൾ എല്ലാവരും അനുസരണമുള്ള ജനമാക
കൊണ്ടു രഹസ്യമായും പരസ്യമായും ഉള്ള കാൎയ്യങ്ങളിൽ സന്തൊഷത്തൊ
ടും സന്തുഷ്ടിയൊടും ആദരവോടും നല്ല മനസ്സൊടും മലയാളത്തിലെ
സുറിയാനി ക്രിസ്ത്യാനികളായ നമ്മുടെ ജനത്തിന്റെ പട്ടക്കാര മൂപ്പ
സ്ഥന്മാര മുതലായവരോടു കൂടി നിങ്ങൾ അവരെ അനുസരിക്കമെന്നുള്ള
തിനെ സംബന്ധിച്ചും നിങ്ങളുടെ നാട്ടിലെ അധികാരികൾ നാടുവാഴിക
ൾ മുതലായവരുടെ മുമ്പാകെ നിങ്ങൾ അവൎക്ക ചെയ്യേണ്ടതായിവരുന്ന
എല്ലാ സഹായത്തെ സംബന്ധിച്ചും നാം നിനക്ക പ്രത്യേക കല്പന ത
രെണ്ടുന്നമെന്ന ആവശ്യമില്ലല്ലൊ, നമ്മുടെ ആത്മിക പുത്രനായ മാർ കൂറി
ല്ലോസിനൊട നാം എഴുതീട്ടുള്ളപ്രകാരം അവൻ അവരോടു കൂടി എല്ലാ
പള്ളികളിലും സഞ്ചരിക്കണമെന്നും മേല്പറഞ്ഞ എല്ലാ വഴിക്കും അവരെ ബ
ഹുമാനിക്കണമെന്നും പറയണം. നമ്മുടെ മേല്പറഞ്ഞ പുത്രന്മാർ വശം
എന്തു തന്നെ കൊടുത്തയച്ചാലും അത വിട്ടു കൂടാതെ ഇവിടെ എത്തുന്ന
തും സിംഹാസനത്തിന്റെ മേലധ്യക്ഷന്റെ ആവശ്യത്തിന്നായി ചിലവുചെയ്യുന്നതുമാ
കുന്നു. എന്തെന്നാൽ അവർ തങ്ങളുടെ കയ്യിലുള്ള ത്രൊണൊസിനെക്കുറിച്ചുള്ള
പൊതുവിലുള്ള എഴുത്തുകളിലും പറയുന്നപ്രകാരം അപ്പൊസ്തൊലിക്കാ

യ്ക്കുടത്ത ചട്ടപ്രകാരം കല്പിച്ചിട്ടുള്ള എല്ലാ വഴിക്കും അവർ നമ്മുടെ എപ്പിസ്ക്കോപ്പന്മാരും കാൎയ്യസ്ഥന്മാരും ആകുന്നു. അതുകൊണ്ടു അവർ നിന്നോടു കൂടിയും നമ്മുടെ ആത്മീക പുത്രനായ മാർ കൂറിലോസിനോടു കൂടിയും ഇരിക്കട്ടെ. ഏവൻഗെലിയിൽ പറയുന്നപ്രകാരം നാം നിന്നോടകല്പിക്കുന്നു. "നിങ്ങൾ തമ്മിൽ സ്നേഹിക്കേണം എന്നൊരു പുതിയ കല്പന ഞാൻ നിങ്ങൾക്കു തരുന്നു. ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങൾ തമ്മിൽ സ്നേഹിക്കണം. നിങ്ങൾ തമ്മിൽ സ്നേഹം ഉണ്ടെങ്കിൽ നിങ്ങൾ എന്റെ ശിഷ്യർ ആകുന്നു എന്നു അതിനാൽ എല്ലാവരും അറിയട്ടെ. അപ്പോസ്തോലനായ യോഹന്നാന്റെ കുറിയിൽ പറയും പ്രകാരം "തന്റെ സഹോദരനെ സ്നേഹിക്കുന്നവൻ വെളിച്ചത്തിൽ നടക്കുന്നു. തന്റെ സഹോദരനെ സ്നേഹിക്കാത്തവനൊ ഇരുട്ടിൽ നടക്കുന്നു"— ശുദ്ധമാന സഭയുടെ വൈദികനായ മാർ പൌലോസിന്റെ കുറിയിൽ പറയും പ്രകാരം "(ഒരുവൻ) അനേകം നല്ല കാൎയ്യങ്ങൾ ചെയ്താലും ദൈവ ദൂതന്മാരുടെ ഭാഷകളിൽ സംസാരിച്ചാലും സ്നേഹമില്ലെങ്കിൽ അവനു ഒരു പ്രയോജനവുമില്ല." അതുകൊണ്ടു സ്നേഹവും അനുസരണവും ഇല്ലെങ്കിൽ സഭയുടെ രാജസ്സോ രാജീകശ്രേഷ്ഠതയൊ നിലനില്ക്കുന്നതല്ലെന്നും എല്ലാ ശ്രേഷ്ഠതയും വഴക്കുകളും ഇവ കൂടാതെ വ്യൎത്ഥമായതും മാഞ്ഞു പൊകുന്നതും ആകുന്നു എന്നും നിങ്ങൾ ഗ്രഹിച്ചുകൊള്ളേണം. അതുകൊണ്ടു നാം നിന്നോടു കല്പിക്കുന്നു അവർ നിങ്ങളോടു കൂടി ഇരിക്കുമ്പോൾ ഒക്കയും അവിടെ എപ്പിസ്ക്കോപ്പന്മാർ മുതലായവരെ നിശ്ചയിച്ചു പള്ളി ചട്ടവട്ടങ്ങൾ നടത്തിക്കുന്നതിലും അവരുടെ ഭരണത്തിലും ഉപദേശത്തിലും നിങ്ങളുടെ സുറിയാനിസമുദായത്തിന്റെ ക്ഷേമത്തിനുവെണ്ടി നിന്റെയും നമ്മുടെ പുത്രൻ മാർ കൂറിലോസിന്റെയും ആലോചനയൊടുകൂടി കമ്പനിയിൽ നിന്നു പലിശ വാങ്ങി പള്ളിക്കൂടത്തിൽ വിദ്യാഭ്യാസം മുതലായതു നടത്തിക്കുന്നതിലും നിങ്ങൾ അന്യോന്യം ദിവ്യസ്നേഹമുള്ളവരായിരിക്കേണമെന്നാകുന്നു. ആരെങ്കിലും അവരെ ബഹുമാനിക്കയും അനുസരിക്കയും ചെയ്യുന്നുവൊ അവർ നമ്മെ ബഹുമാനിക്കയും അനുസരിക്കയും ചെയ്യുന്നു. ആരെങ്കിലും അവരോടു തൎക്കിക്കയും എതിരു നില്ക്കയും അവരുടെ അദ്ധ്വാനത്തെ നിഷ്ഫലമാക്കയും ചെയ്താൽ അവർ നമ്മോടു തൎക്കിക്കയും നമ്മുടെയും അപ്പോസ്തോലിക്കായുള്ള ടത്ത സിംഹാസനത്തിന്റെയും വിരോധിയും ശത്രുവുമായി നില്ക്കയുമാകുന്നു. നിങ്ങൾ അനുസരണമുള്ള മക്കളാകകൊണ്ടും പുരാതിനമായി സിംഹാസനത്തിന്റെ ദയറായുടെ കാൎയ്യങ്ങളിൽ നിങ്ങൾ സ്നേഹവും ശുഷ്കാന്തിയുമുള്ളവരെന്നു നാം വെടിപ്പായി അറിയുന്നതുകൊണ്ടും നിങ്ങൾക്കു അതു ചെയ്യായായിട്ടുള്ളതല്ല. നമ്മുടെകൎത്താവായ ഈശൊമശിഹായുടെ കൃപ നിങ്ങളൊടു കൂടിയും നിങ്ങളുടെ ഇടയിലും ഉണ്ടായിരിക്കുമാറാകട്ടെ. സിംഹാസനത്തിന്റെ ദയറായുടെ പണിക്കു വേണ്ടി ദൈവഇഷ്ടത്താൽ നിന്നുകൊണ്ടു പിരിപ്പിപ്പാൻ സാധിക്കുന്നെടത്തോളം ദസ്സീനാപ്പണം നിമുഖാന്തിരം പിരിച്ചു അയക്കേണ്ടതിലേക്കു നിന്നൊടു മുഖദാവിൽ അ

റിയിപ്പാൻ നമ്മുടെ ആത്മിക പുത്രന്മാരായ മാർ അത്തനാസ്യോസ സ്തെപ്പാൻ എപ്പിസ്കോപ്പായോടും റമ്പാൻ ശിമെയോനോടും നാം കല്പിച്ചിരിക്കുന്നു. അതു നശിച്ചു പോകാത്തതും കൊള്ളയിടപ്പെടാത്തതുമായ ഒരു നിക്ഷേപമായിരിക്കുന്നതും അതിനാൽ നിനക്കു സ്വൎഗ്ഗീയ പ്രതിഫലവും ഒരു നല്ല നാമവും ലഭിക്കുന്നതുമാകുന്നു. നീ അവരുടെ പക്കൽ കൊടുത്തയക്കുന്നതു ഇവിടെ എത്തുകയും ചെയ്യും. നീ വളരെ വയസ്സായി എന്നു നാം കേൾക്കകൊണ്ടു ദയറായുടെ (ഓൎമ്മയുടെ) പുസ്തകത്തിൽ നിന്റെ പേർ ചേൎത്തിരിക്കുന്നു. എന്നാൽ നിന്റെ വാൎദ്ധക്യത്തിൽ ഒരു നല്ല പെരിമനയും സ്വൎഗ്ഗീയ നിക്ഷേപത്തെയും നീ സമ്പാദിച്ചുകൊള്ളുന്നതു യോഗ്യമായിട്ടുള്ളതാകുന്നു. അതു നിനക്കും വിശ്വാസികളായ നിങ്ങളുടെ മരിച്ചവൎക്കും ഇഹത്തിലും സ്വൎഗ്ഗരാജ്യമാകുന്ന പരത്തിലും ഒരു ഓൎമ്മയായിരിക്കുന്നതാകുന്നു. നിന്നോടു ഏറെ വിസ്താരമായി പറഞ്ഞിട്ടു ആവശ്യമില്ലല്ലോ. നിനക്കു അനുഗ്രഹവും കൃപയും വാഴ്വും സമാധാനവും രണ്ടാമതും മൂന്നാമതുമായി നാം തരുന്നു. വന്ദ്യന്മാരായ എല്ലാ എപ്പിസ്കോപ്പന്മാരും ദയറായക്കാരും പട്ടക്കാരും മേലാവികളും ശെമ്മാശന്മാർ മുതലായവരും, സിംഹാസനത്തിന്റെ ദയറായിൽ നമ്മോടുകൂടി വസിക്കുന്ന മററുള്ളവരും നിനക്കു എണ്ണമില്ലാത്ത വാഴ്വും സമാധാനവും പറഞ്ഞിരിക്കുന്നു. മുടങ്ങാതെ നമുക്കു കത്തുകൾ അയക്കുന്നതിനും താമസമെന്നിയെ നിങ്ങളുടെ വിവരം അറിയിക്കുന്നതിനും ഒരിക്കലും ഉപേക്ഷ വിചാരിക്കരുതു. നീ നല്ല വയസ്സു ചെന്നവനായി സമാധാനമായും ക്രമമായും നിന്റെ ആയുസ്സു കഴിച്ചുകൂട്ടുമാറാകട്ടെ ആമ്മീൻ.

കുറുക്കമ ദയറായിൽനിന്നും ക്രിസ്താബ്ദം ൧൮൭൫ ഫെബ്രുവരി മീനം ൨൭-ാംനു എഴുതിയതു." (പുസ്തകം ൩. പു ൩൯൬-൪൦൦.)

൧൮൭൦ൽ ൧൮-ാം എഴുത്തു കയ്യറിയുടെ ശേഷം ൧൮൭൦ മകരം ൨൭-ാംനു "ആർ. ആർ" എന്നു അക്കമിട്ട കല്പന മാർ ദീവന്നാസ്യോസ മലങ്കര പള്ളികൾക്കു അയച്ചു. അതു താഴെ പറയുന്നു "സത്യ ഈശോയുടെ ബാവാന്മാരിൽ തലവനും ആയ അന്തിയോഖ്യായിലെ ശുദ്ധമാന ഏലിയാസ പാത്രിയൎക്കീസ പ്രായാധിക്യം നിമിത്തം രോഗം കൂടുതലായി കണ്ടപ്പോൾ അദ്ദേഹം അന്തിയോഖ്യായിലെയും ബെസ നഗരിയിലെയും കിഴക്കുള്ള എല്ലാ ഇടങ്ങളിലെയും മെത്രാപോലീത്തന്മാരെയും കുസ്തന്തീനൊപൊലീസിൽ (?) ഒരു വലിയ പള്ളിപണിയിച്ചു അവിടെ താമസിച്ചുകൊണ്ടു പഴയതും പുതിയതും നിയമങ്ങളും പള്ളിക്രമ പുസ്തകവും അച്ചടിച്ചു പ്രസിദ്ധപ്പെടുത്തി വന്ന ഓറുശലേം മെത്രാപോലീത്തായായ മാർ ഗ്രീഗോറിയോസിനെയും ബിഷോപ്പന്മാരെയും കോറി എപ്പിസ്കോപ്പാ മുതലയവരെയും ദയറായിൽ താമസിച്ചിരുന്ന പ്രമാണപ്പെട്ട റമ്പാന്മാരെയും തെരഞ്ഞെടുക്കപ്പെട്ട മല്പാന്മാരെയും വിളിപ്പിച്ചു അവരോടു നമുക്കു (തന്നിൽ) ദീനം അധികരിച്ചിരിക്കുന്നു എന്നും ഈശോമശിഹായുടെ വലത്തു ഭാഗത്തു ചെന്നു ചേരുന്നതിനു സമയം അടുത്തിരിക്കുന്നു എന്നും പറകയും സഭകളെയും ദയറാകളെ

ഷം തക്കതിൻവണ്ണം ഭരിക്കുന്നതിന ഒരു പാത്രിയക്കീസിനെ നിശ്ചയിക്കേണ്ട കാൎയ്യത്തെയും മററും ആവശ്യമായ സംഗതികളെയും പററി സംസാരിക്കയും ചെയ്തു. പിറെറ ദിവസം ൧൮൭൧ മേടം ൧-ാംനു- ചൊവ്വാഴ്ച നമ്മുടെ പാത്രിയക്കീസ ഇഹ ലൊകം വിട്ട പിരിഞ്ഞ തന്റെ കൎത്താവ ഈശൊ മശിഹായുടെ വലത്തു ഭാഗമായ ആ രാജ്യത്തെക്ക പോകയാൽ മേല്പറഞ്ഞ ആളുകൾ ആത്മികമായ എല്ലാ കൎമ്മങ്ങളും കഴിച്ചു കണ്ണുനീരൊടും വിലാപത്തൊടുംകൂടി തന്നെ കബറടക്കം ചെയ്യുകയും ചെയ്തു. ഇതു കഴിഞ്ഞ ഉടനെ മേല്പറയപ്പെട്ടവർ ഒരു സുന്നഹദോസു കൂടി നാലാറു യോഗ്യന്മാരായ ആളുകളെ തെരഞ്ഞെടുത്ത അവരിൽ ചീട്ട (കോംക്കുറ) ഇട്ടപ്പോൾ യെറുശലേമിന്റെ മെത്രാപോലീത്തായായ മാർ സിക്കൊറിയൊസിന്റെ (?) പേൎക്ക ചീട്ട വീണു. അദ്ദേഹത്തിന മാർ ബർസൊമായുടെ പെരുനാൾ ദിവസമായ ഇടവം ൮-ാംനു- പ്രതിഷ്ഠ ലഭിക്കയും ചെയ്തു........എന്നാൽ ഇപ്പോൾ അന്തിയോഖ്യായിലെ പത്രൊസ്സിന്റെ സിംഹാസനത്തിൽനിന്ന എല്ലാ പള്ളികളിലെ മെത്രാന്മാൎക്കും മയറായിലെ മുഖ്യസ്ഥന്മാൎക്കും നമ്മുടെ മലയാളത്തു വന്നിട്ടുള്ള മാർ കൂറിലോസ യോക്കീസ മെത്രാപ്പോലീത്തായ്ക്കും ഈ ബലഹീനനായ നമ്മക്കും പള്ളിക്കാൎക്കും ഈ വിവരത്തെ പററിയും മററും കല്പന അയച്ചിരിക്കകൊണ്ട ഈ സാധനം നിങ്ങൾക്ക എത്തുന്ന ഉടനെ പട്ടക്കാരും മററെല്ലാവരും കൂടി നമ്മുടെ കാലം കഴിഞ്ഞ ശ്രേഷ്ഠമാന പാത്രിയക്കീസിന്റെ ഓൎമ്മക്കായിട്ട ൩ ദിവസത്തെ ഉപവാസവും പ്രാൎത്ഥനയും കുൎബാനയും കഴിക്കേണ്ടതാകുന്നു. പിന്നെ ഇപ്പൊൾ ഭരിപ്പാൻ തുടങ്ങിയിരിക്കുന്ന സത്യ ഇടയനായ ശ്രേഷ്ഠതയുള്ള ഇഗ്നാത്യോസ പത്രയക്കീസിനെ രഹസ്യമായും പരസ്യമായും ഉള്ള തന്റെ ശത്രുക്കളിൽ നിന്ന (——?) കാലങ്ങളിലെയും (——?) വൎഷങ്ങളാലെയും (——?) നന്മയാലെയും അനുഗ്രഹിക്കണമെന്ന നിങ്ങളുടെ നമസ്കാരങ്ങളിലും കുൎബാനകളിലും നിങ്ങൾ അപേക്ഷിക്കണം. കിട്ടിയിട്ടുള്ള ഏട്ട കല്പനകളുടെ പകൎപ്പുകൾ താമസിയാതെ എല്ലാ പള്ളികൾക്കും അയക്കുന്നതാകുന്നു" (ബുക്ക നം. ൮; ൧൧൧.)

൧൮൦. മലയാളത്തുള്ള സുറിയാനി പള്ളികളുടെ മേൽ പാത്രിയക്കീസിനുള്ള അധികാരത്തെ ഈ എഴുത്ത ഏററവും ബലമായി സമ്മതിക്കുന്നു. ഈ രേഖയുടെ ഉത്തമവിശ്വാസത്തെ പററി ആദ്യം നിഷേധിച്ചു എങ്കിലും പിന്നീട അപ്പീൽ വാദിയുടെ വക്കീൽ സമ്മതിച്ചിരിക്കുന്നു.

൧൮൧. രണ്ടാമത്തെ സംഭവം "ബി. ബി. ബി." എന്ന രേഖയിൽ പറയുന്ന അത്താനാസ്യോസ സ്ലെപ്പാനൊസിന്റെ വരവാകുന്നു.

൧൮൨. ഈ നാട്ടിൽ അയാൾ വന്നിറങ്ങിയപ്പോൾ ആ വിവരത്തെ പററി ബ്രിട്ടീഷ റസിഡണ്ടിനെ അയാൾ തിൎയ്യപ്പെടുത്തി; അതിന റസിഡെന്റ അയച്ച മറുപടി "ഐ" അക്ക പ്രമാണവും അതു താഴെ പറയുംപ്രകാരവും ആകുന്നു.

"ദേസി—പാത്രിയക്കീസ അയച്ചതായി നിങ്ങൾ എന്റെ മുമ്പാകെ

സമപ്പിച്ച എഴുത്തിന്റെ മലയാഴ്മയിലുള്ള പകപ്പ് ഞാൻ ഇംഗ്ലീഷിൽ തജ്ജമയാക്കിച്ചിട്ടുണ്ടു.

"പാത്രിയക്കീസിന്റെ എഴുത്തു ഞാൻ വായിച്ചു. അതിലെ സംഗതികളെ ഇനിക്ക മനസ്സിലായടത്തോളം അധിക കാലമായി സുറിയാനി സമുദായത്തിലുള്ള വഴക്കുകളെ തീപ്പാൻ ഇത മതിയായിട്ടുള്ളതല്ലെന്ന ഞാൻ ശങ്കിക്കുന്നു.

പാത്രിയക്കീസിന്റെ എഴുത്തിൽനിന്ന നടന്നിരിക്കുന്ന തക്കങ്ങളുടെ സാക്ഷാൽ സ്ഥിതിയെപറ്റി ശരിയായ വിവരങ്ങൾ അദ്ദേഹത്തെ അറിയിച്ചിട്ടില്ലെന്ന ഞാൻ ഊഹിക്കുന്നു. കൊട്ടയത്തെ സിറിയൻ സിമ്മനാരിക്ക നീയമിച്ചിട്ടുള്ള പണമൊ സുറിയാനി സമുദായത്തിൽനിന്ന എഴിവുള്ള വേറെ വല്ല മുതലൊ പാത്രിയക്കീസിന്റെ അധീനത്തിലുള്ളതല്ല. സിമ്മനാരി മുതലുകളിന്മേലുള്ള പൂണ്ണ അധികാരം തിരുവിതാംകൂറിലെ സ്വദേശ അധികാരികൾക്കാകുന്നു. യാതൊരു പരദേശമേല്പട്ടക്കാരനും അവയെ സംബന്ധിച്ച ഒന്നുംതന്നെ പറവാൻ പാടുള്ളതല്ല.

ൟ എല്ലാ അവസ്ഥകളും നൊക്കുമ്പോൾ പാത്രിയക്കീസിന ഏറ്റവും തെറ്റായ അറിവ കിട്ടിയിരിക്കുന്നു എന്ന തെളിയുന്നു. അദ്ദേഹം പറഞ്ഞിരിക്കുന്ന ഉപദേശങ്ങൾ മദ്രാസ ഗവമ്മെണ്ടിന്റെ കല്പനകൾക്ക നേരെ വിപരീതമായിരിക്കുമെന്നുള്ളത നിങ്ങൾക്ക അറിയാം. ആയതിന്റെ പകപ്പു ഞാൻ നിങ്ങൾക്ക ഇപ്പോൾ അയക്കുന്നു. സുറിയാനി സമുദായത്തിന്റെ ആഗ്രഹപ്രകാരം അല്ലാതെയൊ സ്വദേശ അധികാരികളുടെ പതിവും ആവശ്യവുമായ അനുവാദം കൂടാതെയൊ ഉള്ള എല്ലാ പ്രവേശനവും തെളിവായി വിരോധിക്കപ്പെട്ടിരിക്കുന്നു എന്ന നിങ്ങൾക്ക കാണാം. മേല്പറഞ്ഞ അവസ്ഥകളാൽ ൟ കായ്യത്തിൽ എന്തെങ്കിലും പ്രവൃത്തിക്കുന്നതിനു മുമ്പായി മദ്രാസ ഗവമ്മെണ്ടിനെ അറിയിക്കുന്നത കൊള്ളാമെന്ന ഞാൻ വിചാരിക്കുന്നു. എങ്കിലും പാത്രിയക്കീസിന്റെ എഴുത്ത ൟ സമയത്ത തന്നെ ഞാൻ കൊച്ചി തിരുവിതാംകൂർ രാജാക്കന്മാൎക്ക അയക്കുകയും ചെയ്യും. (ഇവിടെ പ്രസ്താവിച്ച) മദ്രാസ ഗവമ്മെണ്ടിന്റെ കല്പന എന്തെന്ന അറിയുന്നതിന മാഗ്ഗം ഒന്നും ഇല്ല. എങ്കിലും പള്ളിവക പണം സ്ലെപ്പാനൊസിന കൊണ്ടുപൊകുവാൻപാടില്ല എന്ന റസിഡെണ്ട പറഞ്ഞത മുഴുവനും ശരിയാകുന്നു.

മേല്പറഞ്ഞ കത്തു കയ്യറ്റിയതിന്റെ ശേഷം സ്ലെപ്പാനൊസ സുറിയാനി പള്ളികളിൽ കയറി പ്രസംഗിച്ചു തുടങ്ങി. അതിങ്കൽ ഒരു കലഹമുണ്ടാകയും ൟ കലഹം ശമിപ്പിപ്പാൻ ദിവാൻ പ്രവേശിക്കെണ്ടിവരികയും ചെയ്തു. അതിന്മേൽ സ്ലെപ്പാനൊസ താഴെ പറയുംപ്രകാരം റസിഡെണ്ടിന എഴുതി അയച്ചു. ("൫൯"-ാം പ്രമാണം)

"സേർ—താങ്കളുടെ ബഹുമാനപ്പെട്ട സമുക്ഷത്തിൽ മുമ്പാകെ നാം അറിയിക്കുന്നത എന്തെന്നാൽ—നമ്മുടെ ജനങ്ങളായ സുറിയാനിക്കാരിൽ പലരും അവരുടെ പള്ളികളിൽ ചെന്ന പ്രസംഗിക്കണമെന്ന നമ്മോട ആവശ്യപ്പെട്ടപ്പോൾ താങ്കളുടെ അറിവ കൂടാതെ

ആപ്രകാരം ചെയ്യുന്നതിന നമുക്ക മനസ്സില്ലായിരുന്നു. അതു കൂടാ തെ നമുക്ക നല്ല സുഖവുമില്ല. വിശേഷിച്ചും ഞങ്ങളുടെ ജാതിയല്ലാത്ത (അല്ലെങ്കിൽ സമുദായം) ഒരുവൻ മട്ടാഞ്ചെരി പള്ളിയിൽ ഉണ്ട. അവൻ ചെയ്യുവരുന്നപ്രകാരം ദിവസംതോറും കലഹം ഉണ്ടാക്കുകയും ഞങ്ങളെ പരിഹസിക്കയും ചെയ്യുന്നതിന പുറമെ നമ്മുടെ ഇഷ്ടത്തിനു വിരോധമായും നമ്മുടെ അനുവാദം കൂടാതെയും അവനു പാൎക്കുന്നതിനായിട്ട ആ സ്ഥലം നന്നാക്കിവരുന്നു. ഈ നിന്ദ നീക്കം ചെയ്തു തരുവാൻ താങ്കൾ ദയവുചെയ്തു ദിവാനെ അറിയിപ്പാറാകണമെന്ന നാം അപെക്ഷിക്കുന്നു. ദൈവത്തിന്റെ കൃപ എല്ലായ്പ്പോഴും നിങ്ങളോടു കൂടി ഉണ്ടായിരിക്കുമാറാകട്ടെ. ഇപ്പടിക്ക ൧൮൫൦ മാൎച്ച ൨൫-ാംനു എഴുതിയത."

൧൮൫൨. താഴെപറയുന്ന പ്രകാരത്തിലുള്ള മറുപടി അയാൾക്ക റസിഡെണ്ട അയച്ചു.

"സെർ—നിങ്ങളുടെ ഇന്നത്തെ എഴുത്തിനു മറുപടിയായി കൊച്ചി തിരുവിതാംകൂർ സൎക്കാരിനു കീഴിലുള്ള യാതൊരു പള്ളിയിലും പ്രവെശിപ്പാനാകട്ടെ പ്രസംഗിപ്പാനാകട്ടെ നിങ്ങൾക്ക അധികാരം കിട്ടീട്ടില്ലെന്ന ഞാൻ പറയെണ്ടിയിരിക്കുന്നു."

൧൮൫൪. ഇതിന്മേൽ അത്താനാസ്യൊസ മെത്രാപ്പൊലീത്താ സുറിയാനിപള്ളികളിൽ പ്രസംഗിപ്പാൻ വിരോധിക്കുന്നതായ റസിഡെണ്ടിന്റെ തീൎപ്പിന്മേൽ ഇംഗ്ലണ്ടിൽ ഹോം ഗവൎമ്മെണ്ടിൽ അപ്പീൽചെയ്തു. ബഹുമാനപ്പെട്ട കൊൎട്ട ഓഫ് ഡയറക്ടേർസ റസിഡെണ്ട ജനറാൾ കല്ലനോട സമാധാനം ചൊദിക്കയും. മെത്രാപ്പൊലീത്തായിന്റെ അന്ന്യായവും റസിഡെണ്ടിന്റെ സമാധാനവും ആലോചിച്ചതിന്മേൽ താഴെ പറയുന്ന ൧൮൫൩ മെയി ൧൮-ാംനു തെ ("ഒ ഒ" എന്ന അടയാളമിട്ട) കല്പന അയക്കുകയും ചെയ്തു. "ലെഫ്റ്റനന്റ. ജെനറാൾ കല്ലൻ മാർ അത്താനാസ്യൊസ മെത്രാപ്പൊലീത്തായിനെ ൧൮൪൬-ൽ തിരുവിതാംകൂറിൽ പ്രവെശിക്കുന്നതിന അനുവദിക്കാഞ്ഞത തുല്യമായ സംഗതികളിൽ മുമ്പിരുന്ന റസിഡെണ്ടന്മാർ ചെയ്തിട്ടുള്ള നടപ്പിനെ അനുസരിച്ചാകുന്നു. തീരെ പ്രവെശിക്കരുതെന്ന ഞങ്ങൾ മുമ്പു പറഞ്ഞിരുന്നതിനെ ശ്രദ്ധിക്കാഞ്ഞതുകൊണ്ട അത്താനാസ്യൊസ മെത്രാപ്പൊലീത്താ ഇങ്ങിനെ വാദിപ്പാൻ വഴിയായി എന്ന ഞങ്ങൾ വ്യസനിക്കുന്നു. മെത്രാപ്പൊലീത്താ സ്ഥാനത്തേക്ക ഇപ്പോൾ ഉള്ളവരിൽ ഒന്നാമതായി നിശ്ചയിക്കപ്പെട്ട മാർ അത്താനാസ്യൊസ മെത്രാപ്പൊലീത്തായുടെ വാഴ്ചയിൽ പൊതുസമ്മതം ഉള്ളതായി പറഞ്ഞു കാണുന്നു. ഈ ഒരു കാൎയ്യം നിശ്ചയിക്കെണ്ടത സുറിയാനി സഭയിലെ അംഗങ്ങൾ മാത്രം ആകുന്നു. മേലാൽ അന്ത്യോഖ്യാ പാത്രിയൎക്കീസിനാൽ നാട്ടിലെക്ക അയക്കപ്പെടുന്നതായ വല്ല വൈദികന്മാരുടെ നടപ്പിനെ അംഗീകരിക്കുന്നതും അംഗീകരിക്കാത്തതും അവരാകുന്നു. ഇത സംബന്ധിച്ച ഞങ്ങളുടെ ഉപദേശത്തെ ഖണ്ഡിതമായി ശ്രദ്ധവെക്കുമെന്ന ഞങ്ങൾ ആശിക്കുന്നു."

ഇങ്ങിനെ സ്തെപ്പാനോസിന്റെ ചരിത്രം അവസാനിച്ചു.

൧൱൭. തന്റെ വൈദീക തലവനും മേലെജമാനനുമായ അന്ത്യോഖ്യാ പാത്രിയക്കീസിൽ നിന്നുള്ള പട്ടത്തിന്റെയും നിശ്ചയത്തിന്റെയും. വിശ്വാസ സാക്ഷ്യങ്ങളുടെയും സ്താത്തിക്കോന്റെയും ബലത്തിന്മേൽ മാത്രം മെത്രാപൊലീത്താസ്ഥാനത്തെ പിന്തുടൎന്ന കഴിഞ്ഞു പോയ മാർ അത്താനാസ്യോസിന്റെ ഒരിപ്പു വരെയുള്ള ചരിത്രം പറഞ്ഞു കൊണ്ടുവന്നിട്ട പാത്രിയക്കീസ്സിന്റെ മേലധികാരത്തെ സംബന്ധിച്ചു മാർ അത്താനാസ്യോസ പറഞ്ഞിട്ടുള്ളതും പ്രവൃത്തിച്ചിട്ടുള്ളതുമായ എല്ലാകാൎയ്യങ്ങളെകുറിച്ചു അപ്പീൽ വാദി (താൻ ഇപ്പൊൾ നടിക്കുന്ന പ്രകാരം) എത്രത്തോളം തീരെ അറിവില്ലാത്തവനും (അങ്ങിനെ പറയുന്നതിനു) കുറ്റമില്ലാത്തവനും ആണെന്നുള്ളത നമുക്ക നോക്കാം. മാർ അത്താനാസ്യോസിനെ മെത്രാപ്പൊലീത്താസ്ഥാനത്തെക്ക പാത്രിയക്കീസ നിശ്ചയിച്ചതിനെകുറിച്ചു അയാളും (മാർ അത്താനാസ്യോസ) സൎക്കാര അധികാരികളും തമ്മിൽ നടന്നിട്ടുള്ള സകലത്തെയും പറ്റി ഇയാൾക്ക തീരെ അറിവില്ലെന്നു ഭാവിക്കുന്നു അതു തന്നെയുമല്ല മാർ അത്താനാസ്യോസ ബ്രിട്ടീഷ റസിഡെണ്ടിന് എഴുതിയ കത്തുകൾ നിഷേധിപ്പാൻ കൂടെ പുറപ്പെട്ടിരിക്കുന്നു.

൧൱൮. അപ്പീൽ വാദി തന്റെ മൊഴിയിൽ (൭൦-ാം പുറം.) പറയുന്നു "ഞാൻ അദ്ദേഹത്തിന്റെ (കഴിഞ്ഞുപോയ മാർ അത്താനാസ്യോസിന്റെ) നേരെ അനുജൻ ആകുന്നു. ഇത നിമിത്തം ഞാൻ എല്ലാപ്പോഴും അദ്ദേഹം ഒരുമിച്ചു ആയിരുന്നു. അപ്പോൾ അദ്ദേഹത്തിന്റെ വകസാമാനങ്ങളും പെട്ടികളും താക്കോലുകളും എന്റെ സൂക്ഷത്തിൽ ആയിരുന്നു. ഞാൻ മാർ അത്താനാസ്യോസിന്റെ സിക്രട്ടേരി ആയിരുന്നു. മാർ അത്താനാസ്യോസിന്റെ സാമാനങ്ങൾ എല്ലാം തന്റെ മരണസമയത്തിങ്കൽ എന്റെ കൈവശം കിട്ടി" എന്നിട്ടും മാർ അത്താനാസ്യോസിന്റെ സ്താത്തിക്കോനും മറ്റു കടലാസുകളും ഹാജരാക്കുവാനായി കൂടക്കൂടെ ആവശ്യപ്പെട്ടാറെയും അയാൾ ഹാജരാക്കിയിട്ടില്ല. ഈ സ്ഥിതിക്ക ൧൦ കൊല്ലത്തെ എഴുത്തുകത്തുകളെപറ്റിയും തന്റെ ജ്യേഷ്ഠന മെത്രാപ്പോലീത്താസ്ഥാനം കിട്ടുന്നതിന ഹേതുവായ കൊല്ലം കമ്മട്ടിയുടെ പ്രൊസിഡിംഗസിനെ പറ്റിയും അപ്പീൽ വാദിക്ക അറിവില്ലെന്ന പറയുന്നത വിശ്വസിക്കുവാൻ പാടുണ്ടൊ? അങ്ങിനെ ആയിരുന്നു എന്ന വിശ്വസിക്കുന്നത വളരെ പ്രയാസം തന്നെ, അയാൾക്ക അറിവില്ലെന്ന നടിച്ചതിനെ നമുക്ക ഇനിയും പരിശോധിക്കാം. "കഴിഞ്ഞു പോയ മാർ അത്താനാസ്യോസ മെസ്സൊപ്പൊത്താമ്യായിലെ പാത്രിയക്കീസിനാൽ മെത്രാനായി പ്രതിഷ്ഠിക്കപ്പെട്ടു. അന്തിയോഖ്യാ പാത്രിയക്കീസും മെസ്സൊപ്പൊത്താമ്യായിലെ പാത്രിയക്കീസും ഒരാൾ തന്നെയൊ എന്ന എനിക്ക നിശ്ചയമില്ല കഴിഞ്ഞുപോയ മാർ അത്താനാസ്യോസയെ റെശലെം മുതലായദിക്കുകൾ കാണെണമെന്നുള്ള ഉദ്ദേശത്തോടു കൂടി സ

ഷേധിച്ചു. താൻ പോകുംവഴി ബെസനഗിരിയിൽ ചെന്നു പാത്രിയക്കിസിനെ കണ്ടു പാത്രിയക്കിസിനു തൻെറമേൽ വളരെ സന്തോഷമായി അവിടെ താമസിപ്പിച്ചു മെത്രാനായി വാഴ്ച കൊടുപ്പാൻ പറഞ്ഞു അപ്പോൾ മലയാളത്ത അന്നത്തെ മെത്രാനായിരുന്ന മാർദിവന്നാസ്യോസിന കൈവെപ്പിൻെറ ന്യൂനത ഉള്ളതായി ഇവിടങ്ങളിൽ സംസാരം ഉണ്ടായിരുന്നു.” കഴിഞ്ഞുപോയ മാർ അത്താനാസ്യോസിനെ അന്തിയോഖ്യാപാത്രിയക്കീസ വാഴിച്ചു എന്നുള്ളത അറിയുന്നില്ലെന്ന ഇപ്പോൾ അപ്പീൽ വാദി നടിക്കുന്നു. താൻ (അത്താനാസ്യോസു) അന്തിയോഖ്യ അല്ലെങ്കിൽ മറ്റിനിൽപോയും വാഴ്ച ഏററതും എങ്ങിനെ എന്ന (൧൨൯. ൧൩ രേഖ പുസ്തകം ൩: ഭാഗം ൧൭: വകുപ്പ ൩: നോക്കുക) മാർ അത്താനാസ്യോസ തന്നെ പറഞ്ഞിട്ടുള്ളതിൽനിന്ന നേരെ വിപരീതമായ ഒരു കഥ ഇയാൾ പറകയും മാർ ദിവന്നാസ്യോസിൻെറ പ്രതിഷ്ഠക്ക ന്യൂനത ഉള്ളതായി സമ്മതിക്കയും ചെയ്യുന്നു. ന്യൂനത എങ്ങിനെ? സമാധാനം കൊടുക്കുന്നതിന അപ്പീൽ വാദി ശ്രമിക്കുന്നു. (പുറം ൩൦.) അത്താനാസ്യോസിൻെറ പ്രതിഷ്ഠയെ കുറിച്ചു അറികയില്ലെന്നു പറഞ്ഞതുപോലെ അതും പൊള്ളയാകുന്നു. അപ്പീൽ വാദിക്ക പൂൎണ്ണ അറിവ ഉണ്ടായിരിക്കേണ്ടിയ കാൎയ്യങ്ങളിൽ അറിവില്ലെന്നു നടിച്ചുകൊള്ളുന്നതിന ദൃഷ്ടാന്തങ്ങൾ പെരുക്കുന്നതിന ആവശ്യമില്ല. (അയാളുടെ തെളിവിൽ ഇപ്രകാരമുള്ളത അനവധി ഉണ്ട.)

൧൭൭. മലങ്കര സുറിയാനി സഭയുടെ മെത്രാപ്പോലീത്തായുടെ പ്രതിഷ്ഠയെ സംബന്ധിച്ചു അപ്പീൽവാദി പറയുന്നു “കാനോൻപ്രകാരം ഒരു മെത്രാന മറെറാരു മെത്രാനെ വാഴിക്കാം.” (പുറം ൪൪.) രണ്ടു വരിക്ക താഴെ “ഒരു മെത്രാന മറെറാരു മെത്രാനെ വാഴിപ്പാൻ പാടില്ല. ഒരു മെത്രാപ്പോലിത്തായ്ക്കു അധികാരം ഉണ്ട.........ഒരു മെത്രാൻ മെത്രാപ്പോലീത്തായ്ക്കു കീഴാകുന്നു. സ്ഥാനത്തിനു ഒരു മെത്രാനും മെത്രാപ്പോലീത്തായും തമ്മിൽ സമന്മാരാകുന്നു. ഒരു മെത്രാപ്പോലീത്തായുടെ മരണത്തിങ്കൽ ഒരു മെത്രാൻ മെത്രാപ്പോലീത്തായായി പിന്തുടരുന്നു” ഒരു മെത്രാന ഒരു മെത്രാനെ വാഴിപ്പാൻ പാടില്ലെങ്കിൽ ഒരു മെത്രാപ്പോലീത്തായ്ക്കും പാടില്ലാ. പ്രതിഷ്ഠ പിന്നെ അവിടെ നിന്ന ഉണ്ടാകണം? അതിന അയാൾ മറുപടി പറവാൻ തപ്പുന്നു. എങ്കിലും മുട്ടിച്ചു ചോദിച്ചപ്പോൾ അപ്പീൽ വാദി സത്യത്തിന്മേൽ പറയുന്നു—“റോമാ പാപ്പാ ഒഴികെ (അസൂയയിൻ പേരിൽ പാപ്പായെ ഇങ്ങിനെ ഒഴിച്ചിരിക്കുന്നത എന്തിനായിട്ട? അല്ലെങ്കിൽ എന്തിനായികൊണ്ട?) കാൻറർ ബെറിയിലെ ആൎച്ചു ബിഷോപ്പൊ ഗ്രേക്കു പാത്രിയക്കീസൊ മെത്രാനായി വാഴിച്ചിട്ടുള്ള യാതൊരാളെയും ആവശ്യപ്പെട്ടാൽ ഞങ്ങൾക്ക സ്വീകരിക്കാം.” ഇത ഒരു ഭക്തിയുള്ള സത്യ യാക്കോബായ സുറിയാനി ക്രിസ്ത്യാനിയുടെ വാക്കുപോലെ തോന്നുന്നില്ല. അതു ഒരു വലുതും വൎദ്ധിച്ചുവരുന്നതുമായ യാക്കോബായ സുറിയാനി കൂട്ടത്തിൻെറ വൈദീക തലവനായി തന്നിൽ ഭരമേല്പിച്ചിരിക്കുന്ന ചുമതലയെയും ഭാരത്തെയും അറിയുന്ന വളരെ ആളുകളുടെ

ആത്മീക ക്ഷേമത്തെയും രക്ഷയെയും പററി വിചാരമുള്ള ഒരുവന്റെയൊ അല്ലെങ്കിൽ (ഡാക്ടർ ബ്യുക്കാനന്റെ വാക്കുകളിൻപ്രകാരം) "അംഗ്ലിയാ സഭക്ക ഉള്ളതിനെക്കാൾ തങ്ങളുടെ സഭയിൽ അപ്പൊസ്തൊലിക്കായുള്ളതു പട്ടംകൊട ഉയരപ്പെട്ടതും വളരെ ശുദ്ധമാക്കപ്പെട്ടതും ആകുന്നു എന്ന വിചാരിക്കുന്നതും" (ആ പട്ടക്കാരൻ തന്നെ) "അപ്പൊസ്തൊലന്മാർ നിന്നു പിന്തുടർച്ചയായുള്ള കൈ വെപ്പിനാൽ പട്ടം കൊടുക്ക എന്നൊരു സംഗതി ഈ ലോകത്തിൽ ഉണ്ടെങ്കിൽ അതു മലയാളത്തുള്ള സുറിയാനിക്കാൎക്കുണ്ടായിരുന്നു എന്നും അവരുടെ അവകാശത്തെ ദുൎബലപ്പെടുത്തുന്നതിന യാതൊരു റിക്കാൎട്ടൊ പാരമ്പൎയ്യമൊ ഇല്ലായെന്നും" പറയുന്ന ഒരു ജനക്കൂട്ടത്തിന്റെ ആത്മീക തലവനെന്നു വിചാരിക്കപ്പെട്ടിരിക്കുന്ന ഒരുവന്റെയൊ വാക്കല്ല. എന്നാൽ ഈ വാക്ക ഒരു ചുമതലയില്ലാത്തവനും അവിശ്വാസിയും ആയ ഒരു അന്യന്റെ വാക്കപോലെ ഇരിക്കുന്നു എന്നു ഞങ്ങൾക്ക തോന്നുന്നു. സുറിയാനി സഭയും അംഗ്ലിയാ സഭയും തമ്മിൽ വ്യത്യാസങ്ങൾ ഉണ്ടെന്ന അപ്പീൽ വാദിതന്നെ സമ്മതിക്കുന്നു. എങ്കിലും ഒരു സുറിയാനി മെത്രാപോലീത്തായെ പ്രതിഷ്ഠിക്കുന്നതിന അംഗ്ലിയാ സഭയുടെ ദ്രവദത്തലവൻ മതിയാകുമെന്ന അയാൾ പറയുന്നു. പട്ടം കൊടുക്കുന്നതിനെ കുറിച്ചു പറയുന്നതിൽ അപ്പീൽവാദി പറയുന്നു. (തന്റെ മൊഴിയുടെ ൭൭-ാം പുറം) "ഒരു മെത്രാനെ നിയമിക്കുന്നതിന ആവശ്യപ്പെട്ട കൈവെപ്പ <u>അപ്പൊസ്തൊലന്മാരിൽ നിന്ന ലംഘിക്കപ്പെടാത്ത</u> പിൻ വാഴ്ചയിൽ കൈവെപ്പുള്ള മെത്രാന്മാരിൽനിന്ന ഉണ്ടായതായിരിക്കണം" സുറിയാനി ക്രിസ്ത്യാനികളുടെ (പ്രത്യേകം യാക്കോബായക്കാരുടെ) പ്രതാപം അവരുടെ ഇടയിൽ അപ്പൊസ്തൊലന്മാരിൽ നിന്നുള്ള പിൻവാഴ്ച ലംഘിക്കപ്പെടാത്ത സ്ഥിതിയിൽ നിലനിന്നിരുന്നു എന്നാകുന്നു. എന്നാൽ ഈ മുഖ്യമായ വിശ്വാസത്തെ കുറിച്ചു അപ്പീൽ വാദി തീരെ നിസാരമായി വിചാരിച്ചു എന്ന ഞങ്ങൾക്ക തോന്നുന്നു.

൨൮൮. എന്നാൽ അപ്പീൽവാദി തന്റെ വാമൊഴിയിൽ പറയുന്നതിനെ കുറിച്ചു കുറെക്കൂടെ നോക്കാം. ൪൫-ാം പുറത്തിൽ അയാൾ പറയുന്നു. "ഞങ്ങൾ യാക്കോബായ ക്രിസ്ത്യാനികൾ എന്ന പറയപ്പെടുന്നത യാക്കോബിനാൽ നിശ്ചയിക്കപ്പെട്ട കുൎബാന ക്രമം ആചരിക്കുന്നതു കൊണ്ടാകുന്നു" പിന്നെയും (൫൬-ാം പുറത്തിൽ) അയാൾ സത്യത്തിന്മേൽ പറയുന്നു. "മലങ്കരെയുള്ള സുറിയാനിക്കാർ യാക്കോബായ സുറിയാനിക്കാർ എന്ന വിളിക്കപ്പെട്ടിരുന്നു. അന്തിയോഖ്യാ പാത്രിയക്കീസിന്റെ കീഴിലുള്ള സുറിയാനിക്കാരെയും യാക്കോബായ സുറിയാനിക്കാർ എന്നു വിളിച്ചുവരുന്നു എന്നും ഞാൻ കേട്ടിട്ടുണ്ട്." ഈ സംഗതിയിൽ നിന്ന തനിക്ക വിരോധമായി വല്ലതും ഊഹിച്ചേക്കും എന്ന ഭയപ്പെട്ടിട്ട ഉടനെ തന്നെ അയാൾ പറയുന്നു. "ഈ രണ്ടു കൂട്ടരും ഇപ്രകാരം പറയപ്പെട്ടിരിക്കുന്നത രണ്ടു കാര

ന്നതിന്മേലാകുന്നു. മലങ്കരെ സുറിയാനിക്കാർ യാക്കോബായക്കാർ എന്ന പറയപ്പെടുന്നത ശുദ്ധമുള്ള യാക്കോബ ശ്ലീഹായുടെ കുബ്ബാന ക്രമം അവർ ആചരിക്കുന്നതുകൊണ്ടാകുന്നു. അന്തിയോഖ്യ പാത്രിയക്കീസിനെ അനുസരിക്കുന്ന സുറിയാനിക്കാർ യാക്കോബായ സുറിയാനിക്കാർ എന്ന പറയപ്പെടുന്നത നെസ്തോറിന്റെ ഇടത്തുടിന്ന എതൃത്ത നിന്ന യാക്കോബ ബുർദാനായുടെ പിൻതുടച്ചക്കാരാകകൊണ്ട ആകുന്നു." എന്നാൽ അവിടെ നിറുത്തുന്നതിന അയാളെ സമ്മതിക്കാതെ വീണ്ടും ഞെരുക്കിയപ്പോൾ പിന്നെയും പറയുന്നു. "അന്തിയോഖ്യായുടെ കീഴിലുള്ള സുറിയാനിക്കാർ ആചരിക്കേണ്ടതു ശുദ്ധ: യാക്കോബ അപ്പോസ്തൊലന്റെ കുർബ്ബാന ക്രമം ആകുന്നു...... ......എന്നാൽ ഇവിടെ ഉപകരിക്കുന്ന കുർബ്ബാനക്രമത്തിലും അന്തിയോഖ്യായുടെ കീഴിൽ ഉള്ളവർ ഉപകരിക്കുന്ന കുർബ്ബാനക്രമത്തിലും ഉള്ള സംഗതികൾ ഒന്നു തന്നെയൊ വേറെയൊ എന്ന ഞാൻ അറിയുന്നില്ല." എന്നാൽ ഇതു രണ്ടും കണ്ടിട്ടുള്ള ഡാക്തർ ബുക്കാനൻ അവ രണ്ടും ഒന്നും തന്നെ എന്നു പറയുന്നു. (പുറം ൨൧൮)

൮൯. മേൽ വിവരിച്ചതിൽ അപ്പീൽവാദി ഒന്നാമതു ഒന്നിനൊന്ന വിരോധമായി പറയുകയും രണ്ടാമതു ഒരു വ്യത്യാസവും ഇല്ലാതിരിക്കുമ്പോൾ വ്യത്യാസം ഉണ്ടാക്കുകയും മൂന്നാമത നല്ലവണ്ണം അറിഞ്ഞിട്ടുള്ളതും വെളിവായിട്ടുള്ളതുമായ ഒരു സത്യത്തെ സമ്മതിക്കാതെ ഇരിക്കയും ചെയ്യുന്നു. മൊഴിയിൽ നിന്ന എടുത്ത മേല്പറഞ്ഞ ചത്രങ്ങൾ തന്നെ അവയ്ക്കു തെളിവാകുന്നു.

൯൦. കഴിഞ്ഞുപോയ മാർ അത്താനാസ്യോസിന്റെയും ഇപ്പോഴത്തെ അപ്പീൽവാദിയുടെയും കല്പനപ്രകാരം പ്രസിദ്ധപ്പെടുത്തിട്ടുള്ളതും അപ്പീൽവാദി തന്നെ അതു ശരിയെന്ന സമ്മതിച്ചിട്ടുള്ളതും ആയ "എഫ. ജി." എന്ന പ്രമാണങ്ങളിൽ "ആബൂനാ മാർ ഇഗ്നാത്യൊസ പാത്രിയക്കീസിന്റെ" പേക്കുള്ള അപേക്ഷകൾ അടങ്ങിയിരിക്കുന്നു. ൟ പുസ്തകങ്ങൾ തർജ്ജമ ചെയ്തു റിക്കാർട്ടിന്റെ കൂടെ അച്ചടിച്ചിട്ടില്ല എങ്കിലും അപ്പീൽവാദിയുടെ മൊഴിയിൽ സമ്മതിച്ചിരിക്കുന്നതുകൊണ്ട അതു അംഗീകരിക്കേണ്ടതു ആകുന്നു. അയാളുടെ മൊഴിയുടെ ൨൪൧-ം ൨൪൨-ം പുറങ്ങളിൽ "ആ അപേക്ഷ ഞങ്ങളുടെ ബാവ മാർ ഇഗ്നാത്തിയോസ പാത്രിയക്കീസ്സ എന്നും ആബൂനാ മാർ ഇഗ്നാത്തിയോസ്സ പാത്രിയക്കീസിന്റെ പ്രാർത്ഥന എന്നും തുടങ്ങുന്നതായും. കഴിഞ്ഞുപോയ മാർ അത്താനാസ്യോസിനു പാത്രിയക്കീസിൽ നിന്ന സ്ഥാനം കിട്ടിയ്യുകൊണ്ടു അദ്ദേഹം ആ പേരു വെച്ചിരിക്കുന്നതായും" അയാൾ സമ്മതിക്കുന്നു. അപ്പീൽവാദി ൟ പേരു എന്തിനു വെച്ചിരിക്കുന്നു എന്ന അയാൾ വിസ്തരിച്ചു പറയുന്നില്ല.

൯൧. അപ്പീൽവാദിയുടെ കാര്യം തല്ക്കാലത്തേക്കു ഇവിടെ നിറുത്തിയും വെച്ച ചരിത്രത്തിന്റെ ശേഷം പറയുന്നതിനു തുടങ്ങാം.

൯൨. മാർ അത്താനാസ്യോസു മരിക്കുന്ന വരെ യാതൊരു അസഹ്യവും കൂടാതെ ഭരിച്ചുവന്നു. തന്റെ ഉദ്യോഗത്തിൽ പ്രവേശി

ക്കുമ്പോൾ താൻ ആദ്യം പറഞ്ഞിരുന്നപ്രകാരം തന്റെ വൈദീക തലവന്റെയും മേലധികാരിയുടെയും. ആജ്ഞയിൻ കീഴിൽ തന്റെ വൈദീക അധികാരങ്ങളും മുറകളും നടത്തികൊണ്ടിരുന്നു എന്നു പ്രത്യക്ഷമാകുന്നു.

൯൩. ൟ കാലത്തു മലയാളത്തുകാരനും പകലൊമററം തറവാട്ടുകാരുമായി സംബന്ധമുള്ളവനുമായിരുന്ന ൟപ്പാഴത്തെ അപ്പീൽപ്രതി അന്തിയോഖ്യായിക്കു പോയി മലയാളത്തെ മെത്രാപ്പോലീത്തയായി നിയമിക്കപ്പെട്ടു സ്ഥാനമേല്ക്കുകയും ചെയ്തു.

പാത്രിയക്കീസ ഇദ്ദേഹത്തെ മെത്രാപ്പോലീത്തായായി നിശ്ചയിക്കുന്നതിനുള്ള കാരണം എടുത്തുകളും മററ ക്രമക്കേടായിട്ടുള്ള സംഗതികളും നടത്തുന്നതായി മാർ അത്താനാസ്യോസിന വിരോധമായി സങ്കടങ്ങൾ എത്തിയതിനാൽ ആയിരുന്നു. അപ്പീൽപ്രതിക്കു കൊടുത്തിരിക്കുന്ന സ്ഥാത്തിക്കോൻ "ൟ." എന്ന രേഖ ആകുന്നു. ൟ പുതുതായുള്ള നിശ്ചയത്തിന്റെ കാരണം ആ രേഖയിൽനിന്നു തന്നെ വെളിവാകുന്നു. ആ സംഗതിയെ പററി ഇപ്പോൾ പറഞ്ഞിട്ടു ആവശ്യമില്ല.

൯൪. താൻ മലയാളത്തുവന്നു അല്പ ദിവസങ്ങൾ കഴിഞ്ഞതിന്റെ ശേഷം ൧൮൬൬ ജ്രൂൺ ൨൭-ാംനു-, മെത്രാപ്പോലീത്ത സ്ഥാനത്തിൽ നിന്നു മാർ അത്താനാസ്യോസിനെ മുടക്കി തന്നെ അതിനുക്കു നിശ്ചയിച്ച കാൎയ്യത്തെ പററി തിരുവിതാംകൂർ ദിവാനു ഹരജി അയക്കുകയും തന്നെ സൎക്കാരിൽ നിന്നു അംഗീകരിക്കുന്നതിനു അപേക്ഷിക്കയും ചെയ്തു.

൯൫. ദിവാൻ ആ ആണ്ടു ജ്രൂലായി ൯-ാംനു- അയച്ച ഉത്തരവിൽ (൩൯-ാം അക്ക പ്രമാണം) ൟ കാൎയ്യത്തിൽ പ്രവേശിപ്പാൻ പാടില്ലാ എന്നു മറുപടികൊടുത്തു. ആ എഴുത്തിൽ ഇങ്ങിനെ പറയുന്നു.

ഠസർ—"നിങ്ങളുടെ കഴിഞ്ഞ മാസം ൨൭-ാംനു-ത്തെ ഹരജി കിട്ടി. എന്നാൽ അതിൽപറയുന്ന നിർഭാഗ്യമായിരിക്കുന്ന തക്കങ്ങളെ സമാധാനപ്പെടുത്തുന്നതിനുള്ള മാൎഗ്ഗം കണ്ടുപിടിക്കുന്നതിനു വളരെ ആഗ്രഹത്തോടു കൂടെ ഇതിനു മറുപടിയായി സൎക്കാര ൟ കാൎയ്യത്തിൽ ഇതിനു മുമ്പെ തന്നെ ചെയ്തിട്ടുള്ളതിനു പുറമെ എന്തു ചെയ്യണമെന്നു ഞാൻ യാതൊന്നും കാണുന്നില്ലാത്ത വിവരം സമ്മതിച്ചു പറയെണ്ടിയിരിക്കുന്നു. ഇപ്പോൾ തീൎച്ചയാക്കിയിരിക്കുന്ന സംഗതികളെ രണ്ടാമതും വിചാരണ കഴിക്കത്തക്കവണ്ണം നിങ്ങളുടെ ഹരജിയിൽ യാതൊരു പുതിയ സംഗതിയൊ കാരണമൊ കാണിച്ചിട്ടില്ല. ആ തീൎച്ച സമാധാന പാലനത്തിനായി സൎക്കാര മത വിഷയത്തിൽ അവാശം ഏല്പെടാതെയിരിക്കുന്ന നിശ്ചയത്തിന്മേൽ കെവലം ഉറപ്പിച്ചിരിക്കുന്നു. അത്രയുമല്ല സൎക്കാര ൟ കാൎയ്യത്തിൽ നടത്തിയിരിക്കുന്ന മാൎഗ്ഗം ബ്രിട്ടീഷ ഗവമ്മെണ്ടു മാൎഗ്ഗ കാൎയ്യത്തിൽ ഒരു പക്ഷത്തിലും ഉൾപ്പെടാതെ നില്ക്കുന്ന രീതിയൊടു അധികം അനുസരിച്ചായിരുന്നു എന്നും നാഗരീകമുള്ള എല്ലാ രാജ്യങ്ങളിലും അനുവദിക്കപ്പെട്ടിരിക്കു

നപ്രകാരം ജനങ്ങളിൽ മനോസാക്ഷിയുടെ സ്വാതന്ത്ര്യം ഉണ്ടാകണമെന്നുള്ള ആന്തരത്തോടുകൂടെ ആയിരുന്നു എന്നും ഞാൻ വിശ്വസിക്കുന്നു.

“നിങ്ങളുടെ ഹരജിയിൽ പ്രസ്താപിച്ചിരിക്കുന്ന ഹിതങ്ങൾക്കും അവയുടെ ഫലങ്ങൾക്കും സൎക്കാരിനെ കാരം ചുമത്തുവാൻ പാടുള്ളതല്ല. എന്നാൽ അപ്രകാരമല്ലാതെ ആ ഹിതങ്ങളുണ്ടായതുകൊണ്ടു മാത്രമെ സൎക്കാർ ഏതെങ്കിലും ഈ കാൎയ്യത്തിൽ പ്രവൃത്തിച്ചിട്ടുള്ളു. സൎക്കാര ഈ കാൎയ്യത്തിൽ ചെയ്തിരിക്കുന്ന മാൎഗ്ഗങ്ങളെ തന്നെ സ്വീകരിപ്പാൻ ഉത്സാഹിപ്പിച്ച കാരണങ്ങളെക്കുറിച്ചു ഞാൻ വീണ്ടു പറയുന്നതു അധികത്വമാകുന്നു. എന്നാൽ ഈ കാൎയ്യങ്ങളെക്കുറിച്ചു പുതിയതായി ആലോചിക്കേണ്ടതാകുന്നു എന്നു നിങ്ങൾ ആഗ്രഹിക്കുന്നു എങ്കിൽ നിങ്ങളുടെ ഇടയിൽ ഉണ്ടായിരിക്കുന്ന ഭിന്നതകളെക്കുറിച്ചു സുറിയാനി സമുദായത്തിന്റെ ഒരു സ്നേഹിതനെപോലെ ഞാനും ദുഖിക്കുന്നു എന്നു നിങ്ങളെ ബോദ്ധ്യപ്പെടുത്തുന്നതിനു ഒരു അവസരം ഉണ്ടാകത്തക്കവണ്ണം നിങ്ങളെ തിരുവനന്തപുരത്തുവച്ചു കാണുന്നതിനു ഞാൻ വളരെ ആഗ്രഹിക്കുന്നു.

“കലഹിച്ചിരിക്കുന്ന രണ്ടു കക്ഷികളും ഇനി ചെയ്യേണ്ടുന്ന തൃപ്തികരമായ ഏകവഴി തമ്മിൽ രാജിയാകയാണ. അതു നടക്കാത്ത പക്ഷം വ്യവഹാരത്തിനു പോകണം. ഒരു പള്ളിയുടെ കാൎയ്യത്തെപ്പററി കോടതിയിൽ വ്യവഹാരം കൊടുത്ത തീൎച്ചയുണ്ടാക്കിയാൽ അതിൽ ഉൾപ്പെട്ടിരിക്കുന്ന പ്രധാന സംഗതികളെപററി ഒരു തീരുമാനം ഉണ്ടാകയും അതു ഇപ്രകാരമുള്ള എല്ലാ വ്യവഹാരങ്ങൾക്കും പറമന്നുമാകുന്നു.”

൱൯൩ ഇതു മുമ്പു പറഞ്ഞിട്ടുള്ള (“ഒ. ഒ.” പ്രമാണം) കോൎട്ടു ഓഫ് ഡയറക്ടറുമാരുടെ എഴുത്തിൽ ഉള്ള ഗുണദോഷത്തിന്റെ ഫലമായിരുന്നു.

൱൯൪. ഇതിന്റെ ശേഷം അപ്പീൽപ്രതി ഈ കാൎയ്യത്തിന്റെ സകല വിവരങ്ങളും കാണിച്ചു മദ്രാസ ഗവൎമ്മേണ്ടിലേക്കു ഈ സംഗതിയെക്കുറിച്ചു ഒരു ഹരജി അയച്ചു. ഇതോടുകൂടെ അതു വായിക്കേണ്ടതു ആവശ്യമാകയാൽ അതു താഴെ പറയുംപ്രകാരം ആകുന്നു.

“മഹാരാജമാന്യരാജശ്രീ ബഹുമാനപ്പെട്ട ഗവൎണ്ണർ ഇൻകൌൺസിൽ ഫ്രാൻസിസ ലോഡ് നപ്പീയർ കെ. ജി. സായ്പു അവൎകൾക്കു.

തിരുവിതാംകൂർ, കൊച്ചി, മലയാളം എന്നീ സംസ്ഥാനങ്ങളിലും തെക്കെ ഇന്ത്യയുടെ വേറെ ഭാഗങ്ങളിലും ഉള്ള സുറിയാനി ക്രിസ്ത്യാനികളുടെ ബിഷോപ്പും മെത്രാപോലീത്തായും ആയിരിക്കുന്ന റൈട്ടറവരണ്ടു മാർ ദിവന്നാസ്യോസ താഴ്മയായി ബോധിപ്പിക്കുന്ന ഹരജി എന്തെന്നാൽ– ൧൮൬൫-ൽ അന്തിയോഖ്യാ പാത്രിയക്കീസ എന്നെ തിരുവിതാംകൂർ, കൊച്ചി, മലയാളം മുതലായ സ്ഥലങ്ങളിലെ സുറിയാനി ക്രിസ്ത്യാനികളുടെ ബിഷോപ്പും മെത്രാപോലീത്തായായും നിശ്ചയിച്ചു പ്രതിഷ്ഠിക്കയും ഞാൻ അന്തിയോഖ്യയിൽനിന്നു വന്നപ്പോൾ സകല

സുറിയാനിക്കാരും എന്നെ മെത്രാപ്പോലീത്തായായി കൈക്കൊണ്ടിരിക്കയും ഇപ്പൊഴും അപ്രകാരം കൈക്കൊണ്ടും വരികയും ചെയ്യുന്നു. എന്നാൽ ൧൦൩൪ കുംഭം ൩-ാം൹ (൧൮൫൯) തിരുവിതാംകൂർ ദിവാൻ തിരുവിതാംകൂർ സംസ്ഥാനത്തുള്ള സകല തഹശീൽദാരന്മാർക്കും അയച്ച ൨൪൫-ാം നമ്പ്ര സക്കലർ കല്പനയാൽ ഇനിക്കു എന്റെ അധികാരം നടത്തുന്നതിനും എന്നോടു പരമാർത്ഥമായി ചേർന്നു നില്ക്കുന്ന സമുദായത്തിനു എന്നെ അവരുടെ മേത്രാപ്പോലീത്തായായി കൈക്കൊള്ളുന്നതിനും കുറെ പ്രയാസങ്ങൾ ഉണ്ടായി. ഈ കാര്യത്തെപ്പറ്റി ഞാൻ തിരുവിതാംകൂർ ദിവാന്നു രണ്ടു ഹരജികൾ കൊടുത്തു. എന്നാൽ അദ്ദേഹം യാതൊരു സഹായവും ചെയ്യാതെ റസിഡെണ്ടു തീർച്ചയാക്കുന്നതിനായി അയക്ക മാത്രം ചെയ്തു. അതിന്റെശേഷം റസിഡെണ്ടിന്റെ മുമ്പാകെയും ഹരജി കൊടുത്തു. എന്നാൽ അദ്ദേഹവും എന്റെ ഹരജിയിൽ പറയുന്ന കാര്യത്തെ കുറിച്ചു ഏതെങ്കിലും ഒരു വിചാരണ നടത്തുകയൊ എന്റെ സങ്കടത്തിനു പരിഹാരം ഉണ്ടാക്കുകയൊ ചെയ്യാത്തതുകൊണ്ടു ഞാൻ ഇപ്പോൾ മദ്രാസിൽ വന്നു തിരുമനസ്സിന്റെ ആലോചന സഭയുടെ മുമ്പാകെ ഈ സംഗതികൾ ബോധിപ്പിപ്പാൻ ഇടയായിരിക്കുന്നു.

(൨.) മാർ അത്താനാസ്യോസ എന്ന ഒരാളെ അന്തിയോഖ്യാ പാത്രിയർക്കീസ തിരുവിതാംകൂറിലുള്ള സുറിയാനി ക്രിസ്ത്യാനികളുടെ ബിഷോപ്പായി നിശ്ചയിച്ചു എന്നും അയാൾ മലയാളത്തു ൧൮൪൩-ൽ വന്നു എന്നും സത്യമാകുന്നു. എന്നാൽ ആ മേത്രാന്റെ ചില അനാചാരങ്ങൾകൊണ്ടും ഉപദേശ സംബന്ധമായ ക്രമക്കേടുകൾകൊണ്ടും തിരുവിതാംകൂറിലും മലയാളത്തിന്റെ വേറെ ഭാഗങ്ങളിലും ഉള്ള സുറിയാനി സമുദായം ഈ സംഗതികളെ കുറിച്ചു പാത്രിയർക്കീസിനെ ബോധിപ്പിക്കയും അദ്ദേഹം ഈ കാര്യത്തിൽ നല്ലപോലെ ആലോചന ചെയ്തതിന്റെ ശേഷം മാർ അത്താനാസ്യോസിന്റെ മേൽ ചുമത്തീട്ടുള്ള കാരങ്ങൾ അകാരണമായിട്ടുള്ളതല്ലെന്നു സ്പഷ്ടമായും തെളിഞ്ഞുവന്നതിന്റെ ശേഷം അയാളെ രെൻറാ എപ്പിസ്കോപ്പാസ്ഥാനത്തിൽനിന്നു മുടക്കി മാർ കൂറിലോസിനെ പ്രതിഷ്ഠിച്ചു അയക്കുകയും അദ്ദേഹം ൧൮൪൬-ൽ മലയാളത്തു വന്നിറങ്ങുകയും ചെയ്തു. സ്ഥാനഭ്രംശനായിരിക്കുന്ന മാർ അത്താനാസ്യോസിന്റെ ശത്രുതയിങ്കൽ അദ്ദേഹത്തിനു പുതിയതായി കിട്ടിയിരിക്കുന്ന സ്ഥാനത്തിന്റെ ചുമതലയും പ്രയാസങ്ങൾക്കും താൻ മതിയാവുകയില്ലെന്നു കണ്ടിട്ടു മേല്പറഞ്ഞ അന്തിയോഖ്യ പാത്രിയർക്കീസ മാർ സ്തെഫാനോസ എന്നൊരാളെ നിശ്ചയിച്ചു ൧൮൪൯-ൽ മാർ കൂറിലോസിന്റെ സഹായിയായി തിരുവിതാംകൂറിലേക്കു അയച്ചു.

(൩) ഈ സമയം മാർ അത്താനാസ്യോസിന്റെ ന്യായരഹിതമായ സ്വാധീനത കൊണ്ടൊ ഈ രാജ്യത്തിലെ ചട്ടങ്ങൾ പ്രകാരം പ്രവൃത്തിക്കുന്നു എന്നു നടിച്ചുകൊണ്ടൊ കഴിഞ്ഞുപോയ തിരുവിതാംകൂർ റസിഡണ്ടായ ജനറൽ കല്ലൻ സായ്പു മേല്പറഞ്ഞ മാർ സ്തെഫാനോസും കൂറിലോസും പരദേശത്തുകാരാകയാൽ തിരുവിതാംകൂറിലും കൊച്ചിയിലും താമസിപ്പാൻ പാടില്ലെന്നു കല്പന അയക്കുകയും അതുകൊണ്ടു മാർ സ്തെഫാനോ

സിനും കുറിലോസിനും കൊച്ചി തിരുവിതാംകൂറിലുള്ള സുറിയാനി സഭകളിന്മേൽ യാതൊരു അധികാരവും നടത്താൻ പാടില്ലാതെയിരിക്കയും ചെയ്തു. കാൎയ്യത്തിൻെറ സ്ഥിതി ഇങ്ങിനെയിരിക്കുമ്പോൾ അന്നത്തെ തിരുവിതാംകൂർ മഹാ രാജാവ അന്തിയോഖ്യ പാത്രിയക്കീസിൻെറയൊ സുറിയാനി സമുദായത്തിൻെറയൊ ആഗ്രഹം എങ്ങിനെ എന്ന ആലോചിക്കാതെ മാർ അത്താനാസ്യോസിൻെറ വാക്കുകളെ മാത്രം വിശ്വസിച്ചുകൊണ്ടു (൧൮൫൨. ൯) ൧൦൨൭ കൎക്കിടകം ൧൫-ാംനു ഒരു വിളംബരം പ്രസിദ്ധപ്പെടുത്തി. അതിൽ മാർ അത്താനാസ്യോസിനെ അന്തിയോഖ്യ പാത്രിയക്കീസ മെത്രാപോലീത്തായായി നിശ്ചയിച്ചിരിക്കുന്നു എന്നും അതിനാൽ സകല സുറിയാനിക്കാരും അദ്ദേഹത്തിനെ മെത്രാപോലീത്തായായി കീഴ്വഴങ്ങണമെന്നും അതിൽ വിവരിച്ചിരിക്കുന്നു.

(൪.) അന്തിയോഖ്യാ പാത്രിയക്കീസിനാൽ മുടക്കിയ ഒരുവൻെറ മെത്രാപോലീത്താ സ്ഥാനത്തെ സകല സുറിയാനിക്കാരും അംഗീകരിക്കണമെന്നു നിർബന്ധിക്കുന്നതായ ഇങ്ങിനത്തെ ഒരു വിളംബരം ഉണ്ടായതിൽ സുറിയാനി ക്രിസ്ത്യാനികൾക്കു സങ്കടമുണ്ടാകയും ൟ കാൎയ്യത്തെപറ്റി അവർ വളരെ ഹരജികൾ ബോധിപ്പിക്കയും ചെയ്തു; എന്നാൽ അവയെ കുറിച്ചു ഗൌനിക്കയൊ അവരുടെ സങ്കടത്തിനു നിവൃത്തി ഉണ്ടാക്കി കൊടുക്കുകയൊ ചെയ്തിട്ടില്ല. നേരെ മറിച്ചു അങ്ങിനെയുള്ള ഹരജികൾ കൊടുത്ത ആളുകളെ അന്നേരം തടവിൽ ഇടുകയാണു ചെയ്തതു.

(൫.) മേല്പറഞ്ഞ വിളംബരംകൊണ്ടും അതിനാൽ കൊച്ചി, തിരുവിതാംകൂറിലുള്ള പള്ളികളിൽ മാർ സ്തെപ്പാനോസിനു തൻെറ അധികാരം നടത്തുന്നതിനുള്ള തടസ്ഥംകൊണ്ടും താൻ പല അധികാരികൾക്കു ഹരജികൾ അയക്കുകയും ഒടുവിൽ ൟ കാൎയ്യത്തെ പറ്റി ലണ്ടനിലേക്കു പോയി ബഹുമാനപ്പെട്ട മുമ്പിലത്തെ കോർട്ടു ഓഫ ഡയറക്ടറന്മാരുടെ മുമ്പാകെ ഹാജരായി ബോധിപ്പിക്കയും അതിനു ൧൮൫൭ മെയി ൧൪-ാംനു കല്പന കൊടുക്കുകയും ചെയ്തു. അന്നു തുടങ്ങി തിരുവിതാംകൂർ ഗവൎമ്മെണ്ടു സമുദായത്തിൻെറ ആഗ്രഹത്തിനു വിരോധമായി ഒരിക്കലും പ്രവേശിക്കാതെ ൟ കാലം വരെ സമുദായത്തെ ഭരിക്കുന്നതിനു അവർ തന്നെ തിരഞ്ഞെടുത്ത മെത്രാപോലീത്തായുടെ അധികാരവും സഭാഭരണവും നടത്തുന്നതിനു സമ്മതിക്കയും ചെയ്തു. മുമ്പുണ്ടായിരുന്ന കോർട്ടു ഓഫ ഡയറക്ടറന്മാരുടെ കല്പന ഇതിൽ അടക്കം ചെയ്തിരിക്കുന്നു.

(൬) എന്നാൽ എല്ലാ കാൎയ്യങ്ങളും ഇങ്ങിനെ ഇരിക്കുമ്പോഴും സമുദായത്തിൻെറ ഒരു പ്രത്യേക ഭാഗക്കാർ തനിക്കു അനുകൂലമായി നില്ക്കുന്നതിന ഇല്ലാതെയിരിക്കുമ്പോഴും മേല്പറഞ്ഞ അത്താനാസ്യാസ വളരെ കൌശലംകൊണ്ടു ചില സങ്കടങ്ങളും മററും തിരുവിതാംകൂർ ദിവാനൊടു ബോധിപ്പിക്കയും അദ്ദേഹം അതിനെകുറിച്ചു ഒരു വിചാരണയൊ അന്വെഷണമൊ നടത്താതെ ഉടനെതന്നെ ഇപ്പോൾ ആവലാധിപ്പെട്ടിരിക്കുന്ന സക്കുലർ ഉത്തരവ അയക്കുന്നതിനു കല്പനയായി ("ഒ. ഒ" എന്ന പ്രമാണം ഇതിൽ അടക്കം ചെയ്തിരിക്കുന്നു.)

(൭.) ൨൦ം സൎക്കുലറിൽ മാർ കൂറിലോസ മാർ അത്താനാസ്യോസിന എതിരായി ഒരു അധികാരത്തിനു വേണ്ടി അവകാശപ്പെടുന്നു എന്നും സൎക്കാർ മതവിഷയങ്ങളിൽ ഉൾപ്പെടാതെ സമാധാന ലംഘനം ഉണ്ടാകാതെയിരിപ്പാൻ മാത്രം ആഗ്രഹിക്കുന്നു എന്നും പ്രസ്ഥാപിച്ചിരിക്കുന്നു. ആയതുകൊണ്ട മാർ അത്താനാസ്യോസിനെ കൈക്കൊള്ളുവാൻ മനസ്സില്ലാത്തവർ തങ്ങൾക്ക സ്വന്തമായി പള്ളികൾ കെട്ടിക്കൊള്ളുകയൊ മാർ അത്താനാസ്യോസിന്റെ അധികാരത്തിലിരിക്കുന്ന പള്ളികളിന്മേൽ അവൎക്ക ന്യായമായ വല്ല അവകാശവുമുണ്ടെങ്കിൽ സിവിൽ വ്യവഹാരത്താൽ തീൎച്ചപ്പെടുത്തുകയൊ ചെയ്തുകൊള്ളേണമെന്നും ദിവാൻ ആ സൎക്കുലറിൽ കല്പിച്ചിരിക്കുന്നു ൨൦ം കല്പനയെ കൂട്ടാക്കാതെ ഒരുവൻ അനുസരണക്കേടായി പള്ളികളിൽ കയറി മുൻ കൈവശത്തിനു വിരോധമായി പ്രവൃത്തിച്ചു എന്ന മെത്രാപ്പോലീത്തായൊ സമുദായത്തിൽ യാതൊരു അംശമൊ ബോധിപ്പിച്ചാൽ അങ്ങിനെയുള്ള ആളുകളെ ഉടനെ വരുത്തി പൊല്ലീസ്സുദ്യോഗസ്ഥന്മാരെകൊണ്ട വിസ്തരിപ്പിച്ചു കുറ്റക്കാരനെന്നു തെളിഞ്ഞാൽ ക്രമപ്രകാരം ശിക്ഷിക്കുണ്ടതാണെന്നും പ്രസ്ഥാപിച്ചു അരു അവസാനിപ്പിച്ചിരിക്കുന്നു.

(൮.) മാർ അത്താനാസ്യോസിനു പകരമായി മെത്രാപ്പോലീത്തായായും ബിഷോപ്പായും അന്തിയോഖ്യാ പാത്രിയൎക്കീസ എന്നെ നിശ്ചയിച്ചിരിക്കകൊണ്ട തിരുവിതാംകൂർ ഗവൎമ്മെണ്ടിന്റെ മുമ്പാകെ പാത്രിയൎക്കീസിനാലുള്ള നിശ്ചയത്തിന്റെ മുദ്ര ഹാജരാക്കിയ ഉടനെ തന്നെ ന്യായപ്രകാരം സൎക്കാരിൽനിന്നുള്ള സഹായത്തിനും രക്ഷെക്കും എന്നെ അവകാശപ്പെടുത്തേണ്ടതായിരുന്നു. എന്നാൽ അങ്ങിനെയുള്ള സഹായവും രക്ഷയും തിരുവിതാംകൂർ ഗവൎമ്മെണ്ടിൽനിന്നു ഇനിക്ക ചെയ്യാതെ മാർ അത്താനാസ്യോസിനു കൊടുത്തിട്ടുള്ള മേല്പറഞ്ഞ കല്പന ചപലമായിരിക്കുന്ന കാലത്തു പാത്രിയൎക്കീസിൽ നിന്ന ഇനിക്ക ലഭിച്ച അധികാരംകൊണ്ട സാക്ഷാൽ ഇനിക്ക കീഴടങ്ങിയിരിപ്പാൻ മനസ്സായവരന്നവർ കൂടെയും അങ്ങിനെ ചെയ്താൽ തിരുവിതാംകൂർ ഗവൎമ്മെണ്ടിന്റെ കല്പനയെ ലംഘിക്കയും ക്രിമിനാൽ ശിക്ഷെക്കു തങ്ങൾ പാത്രവാന്മാരായി തീരുകയും ചെയ്യുന്നതുകൊണ്ട എന്റെ ന്യായമായ ആത്മിക അധികാരത്തെ നടത്തുന്നതിന പാടില്ലാതെ കണ്ടിരിക്കുന്നു എന്നല്ല അപ്രകാരം കാണുകയും ചെയ്യുന്നു.

(൯.) മേല്പറഞ്ഞ പ്രയാസങ്ങളെയും അനീതിയെയും കുറിച്ചു ഞാൻ വളരെ ഹൎജികൾ തിരുവിതാംകൂർ ദിവാനും റസിഡേണ്ടിനും അയക്കയും ൨൦ം കാൎയ്യത്തിൽ ഒരു പരിഹാരത്തിനായി ൩ സംവത്സരം വൃഥാ കാത്തിരിക്കയും ചെയ്തു. ആയതുകൊണ്ട ഞാൻ ഇപ്പോൾ മദ്രാസിൽവന്നു കൌൻസിലോടു കൂടിയ ശ്രേഷ്ഠനായ അങ്ങുന്നു ബോധിപ്പിപ്പാൻ ഇടയായിരിക്കുന്നു.

(൧൦.) ഞാൻ ദിവാന്റെയും റെസിഡേണ്ടിന്റെയും പ്രൊസീഡിംഗസിന വിരോധമായി അപ്പീൽ ചെയ്യുന്നതിനു സഹായമായി ബ്രിട്ടീഷ ഗവൎമ്മെണ്ടിന്റെ അധികാരം ഉപയോഗിക്കണമെന്നു ശ്രേ

ഷ്ടനായ അങ്ങെപ്പോലെ അപേക്ഷിക്കുന്നതിൽ മതവിഷയമായ കാൎയ്യങ്ങളിൽ നിഷ്പക്ഷമായിരിക്കണമെന്നുള്ളതിനു യാതൊരു ഭേദഗതിയും എന്റെ അപേക്ഷയിൽ വരുത്തുന്നതിന ഞാൻ ആഗ്രഹിക്കുന്നില്ലാ എന്ന പ്രത്യേകം ഗ്രഹിക്കേണ്ടുന്നതാകുന്നു. ഇരു കക്ഷികളോടും ൟ കാൎയ്യത്തിൽ നിഷ്പക്ഷമായിരിക്കണമെന്നും മാർ അത്താനാസ്യോസിന്റെ ഭാഗത്തെക്ക ഇപ്പോൾ ഉലസിൽ ഇട്ടിരിക്കുന്ന തിരുവിതാംകൂർ ഗവൎമ്മെണ്ടിന്റെ ഭാരത്തെ തീൎക്കെ എടുക്കണമെന്നും മാത്രം ഇപ്പോൾ ഞാൻ അവശ്യപ്പെടുന്നൊള്ളു.

(൧൮.) ൧൮൭൨-ൽ ദിവാൻ അയ്യച്ച്യ സക്കലർ നിഷ്പക്ഷമായിരിക്കേണ്ടതിലേക്കാകുന്നു എന്നതിനു സംശയമില്ലെങ്കിലും എന്നെ മഹാ വലിയ അനൎത്ഥസ്ഥിതിയിലാക്കുകയും എന്റെ ആധീനതയിൽ ഇരിപ്പാൻ മനസ്സുള്ള സമുദായത്തെ അതിലും കഷ്ടമായ ഒരു സ്ഥിതിയിലാക്കുകയും ചെയ്യുന്നു. എല്ലാ പള്ളികളും മാർ അത്താനാസ്യോസിന്റെ കൈവശത്തിൽ ആകുന്നു എന്ന അതിൽ ആക്ഷെപ്പാടെ കാണിക്കുന്നു. എന്നാൽ ഒരു ബിഷൊപ്പിന ഒരു പള്ളിയും കൈവശം ഇല്ലായെന്ന വെളിവാകുന്നു. ഓരൊ പള്ളികളിൽ കാൎമ്മം കഴിക്കുന്ന പട്ടക്കാരുടമേൽ മെത്രാനുള്ള അധികാരം കൊണ്ടു മാത്രമെ പള്ളികളുടെ മേൽ അധികാരം നടത്തുന്നൊള്ളു പട്ടക്കാരുടെയും യോഗക്കാരുടെയും സ്വന്ത മനസ്സാലെയുള്ള കീഴ്വഴക്കത്തിന്മേൽ മാത്രം ൟ അധികാരം ഉറച്ചിരിക്കുന്നു എങ്കിൽ ഇനിക്ക ഒരു സങ്കടവും ബോധിപ്പിപ്പാൻ ഉണ്ടാകയില്ലായിരുന്നു. എന്നാൽ ൧൦ വരെലെ വിളംബരത്താൽ മാർ അത്താനാസ്യോസിനെ എല്ലാ സുറിയാനിക്കാരും അനുസരിക്കണമെന്ന കല്പിച്ചിരിക്കയും ൧൮൭൨-ലെ സക്കലറിനാൽ മുൻ കൈവശത്തിനു വിരോധമായി പ്രവൃത്തിക്കുന്നവർ എന്നു വെച്ചാൽ അയാളെ അനുസരിക്കാത്തവർ ക്രിമിനാൽ ശിക്ഷയ്ക്കും പാത്രീഭവിക്കുമെന്ന മുൻകൂട്ടി അറിയിച്ചിരിക്കുന്നു. അനുസരണത്തെ കുറെകരമായി വിചാരിക്കുന്നെടത്തു മനസ്സാലെയുള്ള കീഴ്വഴക്കം ഉണ്ടാകുവാൻ പാടുള്ളതല്ല. മാർ അത്താനാസ്യോസിന്റെ അധികാരത്തെ എതൃക്കുന്നവരക്ക ൟ സക്കലറിനാൽ രണ്ടു വിധത്തിൽ പ്രവൃത്തിക്കുന്നതിനു അനുവദിച്ചിരുന്നു എന്നുള്ളത സത്യം തന്നെ. അവർ തങ്ങളുടെ പള്ളിയെ വിട്ടു വെറെ പള്ളി പണിയിക്കയൊ അല്ലെങ്കിൽ സിവിൽ കോടതിയിൽ വ്യവഹാരംകൊണ്ടു വരികയൊ ചെയ്യാം. ഇതിൽ ൧-ാമത്തെതു നീതിക്ക യാതൊരുത്തന്റെ മേലും നിൎബന്ധിപ്പാൻ പാടില്ലാത്തതാകുന്നു. ൟ പള്ളികൾ ഇപ്പോഴത്തെ സുറിയാനിക്കാരാലൊ അവരുടെ പൂൎവ്വികന്മാരാലൊ ശേഖരിച്ചിട്ടുള്ള മുതലുകൊണ്ടുണ്ടാക്കപ്പെട്ടതായി കാണുന്നു. അവർ തങ്ങളുടെ പള്ളിവിട്ടു വെറെ പള്ളിവച്ചു പോകുവാൻ പറയുന്നതു കയ്യെറ്റം നടത്തിയതിനു അന്ന്യായം കൊടുത്ത ഒരാളിനൊടു ആ സ്ഥലം വിട്ടു വെറെ സ്ഥലത്തെക്ക പോകുവാൻ പറയുന്നതുപോലെ ആകുന്നു. ൨-ാമത്തെതും ഇതുപോലെതന്നെ തള്ളിപ്പൊള്ളതാകുന്നു.

(൧൭) എന്നാൽ ൟ സൎക്കലർ ഉത്തരവ സമാധാന ലംഘനം ഉണ്ടാകാതെയിരിപ്പാനുള്ള ആന്തരത്തോടു കൂടെ പ്രസിദ്ധപ്പെടുത്തിയതായിരിക്കാമെങ്കിലും അതു നിശ്ചയമായിട്ടു വളരെ ആളുകളെ ഭയപ്പെടുത്തുകയും അന്തിയോഖ്യാ പാത്രിയൎക്കീസിന്റെ വിസമ്മതം പറയാത്തതും, പറവാൻ പാടില്ലാത്തതും ആയ എന്റെ നിശ്ചയത്തിന്റെ ബുള്ളയാൽ നീക്കികളയപ്പെട്ട ഒരു ബിഷോപ്പിന്റെ അധികാരത്തിനു കീഴ്പ്പെടുവാൻ അവരെ നിർബന്ധിക്കുന്നതിനും ഇടയാക്കിയിരിക്കുന്നു. നിശ്ചയമായിട്ടു മത വിഷയത്തിൽ നിഷ്പക്ഷമായിരിക്കുന്നതിനുള്ള നിയമത്തിന്റെ ഒരു കൈകടത്തലായ ലംഘനമാകുന്നു തന്നെയല്ല തിരുവിതാംകൂർ ഗവൎമ്മെണ്ടു അങ്ങിനെ കല്പിക്കുന്നതു തിരുവിതാംകൂറിൽ ആത്മിക അധികാരം നടത്തുന്നതു ഇന്നയാൾ ആവണമെന്നും ഇന്നയാൾ വേണ്ടായെന്നും കല്പിക്കുന്നതു മത വിഷയത്തിൽ പ്രധാന അധികാരത്തെ ന്യായ വിരോധമായി കൈയേൽക്കയും ചെയ്യും.

(൧൮) മാർ അത്താനാസ്യോസിന്റെ ഭരണത്തിന്റെ നിർബന്ധമായിരിക്കുന്ന ശക്തിയെ കുറിച്ചു എന്നോടു പൂൎണ്ണ വിശ്വാസത്തോടെ പരസ്യമായി ചേൎന്നു നില്പാൻ ശ്രമിച്ചിട്ടുള്ള സമുദായത്തിലെ അനേകം മാന്യന്മാരായിട്ടുള്ള ആളുകൾ മേല്പറഞ്ഞ ഞെരുക്കിനെ സഹിച്ചിരിക്കയും സഭയുടെ കൂദാശകളിലും കൎമ്മങ്ങളിലും സംബന്ധിക്കുന്നതിനുള്ള അവകാശത്തിൽ നിന്നു ഒഴിക്കപ്പെട്ടിരിക്കയും ചെയ്യിരിക്കുന്നു എന്നും ബോധിപ്പിച്ചുകൊള്ളുന്നു. ഇതു കൂടാതെ തിരുവിതാംകൂർ സൎക്കാരിലേക്കു മാർ അത്താനാസ്യോസ് കൊടുത്തിട്ടുള്ള റിപ്പോൎട്ടിന്മേൽ അപ്രകാരമുള്ള ജനങ്ങളിൽ പള്ളിക്കൈക്കാരന്മാരൊ സമുദായത്തിന്റെ പ്രധാന അംഗങ്ങളൊ ആയ അനേകം ആളുകൾ ആവലാധിപ്പെട്ടിരിക്കുന്ന സൎക്കലർ ഉത്തരവിലെ അക്ഷരംപ്രതിയുള്ള അൎത്ഥപ്രകാരം തിരുവിതാംകൂർ സൎക്കാരിന്റെ [illegible]ണ്ടാകയും ഇപ്പോൾ ഒരു നിരാശ്രയ സ്ഥിതിയിലാകുകയും ചെയ്യുന്നു. ൟ [illegible] തങ്ങളുടെ പരമാൎത്ഥമുള്ള കൂട്ടത്തിലേക്കു പോകുവാൻ ശ്രമിക്കുന്ന എല്ലാവൎക്കും പററണം.

(൧൯) എല്ലാ സുറിയാനിക്കാരും തങ്ങളുടെ ഇപ്പോഴത്തെ ന്യായമായി നിശ്ചയിക്കപ്പെട്ട മേലധികാരിയും മെത്രാപ്പോലീത്തായും ആയിരിക്കുന്ന എന്റെ ഭാഗത്തേക്കു മനസ്സാലെ ചാഞ്ഞിരിക്കുന്നു എന്നു ഇനിക്കു നല്ല വിശ്വാസമുണ്ടെന്നും, അവർ വെളിവായി ഇനിക്കു കീഴ്പ്പെട്ടാൽ മേല്പറഞ്ഞ സൎക്കലർ കല്പനയിലെ താല്പൎയ്യപ്രകാരം തിരുവിതാംകൂർ ഗവൎമ്മെണ്ടു അവരെ പിടിച്ചു ശിക്ഷിക്കുമെന്നു അവർ ഭയപ്പെടുന്നു എന്നും, സുറിയാനി ക്രിസ്ത്യാനികളിൽ അധികം പേരുടെയും ൟ കാൎയ്യത്തെ കുറിച്ചുള്ള ആഗ്രഹം തിരുവിതാംകൂർ ഗവൎമ്മെണ്ടു ഗൌനിച്ചിട്ടില്ലെന്നും വീണ്ടും ഞാൻ കൌൺസിലോടു കൂടിയിരിക്കുന്ന ശ്രേഷ്ഠനായ അങ്ങേ മുമ്പാകെ വണക്കത്തോടെ ബോധിപ്പിച്ചു കൊള്ളുന്നു

(൧൭) ൟ സംഗതിയെ കുറിച്ചു ഞാൻ ഒരു വക്കീൽ മുഖാന്തിരം ദിവാനു ഹരജി കൊടുക്കയും അതിനു ൧൮൯൯. സപ്തംബ്ര മാസത്തിലെ മറുപടിയിൽ എന്റെ അപേക്ഷയുടെ ന്യായത്തേയും കാരണത്തേയും സമ്മതിച്ചു എങ്കിലും ഇതിൽ ഏൎപ്പെട്ട ൟ സംഗതിയിൽ സമുദായത്തിന്റെ ആഗ്രഹത്തെ കുറിച്ചു തീൎച്ചപ്പെടുത്തുന്നതിനു പ്രയാസമാകുന്നു എന്നു ദിവാൻ പ്രസ്താവിച്ചിരിക്കുന്നു. എന്നാൽ അതു ഒരു പ്രകാരത്തിലും അങ്ങിനെയല്ലാ എന്നു ഞാൻ ബോധിപ്പിക്കുന്നു ഓരോ ഡിസ്ത്രിക്ടിലുള്ള സുറിയാനിക്കാരു മുഴുവനൊ അവരിൽ അധികംപേരൊ എന്നു അവരുടെ ന്യായമായ മെത്രാപോലീത്തായും ചിട്ടഷാപ്പുമായി അംഗീകരിക്കുന്നതിനു മനസ്സാകുന്നുവൊ എന്നു അറിയുന്നതിനു വോട്ടു എടുക്കാതെ ൟ സംഗതിയെ കുറിച്ചു റിപ്പോൎട്ടു ചെയ്യുന്നതിനു കമ്മീഷ്യന്മാരെ നിശ്ചയിക്കേണ്ടതാകുന്നു.

(൧൮) ഇയ്യിടെക്കു മദ്രാസ ഹൈക്കോടതി മുമ്പാകെ ഉണ്ടായ റോയപുരം പള്ളി വ്യവഹാരത്തിൽ പള്ളിക്കാരിൽ ഒരു ഭാഗം വികാരി അപ്പോസ്തോലിക്കായുടെ പക്ഷവും മറ്റവർ ഗോവ അധികാരത്തിന്റെ പക്ഷവും ഇങ്ങിനെ രണ്ടു കക്ഷികളായി തിരിഞ്ഞിരിക്കുന്ന ഒരു സ്ഥിതിക്കു സമുദായത്തിന്റെ ആഗ്രഹത്തെ വോട്ടു ഇട്ടു തീൎച്ചയാക്കണമെന്നു ഹൈക്കോടതി കല്പിക്കയും സെർ ആഡ്വ ബെല്ലെസ്റ്റൻ വോട്ടു എടുക്കയും അധികമാളുകളുടെ അഭിപ്രായ പ്രകാരം പള്ളിയും പള്ളിയുടെ സ്വത്തുക്കളും വികാരി അപ്പോസ്തോലിക്കായുടെ കക്ഷിക്കാൎക്കു ഏല്പിച്ചു കൊടുക്കയും ചെയ്തു.

(൧൯) കൊച്ചി സൎക്കാരിലുള്ള രണ്ടു പള്ളികളിൽ ൧൮൯൦-ൽ ൟ പ്രകാരമുള്ള ഒരു അഭിപ്രായ ഭേദം ഉണ്ടായിട്ടു അന്നത്തെ റെസിഡെണ്ടായിരുന്ന മെസ്സർ ഏ. ഹെ. എൻ. മോൎറമ്പിയും ദിവാൻ ശങ്കുണ്ണിമേനോനും ആ തൎക്കത്തിന്റെ തീൎമ്മാനത്തിനും ഇതിൽ അടക്കം ചെയ്തിരിക്കുന്നതിനോടു ചേൎത്തിരിക്കുന്ന ഒടുവിലത്തെ എഴുത്തിൽ കാണുന്ന പ്രകാരം ഇതിനു മുമ്പിലത്തെ ൧൮-ാം ഭാഗത്തു വിവരിച്ചതായ ആ മാൎഗ്ഗം തന്നെ ഉപയോഗിക്കയും അതു ആവശ്യപ്പെട്ട എല്ലാ സംഗതികൾക്കും തീൎമ്മാനം ഉണ്ടാക്കയും ചെയ്തു എന്നു ഇവിടെ പറയേണ്ടിയിരിക്കുന്നു.

(൨൦) ഇങ്ങിനെയുള്ള ഒരു സൎക്കുലർ ഉത്തരവു നടപ്പാക്കീട്ടില്ലാത്ത ഇടങ്ങളായ കൊച്ചി സൎക്കാരിലും ബ്രിട്ടീഷ കൊച്ചിയിലും സുറിയാനി ക്രിസ്ത്യാനികൾ ഇതുവരെ വളരെ കാലത്തേക്കു അല്ലെങ്കിൽ കഴിഞ്ഞ നൂറ്റാണ്ടു കാലങ്ങളിലേക്കു തങ്ങൾ തിരഞ്ഞെടുക്കുന്ന മെത്രാന്മാൎക്കു കീഴ്പെട്ടിരിക്കയും ആത്മീക കാൎയ്യങ്ങളിൽ അവർ ഒരു ക്രമമായിട്ടു നടന്നു കൊണ്ടു പോരുകയും ചെയ്യുന്നു. ൟ സൎക്കുലർ ഉത്തരവു ഉണ്ടാകുന്നതിനു വളരെ കാലം മുമ്പെ തന്നെ തിരുവിതാംകൂറിലുള്ള സുറിയാനിക്കാർ യാതൊരു സമാധാന വിരോധവും ഉണ്ടാകുന്നതിനു കാരണം കൊടുക്കാതെ ആത്മീക കാൎയ്യങ്ങളിൽ മേല്പറഞ്ഞ പ്രകാരം തന്നെ

നടത്തിയിരുന്നതും അതോടു കൂടി മതവിഷയമായ കാൎയ്യത്തിൽ ഇപ്പോൾ ആവലാധിപ്പെട്ട ഇപ്രകാരമുള്ള ഒരു സക്യുലർ ഒരു രാജ്യത്തിലും ഒരു ജാതിയിലും ഒരിക്കലും ഉണ്ടായിട്ടായി കേട്ടിട്ടില്ലാത്തതും വിചാരിക്കുമ്പോൾ തിരുവിതാംകൂർ ദിവാന്റെ ൟ കല്പന ഏററവും അസാധാരണയായിട്ടുള്ളതും എന്നെയും സുറിയാനി ക്രിസ്ത്യാനികളെയും വളരെ വ്യസനത്തിലും ഞെരുക്കത്തിലും ആക്കിതീൎക്കുന്നതും ആകുന്നു.

(൧൯) മത വിഷയ കാൎയ്യാദികളിൽ വളരെ നിഷ്പക്ഷം പാലിക്കുന്നതിൽ ബ്രിട്ടീഷ ഗവൎമെണ്ടിന്റെ മുമ്പിനാലെയുള്ള ബുദ്ധിയും വിവേകവും ഇപ്പോൾ ബ്രിട്ടീഷ റസിഡേണ്ടു മുഖാന്തിരം ൟ ആവലാധിപ്പെട്ട സക്യുലർ കല്പന അതിന്റെ നിബന്ധിക്കുന്നതും കുററം ചുമത്തുന്നതുമായ ഭാഗങ്ങളോടു കൂടി ഉജ്വലപ്പെടുത്തുന്നതിന ബഹുമാനപ്പെട്ട കോൎട്ടു ഓഫ ഡയറക്ടറന്മാരുടെ എക്ലിസ്യാസ്റ്റിക്കൾ ഡിസ്പാട്ടുമെണ്ടിൽ ൧൮൩൭-മെയി ൧൩-ാം നു-ത്തെ കല്പന അനുസരിച്ചു (൧൮൩൭-ജൂലൈ ൧൪-ാം നു- ൨൮൨-ാം നമ്പ്രായി തിരുവിതാംകൂറിലെ ബ്രിട്ടീഷ റസിഡെണ്ടിനു അയച്ചതു) ഇതിനു പകരം സുറിയാനിക്കാർ എല്ലാവരും തങ്ങൾ സന്മാൎഗ്ഗ സംബന്ധമായി ചെയ്യേണ്ട കാൎയ്യാദികളിൽ ഒരു തടസ്സവും കൂടാതെ തങ്ങളുടെ സ്വന്ത ഇഷ്ടപ്രകാരമുള്ള മെത്രാന്റെ അധികാരത്തിനു കീഴ്പെട്ടിരിക്കുന്നതിനും അദ്ദേഹത്തിനോടു ചേരുന്നതിനും തങ്ങൾ സ്വാതന്ത്ര്യന്മാരാകുന്നു എന്നും മേൽപ്രകാരമുള്ള തിരഞ്ഞെടുപ്പിൽ എന്തെങ്കിലും അഭിപ്രായ വ്യത്യാസം ഉണ്ടായാൽ ഓരോ പള്ളികളിലുള്ള സുറിയാനിക്കാരിൽ അധികം ആളുകളുടെ അഭിപ്രായം അറിയുന്നതിനു കമ്മിഷ്യനറന്മാരെ നിയമിക്കേണ്ടതാണെന്നും അപ്രകാരം അധികം ആളുകൾ തന്റെ പക്ഷത്തുള്ള ബിഷാപ്പിന്റെ കൈവശം പള്ളിയും പള്ളിവക മുതലും ഏല്പിച്ചു കൊടുക്കേണ്ടതാണെന്നും കാണിക്കുന്നതായ ഒരു വിളംബരം പ്രസിദ്ധപ്പെടുത്തുന്നതിനു കാരണമായി തീരണമെന്ന വിനയമായി അപേക്ഷിക്കുന്നു."

൧൯൮. ൟ ഹരജിക്കു മദ്രാസ ഗവൎമെണ്ടിന്റെ മറുപടി ൩൨-ാം പ്രമാണമാകുന്നു. അതു താഴെ പറയുന്നു.

"മേല്പറഞ്ഞ ഹരജിയോടു കൂടി അയച്ചിട്ടുള്ള കടലാസുകളിൽ നിന്ന തിരുവിതാംകൂറിലുള്ള സുറിയാനി സമുദായത്തിന്റെ പള്ളികൾ മാർ അത്താനാസ്യോസിന്റെ കൈവശത്തിൽ ആകുന്നു എന്നും ഹരജിക്കാരനാകുന്ന മാർ ദീവന്നാസ്യോസിന്റെ ആന്തരം മേല്പറഞ്ഞ കൈവശം ഒഴിപ്പിക്കുന്നതിനു ആകുന്നു എന്നും തെളിവാകുന്നു. അതുകൊണ്ടു ൧൮൩൭ ജൂലായി ൪-ാം നു-ത്തെ ദിവാന്റെ മറുപടിയുടെ ൪-ാം ഭാഗത്തിൽ കാണിച്ചിരിക്കുന്ന ഗുണദോഷങ്ങൾ ആക്ഷേപിക്കാൻ പാടില്ലാത്തതാകുന്നു എന്നു ഗവൎണ്ണർ ഇൻ കൌൺസിൽ അഭിപ്രായപ്പെടുന്നു.

ഗവൎമ്മേണ്ടു ൟ കാൎയ്യത്തിൽ ഏടപ്പെടുന്നില്ല."

"കലഹിച്ചിരിക്കുന്ന രണ്ടു കക്ഷികളും ഇനിയും ചെയ്യേണ്ടുന്ന തൃപ്തികരമായ ഏകവഴി തമ്മിൽ രാജിയാകയാണ. അതു നടക്കാത്തപക്ഷം വ്യവഹാരത്തിനു പോകണം ഒരു പള്ളിയുടെ കാൎയ്യത്തെ പററി കോടതിയിൽ വ്യവഹാരംകൊടുത്തു തീൎച്ചയുണ്ടാക്കിയാൽ അതിൽ ഉൾപ്പെട്ടിരിക്കുന്നപ്രധാനസംഗതികളെ പററി ഒരു തീരുമാനം ഉണ്ടാകയും അതു ഇപ്രകാരമുള്ള എല്ലാ വ്യവഹാരങ്ങൾക്കും പററുന്നതും ആകുന്നു."

൧൯൯. ൧൮൦൦ കല്പന കിട്ടിയതിന്റെ ശേഷം ഇദ്ദേഹം തന്റെ അവകാശത്തെ കാണിച്ചും ആ സമയം ബലപ്പെട്ടിരുന്ന വിളംബരത്താൽ കഴിഞ്ഞുപോയ മാർഅത്താനാദ്യൊസ്സിനെ സൎക്കാര അംഗീകരിച്ചിരിക്കകൊണ്ടു താൻ സഹിച്ച ബുദ്ധിമുട്ടിനെ കാണിച്ചും മൂന്ന എഴുത്തുകൾ റെസിഡെണ്ടിനു അയച്ചു. അവ ൧൮ തുടങ്ങി ൧൬ വരെയുള്ള പ്രമാണങ്ങൾ ആയിരുന്നു. അതുകൾ കൊണ്ടു തനിക്കു യാതൊരു ഗുണവും ഉണ്ടായില്ല. ആ സമയത്ത സുറിയാനി സഭയ്ക്കു കൊടുക്കേണ്ടിയതായി റെസിഡെൻസി ഖജാനയിൽ കിടന്നിരുന്ന മുതൽ ൧൮൦൦ തിരുവെഴുത്തു വിളംബരത്തിന്റെ ബലത്തിന്മേൽ മദ്രാസ ഗവൎമ്മെണ്ടിൽ നിന്നും മാർ അത്താനാദ്യൊസ്സിന്റെ പക്കൽ കൊടുക്കുന്നതിനു കല്പിച്ചു. (൧൮൫-ാം പ്രമാണം)

൨൦൦. ആ സമയം അപ്പീൽപ്രതിയുടെ സ്ഥിതി വളരെ പ്രയാസത്തിൽ ആയിരുന്നു. വിളംബരം തനിക്കു എതിരായും ആ പ്രയാസത്തിൽ നിന്നു തന്നെ സഹായിക്കുന്നതിനു സൎക്കാര ഒന്നും പ്രവൃത്തിക്കാതെയും ഇരുന്നു.

൨൦൧. ഒടുവിലത്തെ മാൎഗ്ഗമായി ഇങ്ങിനെയുള്ള സ്ഥിതിയിൽ മാർ അത്താനാദ്യൊസ ചെയ്യുപ്രകാരം (അന്ത്യോഖ്യ പാത്രിയൎക്കീസിനു സമുദായത്തിന്റെ അപേക്ഷകൾ അയച്ചു) അന്ത്യോഖ്യയിലേക്ക അപേക്ഷിച്ചു ഇതിങ്കൽ പാത്രിയൎക്കീസ എന്തു ചെയ്തു എന്ന തന്റെ വാചകത്തിൽ തന്നെ പറയാം. അതു അദ്ദേഹം ചെയ്തതിന്റെ ഒരു സത്യവൃത്താന്തം ആകുന്നു എന്നതിനു ഞങ്ങൾക്കു യാതൊരു സംശയവും ഇല്ല. അദ്ദേഹം തന്റെ പ്രസംഗത്തിൽ ഇങ്ങനെ പറയുന്നു. (ജി. ജി പ്രമാണത്തിൽ അടങ്ങിയിരിക്കുന്നു) "നിങ്ങൾ അയച്ച പൊതുവിലുള്ള എഴുത്തും മററ അനേകം എഴുത്തുകളും നമുക്കു കിട്ടി അവയെ വായിച്ച ബലിയാർ (അനുസരണമില്ലാത്ത അത്താനാദ്യൊസ്സിനെ കുറിച്ചാകുന്നു) നിമിത്തം നിങ്ങളും സഭമുഴുവനും സിഹിക്കുന്നതായ സങ്കടങ്ങളെ കുറിച്ച മനസ്സിലായ ഉടനെ നാം കൊൻസ്ത്യാന്തിനൊപ്പിളിലെക്കും അവിടെനിന്നു ലണ്ടനിലെക്കും യാത്രതിരിച്ചു. ഇപ്രകാരമുള്ള അന്യ രാജ്യത്തിൽ നാം ദുഃഖത്തോടു കൂടി ൭ മാസക്കാലം പാൎത്തു. ദൈവ കൃപയാൽ ശ്രേഷ്ഠതപ്പെട്ടിരിക്കുന്ന മഹാ രാജ്ഞിയോടും ബഹുമാനപ്പെട്ട ഉദ്യോഗസ്ഥന്മാരൊടും നിങ്ങളുടെ വ്യസനത്തെ പററി അറിയിക്കുകയും അവർ തന്നെ നിങ്ങളുടെയും നാം കൊടുത്ത സങ്കടത്തെയും വായിച്ചതിന്റെ ശേഷം ആ റിക്കാൎട്ടുകൾ എല്ലാം മദ്രാസ ഗവമ്മേണ്ടിലേക്കു അയക്കുകയും ഇന്ത്യായിലെ പ്രധാന ഗവമ്മെണ്ടു ഉദ്യോഗസ്ഥന്മാൎക്ക പരിചയ കത്തുകൾ തരികയും ചെയ്തു. നാം ഇന്ത്യായിൽ എത്തി ബഹുമാനപ്പെട്ട ഗവൎണ്ണരവൎകളെ കാണേണ്ടുന്നതിനായി നീലഗിരിക്കു പോയിരുന്നു. നമ്മുടെ ഈ വാൎദ്ധക്യനാളിൽ ഇന്ത്യായിലേക്കു വന്നതിന്റെ കാരണത്തെ കുറിച്ച അദ്ദേഹത്തിനൊടു നാം പറഞ്ഞപ്പോൾ അദ്ദേഹം നമ്മെ വേണ്ടവിധത്തിൽ ബഹുമാനിക്കയും ഈ വി

ളംബരം ദുർബ്ബലപ്പെടുത്തേണ്ടതാണെന്നും അദ്ദേഹം ആത്മിക കാൎയ്യങ്ങളിൽ ഏൎപ്പെടുകയില്ലെന്നും അതിനായി തിരുവിതാംകൂർ മഹാരാജാവിന്റെ അടുക്കൽ നാം ചെല്ലേണമെന്നും ഇവയെ സംബന്ധിച്ച എല്ലാ റിക്കാൎട്ടുകളും മഹാരാജാവിനു അയച്ചു കൊടുത്തിട്ടുണ്ടെന്നും അദ്ദേഹം പരമാൎത്ഥാനുസരണം ഈ കാൎയ്യം തീൎപ്പാക്കുമെന്നും നമ്മോടു പറകയും ചെയ്തു. നാം തിരുവനന്തപുരത്തു എത്തി നമ്മുടെ വ്യസനത്തെ പററി ബഹുമാനപ്പെട്ട മഹാ രാജാവിനെ അറിവിച്ചാറെ അദ്ദേഹം ആ കാൎയ്യം തീൎച്ചയാക്കി വിവരത്തിനു മദ്രാസ ഗവൎമ്മെണ്ടിനു എഴുതി അയക്കുകയും ചെയ്തു. ഈ നിമിത്തം നാം ചിങ്ങം മുതൽ കുംഭംവരെ താമസിക്കേണ്ടിവന്നു. ആ സമയം മദ്രാസ ഗവൎമ്മെണ്ടിൽ നിന്നു തിരുവിതാംകൂർ സൎക്കാരിനു അവസാന മറുപടി കിട്ടി. മഹാ രാജാവവൎകൾ മുമ്പിലത്തെ വിളംബരം ദുൎബ്ബലമാക്കി വെവരെ ഒന്നു പ്രസിദ്ധപ്പെടുത്തി.” (ഒ. പി. പ്രമാണങ്ങൾ) പാത്രിയൎക്കീസിന്റെ ഈ വചനവും പി. എന്ന വിളംബരത്തിന്റെ മുഖവുരയും നേരെ ഇരിക്കെ അപ്പീൽ വാദി പറയുന്നു “പി. എന്ന രേഖയുണ്ടാകുവാനുള്ള കാരണം കഴിഞ്ഞുപോയ മാർ അത്താനാസ്യോസും വാദിയും തമ്മിലുണ്ടായ രക്തത്തിനുമേൽ അല്ലായിരുന്നു എന്നു ഞാൻ സത്യംചെയ്തു പറയാം.” ഈ സത്യം ചെയ്തു പറയുന്നതിനു എന്തു വിലയുണ്ടു? പ്രധാനമായിരിക്കുന്ന ഒരു സമുദായത്തിന്റെ തലവനായി നടിക്കുന്ന ഒരാൾ ഇപ്രകാരം സത്യം ചെയ്തു പറയുന്നതു ഏററവും വിസ്മയിക്കത്തക്കതാകുന്നു. പാത്രിയൎക്കീസിന്റെ മേല്പറഞ്ഞ പ്രസംഗം ൧൦൫൩ മിഥുനം ൧൫-ാംനു-യും പി. എന്ന രേഖയായ വിളംബരം ഉണ്ടായതിനു മുമ്പിലത്തെ കുംഭം ൨൩-ാംനു-യും ആയിരുന്നു.

൨൦൨. പാത്രിയൎക്കീസ ൧൬൬൫-ൽ ഇന്ത്യായിൽവന്നു എന്നു എല്ലാവരും സമ്മതിക്കുന്നു. അപ്പീൽവാദി വളരെ ദുസ്തൎക്കത്തിന്റെ ശേഷം തന്റെ വാങ്മൊഴിയിൽ (൬൧൦ പുറം) ഇതിനെ സമ്മതിച്ചു. ൧൬൬൫-ൽ മലയാളത്തു വന്നയാൾ പാത്രിയൎക്കീസായിരുന്നുവോ എന്നു ആദ്യവും അദ്ദേഹം അന്ത്യോഖ്യയിലെ പാത്രിയൎക്കീസായിരുന്നുവോ എന്നു രണ്ടാമതും സംശയിക്കയും ഒടുവിൽ പാത്രിയൎക്കീസ ഇന്ത്യായിൽ വന്നു എന്നു സമ്മതിക്കയും ചെയ്തു. എന്നാൽ ഞങ്ങളുടെ ഇപ്പോഴത്തെ ആവശ്യം പാത്രിയൎക്കീസ മലയാളത്തിരിക്കുമ്പോൾ നടത്തിയ സംഗതികളുടെ വിവരം അറിയിക്കുന്നതിനല്ല അതു വേറെ ഒരു സംഗതിയുടെ കൂടെ പ്രസ്താപിച്ചു കൊള്ളുന്നതാകുന്നു.

൨൦൩. പാത്രിയൎക്കീസ ഇവിടെ വന്നപ്പോൾ കഴിഞ്ഞുപോയ മാർ അത്താനാസ്യോസ ജീവിച്ചിരുന്നു. പാത്രിയൎക്കീസ മലയാളത്തുള്ള സകല സുറിയാനി പള്ളികളുടെ നാഥനും തന്റെ വൈദിക തലവനും മേലധികാരിയുമായി അദ്ദേഹത്തിൽ നിന്നു കിട്ടിയിരിക്കുന്ന സ്ഥാത്തിക്കോന്റെയും തന്റെ നിശ്ചയത്തിന്റെയും ബലത്തിന്മേൽ തന്റെ സ്ഥാനത്തിനു താൻ ആദ്യം അവകാശപ്പെട്ട എ

ങ്കിലും സ്ഥാനത്തിൽ പ്രവേശിച്ചതിന്റെ ശേഷം സർക്കാർ വിളംബരം തനിക്ക രക്ഷയായിരുന്നതുകൊണ്ട തന്റെ യജമാനനും ആത്മിക ഗുരുവും ആയിരിക്കുന്നവനെ ഉപേക്ഷിച്ചിരിക്കുന്നു.

൨൦൪. മാർ അത്താനാദ്യുസ്യാസ തന്റെ അനുജൻ അപ്പീൽവേദിയെ തന്റെ പിൻവാഴ്ചക്കാരനായി പ്രതിഷ്ഠിക്കയും അയാളുടെ പാക്കു ഒരു മരണ പത്രിക എഴുതി വെക്കുകയും ചെയ്തു. അയാളുടെ നിശ്ചയത്തിന്റെ സ്ഥാനത്തിട്ടേക്കാനും മരണ പത്രികയും ബി. ബി-ം ൧-ം പ്രമാണങ്ങൾ ആകുന്നു.

൨൦൫ മാർ അത്താനാദ്യുസ്യാസ ൧൦൫൨ ആടി മാസത്തിൽ മരിക്കയും കുറെ കാലങ്ങൾ മുമ്പായി തുടങ്ങിയിരുന്ന തൎക്കം ഇപ്പോഴത്തെ ഈ വ്യവഹാരത്തിൽ വെച്ചു അവസാനിക്കയും ചെയ്തു.

൨൦൬. ഈ സംഗതി മലയാളത്തെ സുറിയാനി സഭാചരിത്രത്തിന്റെ രണ്ടാമത്തെ വലിയ ഭാഗത്തിന്റെ അവസാനത്തെക്കു നമ്മേകൊണ്ടുവരുന്നു. (൧൬൬൩-൧൮൭൭)

൨൦൭. ആസഭയുടെ മേല്പറഞ്ഞ ചരിത്രത്തിൽനിന്ന അതിന്റെ കലാശം ഏററവും തടുക്കുവാൻ പാടില്ലാത്തവിധത്തിൽ ആകുന്നു എന്നു തോന്നുന്നു. അതായതു തിരുവിതാംകൂറിലുള്ള സുറിയാനി സമുദായക്കാൎക്കും തങ്ങളുടെ പല മെത്രാന്മാൎക്കും അന്ത്യോഖ്യാ പാത്രിയക്കീസിനാലൊ തന്റെ ക്രമമായ അധികാരം സിദ്ധിച്ച പ്രതിനിധികളാലൊ മെത്രാന്മാരുടെ മേൽ കൈവെപ്പുണ്ടാകുന്നതിനാൽ തങ്ങളുടെ സഭയിൽ അപ്പോസ്തലന്മാരിൽ നിന്നുള്ള പിൻവാഴ്ച ലംഘിക്കപ്പെടാതെ നടത്തി കൊണ്ടു പോകുന്നതിനു വളരെ ആളുകളൊടും പ്രയാസങ്ങളൊടും പോരാടുന്നതും ചിലപ്പോൾ ജയിക്കാൻ പാടില്ലാത്തതും ആയ ഒരു കാലമായിരിക്കയും അങ്ങിനെ ചെയ്യുന്നതിൽ മിക്കവാറും അവർ ജയംപ്രാപിക്കയും ചെയ്തു. പാത്രിയക്കീസിന്റെ ആത്മിക മേലധികാരത്തെ പാലിച്ചുകൊണ്ടു പോകുന്നതിലേക്കു ജനങ്ങൾക്കുണ്ടായിരുന്നആഗ്രഹം രാജാവിനെയും തങ്ങളുടെ മെത്രാന്മാരെയും കൂട്ടാക്കാതെ അവൎക്കവിരോധമായി വളരെ പ്രാവശ്യം പരസ്യമായി എതിൎക്കുന്നതിനു കൂടെ അവരെ ഇടയാക്കി. സംശയംകൂടാതെ ചില സംഗതികളിൽ അപ്പോസ്തല സംബന്ധമായ പിൻവാഴ്ചയെ കാത്തുരക്ഷിക്കുന്നതിനുള്ള ജനങ്ങളുടെ ശ്രമം കഠിനമായ പ്രയാസങ്ങൾ ഉണ്ടായിരുന്നതിനാൽ നിഷ്ഫലമായ പോയി. അങ്ങിനെയുള്ള സംഗതികൾ സാധാരണനടപ്പിനു ഒഴിവായിട്ടു വിചാരിക്കാം. മേൽ വിവരിച്ച അനേക സംഗതികളിൽനിന്നു ഈ കാലം മുഴുവനും രണ്ടു നൂററാണ്ടേക്കു മലയാളത്തുള്ള സുറിയാനി ക്രിസ്ത്യാനി സഭയുടെ മേൽ അന്ത്യോഖ്യാ പാത്രിയക്കീസിന്റെ ആത്മിക അധികാരത്തെക്കുറിച്ചു പൊതുവേ സമ്മതിച്ചിരുന്നുയെന്നു പ്രത്യക്ഷമാകുന്നു. മെത്രാന്മാരെ പാത്രിയക്കീസൊ തന്റെ പ്രതിനിധിയൊ പ്രതിഷ്ഠിക്കുന്നതിനുമാത്രം ജനങ്ങൾക്കും മെത്രാപോലീത്തന്മാൎക്കും മനസ്സിനു സമാധാനം കൊടുക്കുകയും അവരെ തൃപ്തിവരുത്തുകയും ചെയ്യുമായൊള്ളു. അതു ഇല്ലാതെയി

രിക്കുന്നെടത്തോളം ആ ന്യൂനത തീക്കുന്നതിനു ഏതുപ്രകാരമെങ്കിലും അന്ത്യോഖ്യായിൽനിന്നു മേല്പട്ടക്കാരെ വരുത്തുന്നതിനു അവർ കഴിയുന്ന യത്നങ്ങൾ ചെയ്തു എന്നു ഞങ്ങൾ ചരിത്രത്തിൽനിന്നു കാണുന്നു. ഈ ന്യൂനത തീക്കുന്നതുവരെ മെത്രാപ്പോലീത്തായ്ക്കാകട്ടെ ജനങ്ങൾക്കാകട്ടെ ആശ്വാസവും മനസ്സിനു സമാധാനവും ഉണ്ടായില്ല. മേല്പട്ടക്കാരെ വരുത്തുന്നതിനു വളരെ പണം കപ്പൽക്കൂലിയായി കൊടുക്കേണ്ടിവന്നിട്ടും "ക്രിസ്തുവിന്റെ ശിഷ്യന്മാർ ആദ്യം ക്രിസ്ത്യാനികൾ എന്നു വിളിക്കപ്പെട്ട" സ്ഥലത്തോടു ജനങ്ങൾക്കുള്ള സംബന്ധത്തെ അവർ ഉപേക്ഷിച്ചുകളഞ്ഞില്ല. പാത്രിയക്കീസിനാൽ ഉണ്ടായ തന്റെ പ്രതിഷ്ഠയുടെയും നിശ്ചയത്തിന്റെയും ബലത്തിന്മേൽ മെത്രാപ്പോലീത്താസ്ഥാനത്തിൽ പ്രവേശിച്ചിരുന്ന കഴിഞ്ഞുപോയ മാർ അത്താനാസ്യോസിനു തന്റെ ആത്മീക ഗുരുവും മേലധികാരിയുമായിരിക്കുന്നവനെ തന്റെ സ്വന്തകാര്യം സാധിക്കുന്നതിനായി ഉപേക്ഷിക്കുന്നതിനു ധൈര്യം ഉണ്ടായ ൧൮൭൬-ാമാണ്ടുവരെ ഈ സംബന്ധം ഉപേക്ഷിച്ചിട്ടില്ലായിരുന്നു.

൨൦൮. രണ്ടുനൂറ്റാണ്ടിലധികം കാലത്തേക്കു അതാതുകാലത്തെ മെത്രാപ്പോലീത്തന്മാർക്കാകട്ടെ സുറിയാനിസമുദായത്തിനാകട്ടെ ഈ ദേശത്തിലെ സഭയുടെമേൽ ആത്മീക കാര്യത്തിൽ പാത്രിയക്കീസിനുള്ള അധികാരത്തെ നിഷേധിക്കുന്നതിനു ധൈര്യം ഇല്ലായിരുന്നു. ആ കാലത്തെ മെത്രാന്മാർ എല്ലാവരും മേൽകാണിച്ചപ്രകാരം സംശയംകൂടാതെ പാത്രിയക്കീസിന്റെ മേലധികാരത്തെ സമ്മതിക്കയും അതിനു കീഴ്പെട്ടിരിക്കയും ചെയ്തു. മേൽ വിവരിച്ച ചരിത്രമുഖത്തിൽനിന്നു മദ്രാസഗവമ്മേണ്ടിന്റെ ചോദ്യങ്ങൾക്കു പാത്രിയക്കീസിന്റെ അധികാരത്തെ നിഷേധിക്കുന്നതിനു തന്റെ ഗുണവും രക്ഷയും ഇരിക്കുന്ന ഒരു മെത്രാനാൽ ഇതുലോം ആത്മകലമായ ൧൮൭൯-ൽ അന്നത്തെ പ്രത്യേക സ്ഥിതിയിൽ അയച്ച മറുപടിയും മേൽ പ്രസ്താവിച്ച കഴിഞ്ഞുപോയ മാർ അത്താനാസ്യോസിന്റെ സ്ഥിരതയായിട്ടുള്ളതും ദീർഘമായിട്ടുള്ളതും ആയ എഴുത്തുകുത്തുകളും കൊണ്ടു ആലോചിക്കുമ്പോൾ പാത്രിയക്കീസിന്റെ മേലധികാരത്തെ നല്ലവണ്ണം സ്ഥാപിച്ചിട്ടില്ലാ എന്നു പറയുന്നതിൽ മെത്രാപ്പോലീത്തന്മാർ ഉദ്ദേശമില്ലാത്ത കപടക്കാരും സ്വന്ത കാര്യത്തെ ആലോചിക്കാത്തവരും ആകുന്നു എന്നും (എന്തുകൊണ്ടെന്നാൽ അവക്കു ലഭിക്കുവാൻ ഒന്നും ഇല്ലാതെ ചിലതു അധികം നഷ്ടപ്പെടുവാൻ മാത്രം ഉണ്ടായിരുന്നൊള്ളു.) കഴിഞ്ഞുപോയ മാർ അത്താനാസ്യോസു ഒരു പൂർണ്ണമായ ദ്രോഹിയും കപട ഭക്തിക്കാരനും ആകുന്നു എന്നും പറയേണ്ടിയിരിക്കുന്നു. (അപ്പീൽവാദി മാർ അത്താനാസ്യോസിന്റെ സഹോദരനും, തന്റെ പ്രധാന സഹായിയും സിക്രട്ടറിയും ആയിരിക്കുന്ന സ്ഥിതിക്കു മാർ അത്താനാസ്യോസിന്റെ എഴുത്തുകുത്തുകളിൽ താൻ കൂടെ ഉൾപ്പെടുന്നതിനു ഇടയുള്ളതുകൊണ്ടു ഇതു അയാൾക്കു കൂടെ പറയുന്നു). അതു അപ്പീലവാദിയുടെ സൂചക വാക്കാകുന്നു എങ്കിലും ഞങ്ങൾ അങ്ങിനെ പറയുന്നതിനു വിചാരിക്കുന്നില്ല.

തെളിവുകൊണ്ട അന്തിയോഖ്യായുടെ മേലധികാരം സംശയത്തിന്റെ ഒരു നിഴൽ കൂടെ ഇല്ലാതെ സ്ഥിരപ്പെട്ടിരിക്കുന്നു എന്നല്ലാതെ മറെറാരു പ്രകാരം തീൎച്ചപ്പെടുത്തുവാൻ പാടില്ലെന്നു ഞങ്ങൾക്കു തോന്നുന്നു. മേലെഴുതിയ ചുരുക്കമായ വിവരത്തിൽ ഞങ്ങൾക്കു കാണിച്ചിട്ടുള്ള തെളിവു കൃത്യമായി ശാസ്ത്രസംബന്ധമായിട്ടുള്ളതും കക്ഷികളാൽ തൎക്കപ്പെടാത്തതും രണ്ടു ഭാഗക്കാരും അംഗീകരിച്ചിട്ടുള്ളതും ആകുന്നു. കക്ഷികളാൽ മുഴുവനുമില്ലെങ്കിലും തെളിവിലേക്കു സ്വീകരിച്ചിട്ടുള്ളതും വിശ്വസിക്കാവുന്നതും ആയ സാക്ഷിയായിട്ടുപയോഗിക്കുന്ന പുസ്തകങ്ങൾ (സി; ഡബ്ലിയു. ഡബ്ലിയു ൧-മുതൽ ൩-വരെ; എച്ച്. എച്ച. എച്ച. പ്രമാണങ്ങൾ) ശാസ്ത്രസംബന്ധമായ തെളിവുകൾ അല്ലാത്തതായി തള്ളിക്കളയണമെന്നു പറയുന്നതു ഒട്ടും ശരിയല്ലെന്നു ഞങ്ങൾക്കു തോന്നുന്നു. അതുപോലെതന്നെ കഴിഞ്ഞുപോയ മാർ അത്താനാസ്യോസിന്റെ എഴുത്തുകൾ മുഴുവനും വിലയില്ലാത്തതെന്നു പറയുന്നതും ശരിയല്ല. അതിനു ഈ വ്യവഹാരത്തോടു ഒരു മുഖ്യമായ ചേൎച്ച ഉണ്ടു. ആ എഴുത്തുകളുടെ ഉദ്ദേശം തൻകാൎയ്യവും സ്വയലാഭവും ആയിരുന്നു എന്നു ഊഹിക്കയൊ നിശ്ചയിക്കയൊ ചെയ്യുന്നതു അശേഷം കാരണമില്ലാത്തതാകുന്നു. എന്നാൽ ഈ ദേശത്തുള്ള സുറിയാനിസഭയുടെമേൽ അന്തിയോഖ്യാ പാത്രിയൎക്കീസിനു മേലധികാരം ഉണ്ടെന്നു ആദ്യമായി സമ്മതിച്ചു പറഞ്ഞതു അത്താനാസ്യോസു അല്ലായിരുന്നു. പിന്നെയൊ അതു രണ്ടു ശതാബ്ദത്തിനു മുമ്പായി സ്ഥിരതയോടും തൎക്കം കൂടാതെയും അയാൾക്കു മുമ്പുണ്ടായിരുന്ന ഓരൊ മെത്രാപ്പോലീത്തന്മാരും ജനങ്ങളും പാലിക്കയും സ്ഥാപിക്കയും ചെയ്തിട്ടുണ്ടു. ഈ പ്രധാനമായ സംഗതിക്കു ഞങ്ങൾ കണ്ടെടുച്ചു കക്ഷികൾകൊണ്ടുവന്നിട്ടുള്ളതും അവർ വിശ്വസിച്ചിട്ടുള്ളതുമായ രേഖമൂലമുള്ള തെളിവുകൾ മുഴുവനും കേസിൽ സംബന്ധമില്ലാത്തതും സ്വീകരിപ്പാൻ പാടില്ലാത്തതുമായി തള്ളുന്നതു നിതിക്കു അശേഷം വിരോധമായിട്ടുള്ളതായിരിക്കും. ഞങ്ങളുടെ അഭിപ്രായത്തിൽ കേസിന്റെ പ്രത്യേക സ്ഥിതിയിൽ അന്തിയോഖ്യാ സഭയും മലങ്കര സഭയും തമ്മിലുള്ള സംബന്ധത്തെ ഇനിയും അധികം ശക്തിയായി സ്ഥാപിക്കുവാൻ പാടില്ല. ആ സംബന്ധത്തെ നിശ്ചയമായി തെളിയിക്കേണ്ട എല്ലാസാധനങ്ങളും ആധാരങ്ങളും റിക്കാട്ടുകളും കയ്യശമുള്ള കക്ഷി അവയെ മറച്ചു വയ്ക്കുന്നതിനു താല്പൎയ്യപ്പെടുകയും മറെറ കക്ഷി അതിനാൽ തന്റെ വ്യവഹാരത്തെ തെളിയിക്കുന്നതിനു തെളിവുണ്ടാക്കുവാൻ പ്രയാസപ്പെടുകയും ആകുന്നു.

൨൦൯. ഇനി സുറിയാനി സഭാചരിത്രത്തിന്റെ കഴിഞ്ഞ കാൎയ്യങ്ങളെ നോക്കുന്നതിലുള്ള ഫലം എന്തായിരുന്നു എന്നു നമുക്കു ആലോചിക്കാം.

൨൧൦. ൧൬൫൩-മുതൽ ൧൮൭൬-വരെ മലയാളത്തുള്ള സുറിയാനിസഭയെ ഭരിച്ച ൧൯ മെത്രാപ്പോലീത്താന്മാരിൽ മാർ അത്താനാസ്യോസ (൧൮൪൩-൧൮൭൭.) അന്തിയോഖ്യായിൽവച്ചു പാത്രിയൎക്കീസിനാ

ൽതന്നെ പ്രതിഷ്ഠിക്കപ്പെട്ടു. ൧-ാമത്തെ മുതൽ ൮-ാമത്തെവരെയും ൯-ാമത്തെയും മാർത്തോമ്മ മാർ { ൧൬൫൩ / ൧൭൬൫ — ൧൭൬൫ / ൧൮൧൬ } അന്തിയോഖ്യായിൽനിന്നും ക്രമമായി അധികാരം സിദ്ധിച്ച പ്രതിനിധികളാൽ പ്രതിഷ്ഠിക്കപ്പെട്ടു. ൬-ാമത്തെ മാർത്തോമ്മാ അന്തിയോഖ്യായിൽനിന്നും പ്രതിനിധികളെവരുത്തി കപ്പൽ കൂലിയുടെ പ്രയാസംകൊണ്ടു വീണ്ടും പ്രതിഷ്ഠിക്കപ്പെടുവാൻപാടില്ലായിരുന്നു. എന്നാൽ ആ പ്രതിനിധികൾക്കു കീഴ്പ്പെട്ടുതന്നെ മെത്രാപ്പോലീത്തായായി സമ്മതിച്ച ഒരു ഉടമ്പടി അവരുടെ പക്കൽനിന്നു വാങ്ങുകയും ആത്മീക കാര്യങ്ങൾ അവരെ ഏല്പിക്കയും അപ്രകാരം തന്റെ ന്യൂനതയായ പ്രതിഷ്ഠകൊണ്ടു ആ കാര്യങ്ങളെ അനുഭവിക്കുന്നതിനു താൻ യോഗ്യനല്ലെന്നുള്ള മനോബോധത്തെ വെളിപ്പെടുത്തുകയും ചെയ്തു. ശേഷം അഞ്ചു പേരും പാത്രിയർക്കീസിനാലോ അദ്ദേഹത്തിന്റെ പ്രതിനിധികളാലൊ വാഴിക്കപ്പെട്ടില്ലെങ്കിലും അവിടെനിന്നു വാഴ്ചകിട്ടുന്നതിനു കഴിയുംപ്രകാരം ശ്രമിച്ചു. അവരുടെ യത്നം ഫലിക്കായ്കയാൽ മലങ്കര സുറിയാനി സഭയുടെമേൽ പാത്രിയർക്കീസിന്റെ അധികാരത്തിനു കീഴ്പെടുകയും സമ്മതിക്കയും ചെയ്തു. ഈ അവസാനത്തെ അഞ്ചു മെത്രാപ്പോലീത്തന്മാരുടെ ചരിത്രം അവരുടെയും ജനങ്ങളുടെയും മനസ്സിൽ നല്ലവണ്ണം ബലമായി ഉണ്ടായിരുന്നതിനെ വളരെ അതിശയമായി ദൃഷ്ടാന്തപ്പെടുത്തുന്നു. ൪-ാമത്തെ ദീവന്നാസ്യോസ (ചേപ്പാട്ടു) അന്തിയോഖ്യായിൽനിന്നും ഒരു ക്രമമായി വാഴിക്കപ്പെട്ട മെത്രാപ്പോലീത്താ വന്നു സഭയുടെ വൈദിക തലവനാകുന്നതിനു അയാൾക്കു (ദീവന്നാസ്യോസിനു) ഉള്ള യോഗ്യതയെക്കുറിച്ചു തർക്കിച്ചപ്പോൾ തന്റെ കൃത്രമക്കാരായ കത്തനാരന്മാർ പുതുതായിവന്ന ആളോടു കുറെക്കാലത്തേക്കു വിരോധമായിനിന്നു എങ്കിലും അയാൾ തന്റെ സ്ഥാനത്തെ സാക്ഷാൽ ഒഴിഞ്ഞുകൊടുത്തു.

൨൧൧. കീഴ്ക്കോടതികൾ തെളിവിന്മേൽ യോജിച്ചു പാത്രിയർക്കീസിന്റെ മേലധികാരം തൃപ്തിയാകുംവണ്ണം സ്ഥിരപ്പെട്ടതായി തീരുമാനപ്പെടുത്തി. ആ കോടതികളുടെ തീർച്ചയെ എളുക്കുന്നതിനു മതിയായ കാരണം ഞങ്ങൾ കണ്ടിട്ടില്ല. ആത്മീകവും ലൌകീകവുമായ അധികാരത്തെ പററി ഒരു വ്യത്യാസം അവർ ഉണ്ടാക്കീട്ടില്ലാത്തതു സത്യംതന്നെ. ഈ വ്യത്യാസത്തെക്കുറിച്ചു ഞങ്ങളുടെ മുമ്പാകെ നിർബന്ധിച്ചതുപോലെ അവരുടെ മുമ്പാകെവച്ചു ചെയ്യിട്ടില്ലായിരിക്കാം. ആ സ്ഥിതിക്കു അവരുടെ ജഡ്ജിമെണ്ടു ഭേദം വരുത്തേണമെന്നു ഞങ്ങൾക്കു തോന്നുന്നു.

൨൧൨. ചരിത്രം കാണിക്കുന്നേടത്തോളം മലങ്കര സഭയുടെ മേൽ പാത്രിയർക്കീസിനുള്ള മേലധികാരം ആത്മീക വിഷയത്തിൽ മാത്രം ഉണ്ടായുന്നതായി ഞങ്ങൾക്കു തോന്നുന്നു. പാത്രിയർക്കീസൊ തന്റെ പ്രതിനിധികളൊ ഈ ദേശത്തു വന്നു താമസിച്ചപ്പോൾ സഭയുടെ മുതൽ സംബന്ധമായ ഭരണം സ്വദേശ മെത്രാപ്പോലീത്തായെയും ട്രസ്റ്റികളെയും ഏല്പിച്ചു ആത്മീക വിഷയങ്ങളിൽ മാത്രമെ പ്രവേശിച്ചിട്ടുള്ളു. ഇതിൽ മുൻപറഞ്ഞ ആൾ മുതൽ സംബന്ധമായ വിഷയത്തിൽ ഒരിക്ക

ലും പ്രവേശിച്ചിട്ടില്ല. രണ്ടോ മൂന്നോ സംഗതികളിൽ അവർ (പ്രതിനിധികൾ) മുതൽ സംബന്ധിച്ച കാൎയ്യങ്ങളിൽ പ്രവേശിപ്പാനൊ വല്ല അധികാരവും കിട്ടുവാനൊ ശ്രമിച്ചപ്പോൾ മെത്രാപ്പോലീത്തായും സമുദായവും അവരോടു ജയത്തോടെ എതിൎത്തു നിന്നു.

൨൧൩. ചരിത്രവും തെളിവും മുഴുവൻ പരിശോധിക്കുന്നതിൽ അന്തിയോഖ്യാ പാത്രിയക്കീസിനെ സുറിയാനി ക്രിസ്ത്യാനി സമുദായം മുഴുവനും മലയാളത്തുള്ള അവരുടെ സഭയുടെ വൈദീക തലവനായി സമ്മതിച്ചിട്ടുണ്ടെന്നും ഭരുവനു ആത്മീക വിഷയങ്ങളിൽ ഒരു ദേശത്തുള്ള സഭയുടെ മെത്രാപ്പോലീത്താ ആകുന്നതിനു അദ്ദേഹത്തിനാലൊ അതിനായി അദ്ദേഹത്തിൽനിന്നു ക്രമമായി അധികാരം സിദ്ധിച്ചിട്ടുള്ള പ്രതിനിധികളാലൊ പ്രതിഷ്ഠിക്കപ്പെടേണ്ടതു അത്യാവശ്യമായി വിചാരിച്ചിരുന്നു എന്നും അപ്രകാരം പ്രതിഷ്ഠിക്കപ്പെട്ട ആൾ സമുദായം സ്വീകരിക്കുന്ന മലയാളത്തിലെ ഒരു നാട്ടു സുറിയാനി ക്രിസ്ത്യാനി ആയിരിക്കണമെന്നും സഭയുടെ ആത്മീക വിഷയങ്ങളിൽ പാത്രിയക്കീസിനുള്ള അധികാരം ഏററവും പ്രധാനമായിരുന്നു എന്നും മുതൽ സംബന്ധമായ കാൎയ്യങ്ങളിൽ ഒരു സ്വാതന്ത്ര്യ സഭയായിരുന്ന തിരുവിതാംകൂറിലുള്ള സഭയുടെ ലൌകീക വിഷയങ്ങളിൽ പാത്രിയക്കീസാകട്ടെ അദ്ദേഹത്തിന്റെ പരദേശത്തുകാരായ പ്രതിനിധികളാകട്ടെ പ്രവേശിച്ചിട്ടില്ലായിരുന്നു എന്നും ഞങ്ങൾക്കു തീൎച്ചയാകുന്നു.

൨൧൪. മൂറോൻ സംബന്ധിച്ച അതു കൂദാശ ചെയ്യുന്നതിനു പാത്രിയക്കീസിനു മാത്രം അധികാരമുള്ളു എന്നു "ഇ. ഇ. ഇ." പ്രമാണം (ബുക്ക നം. പു. ൧൯൩) പറയുന്നു. തീരെ മുട്ടിയപക്ഷം പാത്രിയക്കീസിനു ആ അധികാരത്തെ മെത്രാപ്പോലീത്തന്മാരെ ഭരമേല്പിക്കാം. എന്നാൽ അങ്ങിനെ കൂദാശ ചെയ്യു എണ്ണ ചില കാൎയ്യങ്ങൾക്കല്ലാതെ എല്ലാററിനും ഉപയോഗിച്ചുകൂടാ. കഴിഞ്ഞുപോയ മാർ അത്താനാസ്യോസിന്റെ പക്കൽ കുറെ മൂറോൻ കൊടുത്തയച്ചിട്ടുണ്ടായിരുന്നു എന്നും പിന്നീട മൂറോൻ അയക്കുമെന്നും "എം" പ്രമാണത്തിൽ (കഴിഞ്ഞുപോയ അത്താനാസ്യോസിന്റെ സ്താത്തിക്കോൻ) പറയുന്നു. മെത്രാപ്പോലീത്തൻമാൎക്ക മൂറോൻ ഉണ്ടാക്കുവാനൊ കൂദാശ ചെയ്വാനൊ പാടുണ്ടായിരുന്നു (എങ്കിൽ അത്താനാസ്യോസ ഒരു ക്രമമായി നിയമിക്കപ്പെട്ട ബിഷോപ്പും മേത്രാപ്പോലീത്തായും ആണെന്നുള്ളതിനു ആരും തൎക്കിച്ചിട്ടില്ല) സ്താത്തിക്കോനിൽ അതു ചേൎത്തിട്ടു ആവശ്യമില്ലായിരുന്നു "ടി. ടി. ബി. ബി. ബി" എന്നക്കമിട്ട അന്തിയോഖ്യാ പാത്രിയക്കീസിന്റെ രണ്ടു എഴുത്തുകളാൽ അന്തിയോഖ്യായിൽ നിന്നും മൂറോൻ പതിവായി അയക്കപ്പെട്ടിരുന്നു എന്നു തെളിവാകുന്നു (ഇതിനുമുമ്പ ദീൎഘമായി പ്രസ്താവിച്ച) കഴിഞ്ഞുപൊയ മാർ അത്താനാസ്യോസിനെ നിശ്ചയിക്കുന്നതിനു ഹേതുവായ സമുദായത്തിനാൽ പാത്രിയക്കീസിനു അയക്കപ്പെട്ട സങ്കട അപേക്ഷയിൽ "സുറിയാനി സമുദായത്തിനു മൂറോൻ (ശുദ്ധികരിക്കപ്പെട്ട എണ്ണ) കൂടെ ഇല്ലെന്നും ഒരു പട്ടക്കാരൻ ഒരു പട്ടക്കാരനെ നിയമിക്കയും ഒരു പട്ടക്കാരൻ ഒരു മെത്രാനെ പ്രതിഷ്ഠിക്കയും ചെയ്യ

നു എന്നും ശുദ്ധീകരിക്കപ്പെട്ട എണ്ണ ഇല്ലാത്തതിനാൽ ശുദ്ധീകരിക്കപ്പെടാത്ത എണ്ണ ശുദ്ധീകരിക്കപ്പെട്ട എണ്ണ ഉണ്ടായിരുന്ന കുപ്പിയിൽ ഒഴിച്ചു വയ്ക്കുകയും അങ്ങിനെ വലുതായ പാപം........ചെയ്യുന്നു" എന്നും ജനങ്ങൾ പറയുന്നു. (ബുക്ക ൩; പു: ൧൭)

൨൧൫ അപ്പീൽവാദിതന്നെ ഈ സംഗതിയെക്കുറിച്ചു പറയുന്നത എന്താണെന്നു നമുക്ക ആലോചിക്കാം. അയാൾ സത്യംചെയ്തു പറയുന്നു "മലങ്കരയിൽ മെത്രാന്മാർ മൂറോൻ ഉണ്ടാക്കിയിട്ടുള്ളതായി ഞാൻ പറഞ്ഞു കേട്ടിട്ടുണ്ട. മലങ്കരയിലെ കഴിഞ്ഞുപോയ മെത്രാന്മാർ അവക്ക ആവശ്യപ്പെട്ടപ്പോൾ ഒക്കയും മൂറോൻ ഉണ്ടാക്കിയെന്ന ഞാൻ കേട്ടിട്ടുണ്ട. ഇതിനപ്പുറമായിട്ട ആരാണ, ഏത കൊല്ലത്തിൽ എവിടെ വച്ചു ഇതുണ്ടാക്കപ്പെട്ടു എന്ന ഞാൻ ഓക്കുന്നില്ല. ഞാൻ ഇത പലരും പറഞ്ഞ കെട്ടിട്ടുള്ളതാകുന്നു. ഞങ്ങളുടെ സഭയിൽ ഇപ്പോൾ ഉപകരിക്കുന്ന മൂറോൻ കഴിഞ്ഞുപോയ അത്താനാസ്യോസിന്റെ കയ്യശ ഉണ്ടായിരുന്നതാകുന്നു." ൪൧-ാം പുറത്ത അയാൾ പറയുന്നു. "കഴിഞ്ഞുപോയ അത്താനാസ്യോസ മെത്രാനായി വാണു ഏറെ വരുമ്പോൾ മൂറോൻകൊണ്ടുവന്നതായി ഞാൻ ഓക്കുന്നില്ല" വാസ്തവത്തിൽ അയാൾ കൊണ്ടുവന്നിട്ടുണ്ട "എം." എന്ന രേഖയായ സ്താത്തിക്കോനിൽ നിന്ന ഞങ്ങൾ അറിയുന്നു. ആ സംഗതിയും കൂടെ അപ്പീൽ വാദി അറിയുന്നില്ല. മെത്രാപ്പോലീത്തന്മാർ ഈ ദേശത്തു മൂറോൻ കൂദാശ ചെയ്യുന്നതിനെപ്പററി അപ്പീൽ വാദിയുടെ അറിവ പൂജ്യം ആകുന്നു മതസംബന്ധമായ വിഷയങ്ങളിൽ അധികം നോട്ടം ഉള്ള ഒരു അയ്മേനി പറയുന്നതുപോലെ താല്പയ്യമില്ലാത്ത ഭാവത്തിൽ അയാൾ സത്യം ചെയ്തു പറയുന്നു "ഇവിടെവച്ചു മൂറോൻ ഉണ്ടാക്കിയെന്ന പലരും പറഞ്ഞ ഞാൻകേട്ടിട്ടുണ്ട." അയാളുടെ അറിവിനെക്കുറിച്ചു ഞങ്ങൾ ഇത്രയും മാത്രമെ പറയുന്നൊള്ളു. എന്നാൽ അയാൾതന്നെ മൂറോൻ ഉണ്ടാക്കേണ്ടിയിരുന്നാൽ എന്തുചെയ്യുമായിരുന്നു എന്ന നമുക്ക ആലോചിക്കാം. "ഇവിടെ ഹാജരാക്കിയിട്ടുള്ള പുസ്തകങ്ങളിൽ മൂറോൻ കൂദാശ ചെയ്യുന്നതിനെ കുറിച്ചുള്ള പുസ്തകം ഇല്ല. പള്ളിക്കരെ പള്ളിയിൽവച്ചു മോഷണംപോയ കൂട്ടത്തിൽ അതും പോയിരിക്കുന്നു" ഈ മോഷണം കെസ്സിന്റെ ഏററവും പ്രധാനമായ കായ്യസംഗതിയെ സംബന്ധിച്ചുള്ള ആധാരങ്ങൾക്കായി അപ്പീൽ വാദിയെ നിർബ്ബന്ധിച്ചപ്പോൾ ഒക്കയും അയാൾക്ക തന്നെ താങ്ങുന്നതിന ഒരു തക്കതായ കാരണമായിരുന്നു. ചരിത്രവും കഴിഞ്ഞുപോയ മാർ അത്താനാസ്യോസിന്റെ സ്താത്തിക്കോനും മൂറോൻ കൂദാശയെപററിയുള്ള പുസ്തകവും പിന്നെ അനേക ആധാരങ്ങളും മുമ്പുണ്ടായെന്ന പറയുന്ന മോഷണത്തിൽ പോയിരിക്കുന്നു. അതെക്കുറിച്ചു മതിയാകുംവണ്ണം മുമ്പെതന്നെ ഞങ്ങൾ പറഞ്ഞിട്ടുണ്ട.

൨൧൬. ഇപ്രകാരം, മൂറോൻ പാത്രിയക്കീസിനു മാത്രം കൂദാശ ചെയ്വാൻ പാടൊള്ളു എന്നും അതു തിരുവിതാംകൂറിലുള്ള സുറിയാനിസഭയ്ക്കു അതാതു സമയം അദ്ദേഹത്തിനാൽ തന്നെ അയയ്ക്കപ്പെടണമെ

നും ഇത ൟ സഭയുടെമേൽ അന്ത്യോഖ്യായുടെ ആത്മീക മേലധികാരം നടത്തുന്നതിനുള്ള മാൎഗ്ഗങ്ങളിൽ ഒന്നായിരുന്നു എന്നും അപ്പീൽപ്രതി വാദിച്ചതിനു സാക്ഷാൽ അപ്പീൽവാദിക്കു ഒരു മറുപടിയും പറവാനില്ലായിരുന്നു.

൨൧൭. ആകയാൽ തിരുവിതാംകൂറിലുള്ള സുറിയാനിസഭയ്ക്കു ബിഷോപ്പിനെ അല്ലെങ്കിൽ മെത്രാനെ നിയമിക്കുന്നതു കൂടാതെ ഓരോരൊ സമയത്ത മൂറോൻ അയക്കുന്നതുകൊണ്ടും പാത്രിയക്കീസ അതിന്മേൽ തന്റെ വൈദിക അധികാരം നടത്തിയിരിക്കുന്നു എന്നു നമുക്കു തീൎച്ചയായിരിക്കുന്നു.

൨൧൮. ഇവിടത്തെ സാമുദായം പാത്രിയക്കീസിനു റസ്സീസാ കൊടുക്കേണ്ടതിനെ കുറിച്ചു തെളിയിപ്പാനായി അപ്പീൽ പ്രതികൊണ്ടുവന്നിട്ടുള്ള തെളിവുകൊണ്ടു ഞങ്ങൾ തൃപ്തിപ്പെടുന്നില്ല. തെളിവു സാരമില്ലാത്തതും പൂൎത്തിയായിട്ടില്ലാത്തതും ആകുന്നു. ൟ റസ്സീസായെ കുറിച്ചു ഒരു വലിയ സംശയമുള്ളത എന്തെന്നാൽ അതു ൟ ദേശത്ത അതാതു കാലത്തുള്ള മെത്രാപ്പോലീത്തായ്ക്കൊ പാത്രിയക്കീസിനൊ കൊടുക്കേണ്ടത എന്നാകുന്നു. ൟ സംശയത്തെ തീൎക്കുന്നതിനു ശ്രമിച്ചിട്ടില്ല. സഭാനാഥന്റെ ഉന്നത സ്ഥാനത്തെ നിലനിൎത്തുവാനായി റസ്സീസാ എന്നൊരു ധൎമ്മശേഖരം ജനങ്ങളാൽ എടുത്തിട്ടുണ്ടെന്നു കാണിപ്പാൻ റിക്കാൎട്ടിൽ വളരെ ഉള്ളതിനു യാതൊരു സംശയവുമില്ല. എന്നാൽ അതു കൊടുക്കേണ്ടത സ്വദേശത്തുള്ള തലവനൊ ഒരു പരദേശത്തുള്ള പ്രധാന തലവനൊ എന്നു വെളിവാകുന്നില്ല. ആയതുകൊണ്ടു ൟ സംഗതിയെ കുറിച്ചു ഏതെങ്കിലും ഒരു തീൎച്ച പറവാൻ ഞങ്ങൾക്കു പ്രയാസമായിരിക്കുന്നു. കെസ്സിന്റെ ൟ ഭാഗം തീൎച്ചപ്പെടുത്തുന്നതിനു അങ്ങിനെ ചെയ്കിട്ടു ആവശ്യവുമില്ല. അതു മെസ്സർ ഗൊവർ മിക്കവാറും സമ്മതമായി പ്രസ്താപിച്ചപ്രകാരം പാത്രിയക്കീസും തന്റെ പ്രതിനിധികളും റസ്സീസാ പിരിക്കുന്ന സംഗതിയിൽ മുമ്പുള്ള കാലത്തെക്കാൾ അധികമായി ൟ കാലത്തു ശ്രദ്ധവയ്ക്കുകയും ബണ്ഡിതമായുള്ള കല്പന കൊടുക്കയും ചെയ്കിരിക്കാം. എങ്ങിനെയെങ്കിലും ൟ തെളിവിന്മേൽ ൟ സംഗതി ഒരു പ്രകാരത്തിലും ഞങ്ങൾക്കു തീൎച്ചയാക്കുവാൻ പാടില്ല.

൨൧൯. ഞങ്ങളുടെ അഭിപ്രായത്തിൽ അന്തിയോഖ്യാ പാത്രിയക്കീസിന്റെ ആത്മീക മേലധികാരം അശേഷം സംശയമില്ലാതെ സ്ഥിരിപ്പെട്ടിട്ടുണ്ടു.

൨൨൦. അപ്പീൽപ്രതി മദീനിൽ (അന്തിയോഖ്യായിൽ) വച്ചു ൧൮൪൨ ജൂൺ ൮-ാംനു (സുറിയാനി സഭയുടെ അവസാനത്തെ അംഗീകരിക്കപ്പെട്ട മെത്രാപ്പോലീത്തായായ കഴിഞ്ഞുപോയ മാർ അത്താനാസ്യോസിനെ പ്രതിഷ്ഠിച്ച പാത്രിയക്കീസിന്റെ പിൻവാഴ്ചക്കാരനായ) പാത്രിയക്കീസിനാൽ ക്രമമായി പ്രതിഷ്ഠിക്കപ്പെട്ടതിനെ കുറിച്ചു തൎക്കിച്ചിട്ടില്ല. അങ്ങിനെ നിയമിച്ചതിന്റെ സ്ഥാത്തിക്കോൻ "ഇ" എന്ന രേഖയാകുന്നു. കെസിന്റെ ആദ്യത്തിങ്കൽ അപ്പീൽവാദി

അപ്പീൽ പ്രതിയുടെ പ്രതിഷ്ഠയെ കുറിച്ചു തക്കിച്ചു എങ്കിലും പിന്നീടത്തെ തക്കത്തെ തീരെ ഉപേക്ഷിച്ചു. അയാളുടെ വക്കീൽ മെസ്സർ ഗൊവർ അപ്പീൽ പ്രതി പറയുംപ്രകാരം അയാൾ പാത്രിയക്കീസിനാൽ തന്നെ പ്രതിഷ്ഠിക്കപ്പെട്ടു എന്നു ഞങ്ങളുടെ മുമ്പാകെ സമ്മതിച്ചു. “ഇ” എന്ന രേഖയുടെ വാസ്തവത്തെ കുറിച്ചും തക്കിച്ചിട്ടില്ല. ഇതുകൊണ്ടു പാത്രിയക്കീസിനു ഈ ദേശത്തെ സഭയുടെ മേലുള്ള അധികാര തക്കത്തെ പററിയുള്ള ഞങ്ങളുടെ തീച്ചപ്രകാരം മെത്രാനായിട്ടോ പെരിയോപ്പായിട്ടോ അപ്പീൽപ്രതിയുടെ പ്രതിഷ്ഠ തക്കമററതാകുന്നു.

൨൨൧ അപ്പീൽ പ്രതിയെ നിശ്ചയിച്ചിട്ടുള്ള സ്ഥാനത്തിൽ നിന്നു പാത്രിയക്കീസ മുടക്കിയെന്ന അപ്പീൽ വാദി പിന്നെ വാദിച്ചു. ഈ അപ്പീലിന്റെ പ്രസംഗസമയത്ത ഈ വാദത്തെകുറിച്ചും ഞങ്ങളോട നിബ്ബന്ധിച്ചില്ല. അപ്പീൽ പ്രതിയെ നീക്കിയെന്നു പറയുന്നതിന അശേഷം തെളിവ ഇല്ല. എന്നാൽ തന്നെ ആ സ്ഥാനത്തിൽ പാത്രിയക്കീസ സമ്മതിച്ചിരുന്നു എന്നു സാക്ഷീകരിപ്പാനുള്ള തെളിവ അനവധിയുണ്ടു. കീഴകോടതികൾ അനുകൂലമായും പ്രതികൂലമായും ഉള്ള തെളിവുകൾ പരിശോധിച്ചു സ്ഥാനത്തിൽ നിന്നു നീക്കിയതു വാസ്തവമല്ലെന്നു യോജിച്ച അഭിപ്രായത്തോടെ തീച്ചപ്പെടുത്തി.

൨൨൨. ആയതുകൊണ്ടു ആകപ്പാടെ ഈ ദേശത്തുള്ള സഭയുടെ ആത്മികതലവനായിരിപ്പാൻ അപ്പീൽ പ്രതിയുടെയോഗ്യത പൂണ്ണമായിട്ടുള്ളതും യാതൊരു തടസ്സത്തിനും മാഗ്ഗമില്ലാത്തതുമാകുന്നു.

൨൨൩. എന്നാൽ അപ്പീൽവാദിയുടെ സ്ഥിതി വളരെ വ്യത്യാസപ്പെട്ടിരിക്കുന്നു. അയാൾ പാത്രിയക്കീസിനാലകട്ടെ അദ്ദേഹത്തിന്റെ അധികാരം സിദ്ധിച്ചിട്ടുള്ള പ്രതിനിധിയാലാകട്ടെ പ്രതിഷ്ഠിക്കപ്പെടുകയൊ അദ്ദേഹത്തെ ഈ ദേശത്തുള്ള സഭയുടെ വൈദികതലവനായിട്ട അംഗീകരിക്കയൊ ചെയ്തിട്ടില്ല. അയാളെ പ്രതിഷ്ഠിച്ചത കഴിഞ്ഞുപോയ മാർ അത്താനാസ്യോസ ആയിരുന്നു. അതിനാൽ സഭയുടെ കഴിഞ്ഞ കാലത്തെ ചരിത്രത്തിൽ നിന്ന നിശ്ചയം വരുത്തിയപ്രകാരം സമുദായത്തിന്റെ അഭിപ്രായപ്രകാരവും സഭയുടെ അംഗീകരിക്കപ്പെട്ട ഉപദേശപ്രകാരവും അത പൂണ്ണമല്ലായിരുന്നു. കഴിഞ്ഞുപോയ അത്താനാസ്യോസിന്റെ മുൻവാഴ്ചക്കാരനായിരുന്ന മാർ ദീവന്നാസ്യോസിന്റെ പ്രതിഷ്ഠയും മലയാളത്തുള്ള സുറിയാനി ക്രിസ്ത്യാനികൾ ആ കാരണങ്ങളാൽ തന്നെ പൂണ്ണമല്ലെന്നു വിചാരിക്കയും അവർ തങ്ങളുടെ പാത്രിയക്കീസിനോടു ഒരു ക്രമമായി പ്രതിഷ്ഠിക്കപ്പെട്ട മേല്പട്ടക്കാരനെ അയച്ചു കൊടുക്കണമെന്നുള്ള അപേക്ഷയിൽ ദീവന്നാസ്യോസിന്റെ കീഴിൽ സഭയുടെ സ്ഥിതി താഴെ പറയുംപ്രകാരം വണ്ണിക്കയും ചെയ്തു. “അവർ ഇടയൻ ഇല്ലാത്ത ആടുപോലെ ആകുന്നു. അതിനാൽ മലയാളത്തുള്ള സുറിയാനി സഭ ഒരു വിധവയുടെ സ്ഥിതിയിലും അതിന്റെ ആത്മിക കാൎയ്യങ്ങൾ ക്ഷയിക്കപ്പെട്ട സ്ഥിതിയിലും ആകുന്നു

ഒരു ക്രമമായി വാഴിക്കപ്പെട്ട മെത്രാപ്പോലീത്താ ഇല്ലാത്തതിനാൽ മാമൊദിസായുടെ ഗുണം ഇല്ലാത്തവരായി തീൎന്ന...................... മെത്രാപ്പോലീത്തായുടെ ശുദ്ധമുള്ള വേഷം ധരിച്ചിരിക്കുന്ന പട്ടക്കാരനായ മാർ ദിവന്നാസ്യോസിനെ സഭയുടെ കാനൊൻ ലംഘനം ചെയ്യുന്നതിൽനിന്ന വിരോധിക്കണം............"ഠം. എഴുത്തിൽനിന്നുണ്ടായ ഫലം ഞങ്ങൾ മുമ്പു പ്രസ്താവിച്ച പ്രകാരം മാർ ദിവന്നാസ്യോസ കഴിഞ്ഞുപൊയ മാർ അത്താനാസ്യോസിന സ്ഥാനം ഒഴിഞ്ഞു കൊടുക്കെണ്ടിവന്നതായിരുന്നു ഠം സംഭവം കഴിഞ്ഞുപോയ കാലത്തിനിടയിൽ $\frac{\text{ഫഠന}}{\text{ചവ്വുരവ്വ}}$ ലും ഇപ്പോൾ ജീവിച്ചിരിക്കുന്ന ആളുകളുടെ ഓൎമ്മയിലും ഉണ്ടായിരിക്കുന്നു. അപ്പീൽ വാദിയുടെ കീഴിൽ സുറിയാനിസഭയുടെ സ്ഥിതി അതുപോലെതന്നെ ആയിരിക്കണം. മാർ ദിവന്നാസ്യോസിനെ നിയമിച്ചതിലുള്ള പൂൎണ്ണതക്കുറവിനെയും അതിനാൽ അയാൾക്കു സഭയുടെ ആത്മിക തലവനാകുന്നതിനുള്ള അയോഗ്യതയെയും കുറിച്ചു മേല്പറഞ്ഞ പുസ്തകത്തിൽ പറഞ്ഞിരിക്കുന്ന സകലവും കുറെക്കൂടെ ശക്തിയായിട്ടും ന്യായമായിട്ടും അപ്പീൽവാദിയെക്കുറിച്ചു പറയാം. എന്തെന്നാൽ ദിവന്നാസ്യോസ തന്റെ പ്രതിഷ്ഠ പൂൎണ്ണമാക്കണമെന്ന വളരെ ആഗ്രഹിച്ചിരുന്നു എങ്കിലും പാത്രിയക്കീസിന്റെ ക്രമമായി അധികാരം സിദ്ധിച്ച ഒരു പ്രതിനിധിയെ വരുത്തുന്നതിനൊ അന്തിയോഖ്യായ്ക്കു പോകുന്നതിനൊ ഉള്ള പ്രയാസത്താൽ അപ്രകാരം ചെയ്തിട്ടില്ല. അങ്ങിനെയുള്ള ഒരു പ്രതിനിധി വന്നപ്പോൾ അയാൾ മനസ്സാലെയും സമാധാനത്തോടെയും സ്ഥാനമൊഴിഞ്ഞു അയാളെ (പ്രതിനിധിയെ) ആ സ്ഥാനം വഹിപ്പിച്ചു. എന്നാൽ അപ്പീൽവാദി പാത്രിയക്കീസിന്റെ അധികാരത്തിന്നു നേരെ എതിരായിട്ടു അദ്ദേഹം ഠം രാജ്യത്തു വന്നതിനെ തീരെ ഗൌനിക്കാതെയും അയാൾ കഴിഞ്ഞുപോയ മാർ അത്താനാസ്യോസിനാൽ പ്രതിഷ്ഠിക്കപ്പെട്ടു എന്ന കാരണത്തിന്മേൽ മെത്രാപ്പോലീത്താ സ്ഥാനത്തെ വഹിച്ചു.

൨൧൮. ആകയാൽ അപ്പീൽവാദി സുറിയാനിസഭയുടെ കാനോൻപ്രകാരം ആ സഭയുടെ ആത്മിക തലവന്റെ സ്ഥാനവും അവസ്ഥയും വഹിക്കുവാൻ തക്കവണ്ണം ഒരു ക്രമമായി നിയമിക്കപ്പെട്ട മെത്രാനല്ലെന്നു ഞങ്ങൾ വിചാരിക്കുന്നു

൨൨൯. അപ്പീൽപ്രതിയെ സഭയുടെ മുതൽ സംബന്ധമായ തലവനാക്കുന്നതിനൊ അതിന്റെ സ്വത്തുക്കളുടെ ട്രസ്റ്റിയാക്കുന്നതിനൊ മേല്പറഞ്ഞതിൽ ഒരു അധികാരം കൊടുക്കുന്നതിന സമുദായത്തിന്റെ അംഗീകാരം ആവശ്യമായിരിക്കുന്നു എന്നു പറയുന്നതിൽ രണ്ടു കക്ഷികളും സമ്മതിക്കുന്നു.

൨൨൩. ആകയാൽ ഇനി ആലോചിപ്പാനുള്ള സംഗതി അപ്പീൽപ്രതി ജനങ്ങളാൽ തങ്ങളുടെ മെത്രാപ്പോലീത്താ ആയിട്ടു അംഗീകരിക്കപ്പെട്ടിട്ടുണ്ടൊ എന്നാകുന്നു. ഇതു ഒരു പ്രധാന സംഗതിയാകുന്നു.

ഒരു മെത്രാനാകട്ടെ ബിഷോപ്പാകട്ടെ തന്റെ സ്ഥാനം പാത്രിയക്കിസിനാൽ തന്നെയൊ അദ്ദേഹത്തിന്റെ അധികാരം സിദ്ധിച്ചിട്ടുള്ള പ്രതികൎമ്മിയാലൊ എങ്ങിനെ പൂൎണ്ണമായി പ്രതിഷ്ഠിക്കപ്പെട്ടാലും ജനങ്ങളുടെ അംഗീകാരം കൂടാതെ സഭയുടെ മുതൽ സംബന്ധമായ കാൎയ്യങ്ങളുടെ ഭരണത്തിനു ഒരവകാശവും പറയുവാൻ പാടില്ലെന്നു സമ്മതിക്കുന്നു,

൨൨൭. തിരുവിതാംകൂറിലുള്ള സുറിയാനി സമുദായത്തിൽ അധിക പക്ഷവും തന്നെ സ്വീകരിച്ചിരിക്കുന്നു എന്നു അപ്പീൽപ്രതി ഉറപ്പായി പറകയും അപ്പീൽ വാദി അതിനെ നിഷേധിക്കയും ചെയ്യുന്നു ഈ സംഗതിയെ കുറിച്ചു അനേക വാചാ സാക്ഷ്യങ്ങളും രേഖമൂലമായ തെളിവുകളും ഉണ്ടു. കീഴ്ക്കോടതികൾ ആ തെളിവിനെ സൂക്ഷ്മതയോടെ ആലോചിച്ചതിൽ "ജി. ജി." പ്രമാണംകൊണ്ടു അപ്പീൽപ്രതി സമുദായത്താൽ ക്രമമായും ആചാരമുറപ്രകാരവും സ്വീകരിക്കപ്പെട്ടിട്ടുണ്ടെന്നു തീൎച്ചപ്പെടുത്തിയിരിക്കുന്നു. ഹൈക്കോടതിക്കു ഈ സംഗതിയിൽ യാതൊരു സംശയവും ഉള്ളതായി തോന്നുന്നില്ല. അതിന്റെ അഭിപ്രായം ഇപ്രകാരമാകുന്നു. "സാക്ഷാൽ പാത്രിയക്കിസിനാലുള്ള പ്രതിഷ്ഠകൊണ്ടു മാത്രം ഒരു മെത്രാപ്പോലീത്തായ്ക്കു പള്ളികളുടെ മുതലിനെ ഭരിക്കുന്നതിനു അൎഹതയുണ്ടാകുന്നുവെങ്കിൽ വാദിയുടെ വ്യവഹാര കാരണം ൧൮൬൫-ൽ തന്നെ മെത്രാപ്പോലീത്തായായി പ്രതിഷ്ഠിച്ചപ്പോൾ ഉണ്ടായി എന്നതിനു യാതൊരു തൎക്കവും ഇല്ല. എന്നാൽ സമുദായത്താലുള്ള അംഗീകാരം പ്രതിഷ്ഠയെപ്പോലെ തന്നെ അവകാശത്തിന്റെ ഒരു പ്രധാന സംഗതിയാകുന്നു എന്നു ജില്ലാ ജഡ്ജി തീൎച്ചപ്പെടുത്തിയിരിക്കയും ഞാൻ (നാരായണപിള്ള ജഡ്ജി) അയാളോടു യോജിക്കയും ചെയ്യുന്നു. ഈ അഭിപ്രായത്തിന്റെ വാസ്തവത്തെ കുറിച്ചു രണ്ടു കക്ഷികളും ഈ അപ്പീലിൽ തൎക്കിച്ചിട്ടില്ലെന്നു കൂടി പറയേണ്ടിയിരിക്കുന്നു. വാദിയെ പ്രതിഷ്ഠിച്ച കാലത്തു ഈ സംസ്ഥാനത്തുള്ള എല്ലാ സുറിയാനി പ്രജയും കഴിഞ്ഞുപോയ അത്താനാസ്യോസിനോടു ചേൎന്നു നില്ക്കുന്നമെന്നു കല്പിക്കുന്ന "ഒ" പ്രമാണമായ തിരുവെഴുത്തു വിളംബരം ശക്തിപ്പെട്ടിരിക്കയും ആ വിളംബരം ദുൎബ്ബലപ്പെടുത്താതെ ഇരിക്കുന്ന കാലത്തോളം ഒരു സുറിയാനി ക്രിസ്ത്യാനിക്കു വാദിയെ ആകട്ടെ മറ്റൊരുവനെ ആകട്ടെ തന്റെ പ്രധാനിയായി സ്വീകരിക്കുവാൻ വിചാരിക്കയൊ അല്ലെങ്കിൽ എങ്ങനെ എങ്കിലും ന്യായമായി സ്വീകരിക്കയൊ ചെയ്യുവാൻ പാടില്ലായിരുന്നു. ഈ വിളംബരം ൧൦൩൧ കുംഭം ൨൩-ാംനു മാത്രം പാത്രിയക്കിസ തന്നെയൊ തന്റെ മുൻവാഴ്ചക്കാരനൊ അത്താനാസ്യോസിനെ സ്ഥാനഭ്രംശം ചെയ്തു മറ്റൊരുവനെ ആ സ്ഥാനത്തിൽ നിയമിച്ചിട്ടുണ്ടെന്നു ബോധിപ്പിച്ച അപേക്ഷയിങ്കൽ പുറപ്പെട്ടിട്ടുള്ള "പി" എന്ന രേഖയാൽ ദുൎബ്ബലപ്പെട്ടു ("പി" നോക്കുക) ഇതു കഴിഞ്ഞു ൪ മാസത്തിനകം അല്ലെങ്കിൽ ൧൦൩൧ മിഥുനം ൧൩-ം ൧൭-ംനു കളിൽ പാത്രിയക്കിസ തന്നെ പ്രധാനിയായി

തന്നു മുളന്തുരുത്തിയിൽ ഉണ്ടായ കൂട്ടത്തിൽ വച്ചു വാദി സമുദായത്താൽ ക്രമമായി അംഗീകരിക്കപ്പെട്ടു. "യാക്കോബായ സുറിയാനി അസോസിയേഷൻ" എന്നു പറയുന്ന ഒരു സംഘം അപ്പോൾ ഉണ്ടാക്കപ്പെടുകയും വാദി മെത്രാപ്പോലീത്താ ആയിരിക്കുന്നതിനാൽ സമുദായത്തിന്റെ പൊതുവിലുള്ള കാൎയ്യങ്ങൾക്കായി വ്യവഹാരം നടത്തുന്നതിനുള്ള അധികാരത്തോടുകൂടി അതിന്റെ പ്രസിഡെണ്ടായി നിയമിക്കപ്പെടുകയും ചെയ്തു. (ജി. ജി. പ്രമാണം)

"ഈ പ്രമാണം പലപ്രകാരങ്ങളാൽ വിശ്വാസയോഗ്യം അല്ലെന്നു അപ്പീൽ വാദി വക്കീൽ തൎക്കിക്കുന്നു. അവയിൽ മുഖ്യമായിട്ടുള്ളതു താഴെ പറയുന്നവയാണു.

(൧) പാത്രിയൎക്കീസിന്റെ ഇതിലുള്ള ഒപ്പു അദ്ദേഹം ഈ രാജ്യത്തു വച്ചു പട്ടം കൊടുത്ത മെത്രാന്മാരുടെ സ്ഥാത്തിക്കോനുകളിലെ ഒപ്പുമായി ഭേദം ഉണ്ടു. (൨) ഈ പ്രമാണത്തെപ്പറ്റി വിസ്തരിച്ച സാക്ഷികളുടെ മൊഴി വിശ്വാസയോഗ്യമല്ല. (൩) ഇങ്ങിനെ ഒരു സംഘം കൂടിയിരുന്നു എന്നു വന്നാലും അതിൽ കുറെ പള്ളിക്കാർ മാത്രം സംബന്ധിച്ചിട്ടുള്ളു. (൪) അധികം പള്ളിക്കാർ അതിൽ സംബന്ധിച്ചിരുന്നു എന്നു കാണിക്കുന്നതിനായിട്ടു ഈ പ്രമാണത്തിന്റെ അസ്സൽ കോടതിയിൽ ഫയലാക്കിയതിന്റെ ശേഷം വാദി അതിൽ കൃത്രിമമായി അധികപേരുകൾ കയററി എഴുതിയിട്ടുണ്ടു.

"ഈ വിഷയത്തിൽ പ്രത്യേക പരിചയമുള്ള യോഗ്യന്മാരുടെ സഹായത്താൽ ഒപ്പുകളെ പരിശോധിച്ചതിൽ "ജി. ജി." പ്രമാണത്തിലും സ്ഥാത്തിക്കോനുകളിലും ഉള്ള ഒപ്പു "ഇഗ്നാത്യോസ അബ്ദെ മ്ശിഹാ പാത്രിയൎക്കീസ" എന്നാണെങ്കിലും "ജി. ജി." പ്രമാണത്തിലെ ഒപ്പിന്റെ മുമ്പിൽ "ബനാമി അല്ലാ" (ദൈവകൃപയാൽ) എന്ന പദങ്ങൾ കൂടി ഉണ്ടു. എന്നാൽ ഈ പദങ്ങൾ ഒപ്പിന്റെ ആവശ്യപ്പെട്ട ഒരു ഭാഗം അല്ലാത്തതിനാൽ പിന്നീടെഴുതിയ സ്ഥാത്തിക്കോനുകളിൽ അതു വേണ്ടാ എന്നു വച്ചായിരിക്കാം. വേറെ ഒരു വ്യത്യാസം കാണുന്നതു "ജി. ജി." പ്രമാണത്തിലെ ഒപ്പു അറബി ഭാഷാ സുറിയാനി അക്ഷരത്തിലും സ്ഥാത്തിക്കോനുകളിലെ ഒപ്പു സുറിയാനി ഭാഷ സുറിയാനി അക്ഷരത്തിലും എന്നുള്ളതാണു. ഭാഷകളുടെ വ്യത്യാസത്തിനു കാരണം കിഴക്കോട്ടു വിധിയിൽ തന്നെ പറഞ്ഞിട്ടുണ്ടു (കിഴക്കോട്ടു വിധി ൧൩ ഭാഗം) ആ കാരണം തെളിവു അനുസരിച്ചിരിക്കയും ചെയ്യുന്നതിനാൽ മതിയായതു എന്നു എനിക്കു തോന്നുന്നു,

"ഇനിയും സാക്ഷികളെ പററി ആലോചിക്കാം. "ജി ജി" പ്രമാണത്തെ ഉറപ്പിച്ചു പറഞ്ഞിരിക്കുന്ന സാക്ഷികളുടെ മൊഴിയിൽ പരസ്പര വ്യത്യാസങ്ങളായി വളരെ സംഗതികൾ ഉണ്ടെന്നു അപ്പീൽ വാദി വക്കീൽ പറയുന്നു. ഈ വ്യത്യാസങ്ങൾ നിസ്സാരമായ വിഷയങ്ങളിൽ മാത്രമേ ഉള്ളു എന്നും ഈ മീററിംഗ മൂന്നു ദിവസത്തോളം ഉണ്ടായിരുന്നു എന്നും ജനസംഘം അസാമാന്യ വലിപ്പമായിരുന്നു എന്നും അതു സംബന്ധിച്ചു നടന്ന സകല ചില്ലറ സംഗതികളിലും എ

ല്ലാവരും ശ്രദ്ധയോടു കൂടി ഇരിക്കുന്നത അസാദ്ധ്യം എന്നതും എല്ലാം കൂടി നോക്കുമ്പോൾ പ്രമാണത്തിന്റെ വാസ്തവത്തെ പററി സത്യത്തിന്മേൽ മൊഴികൊടുത്തിരിക്കുന്ന സാക്ഷികളുടെ വിശ്വാസയോഗ്യതയെ കുറിച്ചു സംശയിക്കുന്നതിന്ന മതിയായ കാരണം ഉണ്ടെന്നു തോന്നുന്നില്ലാ.

മൂന്നാമത്തെയും നാലാമത്തെയും ആക്ഷേപങ്ങൾ മെൽ പറഞ്ഞവയെപ്പോലെ ബലമില്ലാത്തവയാണ.

“ജി. ജി.” പ്രമാണം ൧൦൨ പള്ളിക്കാരുടെ പ്രതിപുരുഷന്മാരാൽ ഒപ്പിടപ്പെട്ടതായി കാണുന്നു. “ജി. ജി.” പ്രമാണത്തോടു കൂടി ഹാജരാക്കിയതും മൂന്നു വക്കീലന്മാര ഒപ്പിട്ടിട്ടുള്ളതുമായ പ്രമാണങ്ങളുടെ ലിസ്റ്റിൽ ഇത ൧൦൨ പള്ളിക്കാരുടെ പ്രതിപുരുഷന്മാരാൽ ഒപ്പിടപ്പെട്ട ഒരു പ്രമാണമെന്നു പറഞ്ഞിരിക്കുന്നു. ആ വക്കീലന്മാരിൽ ഒരുവൻ ഇപ്പോൾ മരിച്ചും ഇരിക്കുന്നു. “ജി. ജി.” പ്രമാണം ഫയലാക്കിയതിന്റെ ശേഷം അതിൽ കയററി എഴുതിയിട്ടുണ്ടെന്നുള്ള വാദത്തെ നിഷേധിക്കുന്നതിന്ന ഇതുതന്നെ ഒരു നല്ല കാരണമാണ.

ഈ കെസിന്റെ ആരംഭ കാലത്ത പ്രതിയോ പ്രതികളുടെ കക്ഷികളോ ഇപ്രമാണത്തിന്റെ പകപ്പു ആലപ്പുഴെ ജില്ലാകോട്ടിൽ നിന്നും എടുപ്പിച്ചു തൃശ്ശൂവപേരൂര ജില്ലാകോട്ടിൽ ഫയലാക്കീട്ടുണ്ടെന്നും ആ പകപ്പിൽ ഇത്രയും പള്ളിക്കാരുടെ ഒപ്പു ഇല്ല എന്നും അതുതന്നെയുമൊ അതിന്റെ പകപ്പൊ ഹാജരാക്കാമെന്നും പ്രതിവക്കീൽ ഞങ്ങളുടെ മുമ്പാകെ ഉള്ള ഹിയറിങ്ങിൽ പ്രസ്താപിച്ചു. അതിലേക്ക ധാരാളം സാവകാശം കൊടുത്തു എന്നു വരികിലും അവർ ഇതുവരെയും ഹാജരാക്കിയിട്ടില്ല. എന്നാൽ കൊച്ചി അപ്പീൽ കോർട്ടിൽ നിന്നും എടുപ്പിച്ച ഒരു പകപ്പു വാദി വക്കീൽ ഹാജരാക്കീട്ടുണ്ട. (വി. വി. വി. പ്രമാണം.) ഈ പ്രമാണം തെളിവിലേക്ക സ്വീകരിക്കപ്പെട്ടും ഇരുന്നു. ഇതു “ജി. ജി.” പ്രമാണവുമായി പൂർണ്ണ യോജ്യത കാണുന്നതിനാൽ മേല്പറഞ്ഞ ലിസ്റ്റിനെ ബലപ്പെടുത്തുന്നു. ആലപ്പുഴ ജില്ലയിൽ ൧൦൪൭-ലെ ൨൧൮-ാം നമ്പ്രിൽ പ്രതികൾ ഫയലാക്കിയിരുന്ന ജി. ജി. പ്രമാണത്തിന്റെ ഒരു പകപ്പു അവരു ഹാജരാക്കീട്ടുണ്ട. ൩൧- അക്കപ്രമാണം ആയ ഈ പകപ്പിൽ അസ്സലിലുള്ളതിൽ ൧൭ പള്ളിക്കാരുടെ പേരു കാണുന്നില്ല. ഈ വിത്യാസവും ജി. ജി. പ്രമാണത്തിന്റെ ശേഷം ഭാഗങ്ങളിൽ (൧൪-ം ൧൩ മുതൽ ൨൩ വരെയും) ഒരു നിരപ്പേരും ഒപ്പും മാത്രം ഉള്ളു. ൧൫-ാം ഭാഗത്ത രണ്ടു നിര പേരും ഒപ്പും കാണുന്നതും കൊണ്ടാണ ഇതിൽ കൃത്രിമമായി കയററി എഴുതിയിട്ടുണ്ട എന്നു വാദിക്കുന്നത. * * *

ഈ സംഗതികളെയും വാദി ഭാഗത്തെക്കുള്ള ബലപ്പെട്ട എല്ലാ തെളിവുകളെയും കൂടി ആലോചിക്കുമ്പോൾ “ജി. ജി.” പ്രമാണവും ൩൧ അക്ക പ്രമാണവും തമ്മിലുള്ള വ്യത്യാസം ൩൧ അക്ക പ്രമാണമായ പകപ്പു മതിയായ ശ്രദ്ധയോടു കൂടി എടുത്തിട്ടുള്ളതല്ലായ്കയാൽ ഉണ്ടായിട്ടുള്ളതാണെ എന്നു മാത്രം പറയുന്നതിന്ന പൊരുത്തപ്പൊരുത്തമുള്ളു. കോടതിയിൽ ഉത്തരവാദി ആയ ഒരു ഉദ്യോഗസ്ഥൻ ഒത്തുനോക്കിയ പ്രകാരമുള്ള സ

ട്ടിപ്പിക്കെററ ഒരു പകപ്പിൽ ഇല്ലാതെ ഇരിക്കുന്നത മേല്പറഞ്ഞ അഭിപ്രായത്തെ ബലപ്പെടുത്തുന്നു. അതിനാൽ "ജി. ജി." പ്രമാണത്തിന്റെ കൃത്രിമമായി പേരുകൾ തിരുത്തി എഴുതിയിട്ടുണ്ട എന്നുള്ള വാദം അടിസ്ഥാനമില്ലാത്തത എന്നു തീച്ച ആക്കുന്നതിനു അശേഷംപോലും ഞാൻ സംശയിക്കുന്നില്ല. * * * * * * * *

ആകയാൽ "ജി ജി." പ്രമാണത്തിന്റെ വാസ്തവത്തെ ആക്കട്ടെ അതിൽ പറയുന്നപ്രകാരം വാദിയുടെ സമുദായസ്വീകാരത്തെ ആകട്ടെ സംശയിക്കുന്നതിന യാതൊരു കാരണവും ഇല്ല.

. അരിയനായകംപിള്ള ജഡ്ജി അവർകളും ഈ തീപ്പിനോട യോജിച്ചിരിക്കുന്നു."

൨൨൮. കാൎയ്യസംഗതിയെക്കുറിച്ചു രണ്ടു കോടതികളുടെ യോജ്യതപ്പെട്ട അഭിപ്രായത്തെ എളുക്കവാനായി തക്കകാരണങ്ങൾ കൂടാതെ നമുക്ക പ്രവേശിപ്പാൻ പാടില്ല. മൂസാദി മുഹമ്മദ കാസ്സിമും മുസ്സാലി മുഹമ്മദ ഖാനും വാദിപ്രതികളായും (൩. എം. ഐ. എ. ൪൯-൫൦) ഗൊഷ്ഠം ടൊട്ടറാമും റാജാ റിച്ചമനി ബില്ലൂം വാദിപ്രതികളായും (൧൧. എം. ഐ. എ. ൭൭.) ഇരിക്കുന്ന കെസ്സുകളിൽ "കാൎയ്യസംഗതിയെ പററിയുള്ള ഒരു തൎക്കത്തിൽ കീഴ്ക്കോടതി ന്യായത്തെ വല്ലവിധത്തിലും മറിച്ചുകളഞ്ഞോ എന്നും കീഴക്കോടതിയുടെ തീരുമാനം പ്രത്യക്ഷമായിട്ടു തെററായിരുന്നൊ എന്നും തീച്ചയായി ജുഡീഷ്യാൽ കമ്മട്ടിക്കാൎക്ക ബോദ്ധ്യപ്പെടുന്ന പക്ഷം അല്ലാതെ കീഴക്കോടതിയുടെ തീപ്പിനെ ഭേദപ്പെടുത്തിക്കൂടാ" എന്ന പ്രിവികൌൺസിൽ അഭിപ്രായപ്പെട്ടിട്ടുണ്ട. അതുപ്രകാരം അധികം വാചാസാക്ഷ്യങ്ങൾ ഉള്ളതായ ഇങ്ങിനെയുള്ള ഒരു കേസിൽ വാമ്മൊഴി കെട്ടതായ കോടതിയുടെ മതിപ്പു സാക്ഷാൽ വിശ്വസിക്കാവുന്നത എന്നല്ലാതെ വിചാരിപ്പാൻ പാടുള്ളതല്ല.

൨൨൯. ഇപ്രകാരമുള്ള മുൻ ആലോചനയൊടു കൂടി കീഴക്കോടതിയുടെ അഭിപ്രായം ശരിയാകുന്നുവൊ എന്നും പ്രിവികൌൺസിൽ അഭിപ്രായപ്പെട്ട പ്രകാരം നീതിയുടെ നിവൃത്തിക്കവേണ്ടി ഈ സംഗതിയെ രണ്ടാമതും ആലോചിക്കെണ്ടുത തന്നെയൊ എന്നും അറിയേണ്ടതിനായി ഈ സംഗതിയെപററി എടുത്തിട്ടുള്ള തെളിവുകളെ നാം ആലോചിപ്പാൻ തുടങ്ങുന്നു

൨൩൦. സമുദായത്തിന്റെ സമ്മതം കിട്ടേണ്ടുന്നതിനുള്ള മാൎഗ്ഗത്തെ സംബന്ധിച്ചോ ഈ സമ്മതം കിട്ടേണ്ടുന്നതിനായി മുൻപെയുണ്ടായിരുന്ന മെത്രാന്മാർ എടുത്ത വഴികളെ കുറിച്ചോ കേസിലെ വാദങ്ങളിൽ നിന്നും കക്ഷികൾ ഹാജരാക്കിയ തെളിവുകളിൽ നിന്നും നമുക്ക തീച്ചയായി യാതൊരു അറിവും കിട്ടുന്നില്ല. മുമ്പിലത്തെ മെത്രാന്മാരെ തിരഞ്ഞെടുത്ത ക്രമം എങ്ങിനെയെന്നുള്ളതിനെ പററി ഈ അപ്പീലിന്റെ പ്രസംഗ സമയത്ത അപ്പീൽവാദി വക്കീൽ മെസ്സർ ഗൊവറിനോടു ഞങ്ങൾ ചോദിച്ചു എങ്കിലും അതിനെപററി നല്ലവണ്ണം മനസ്സിലാക്കുവാൻ അദ്ദേഹത്തിന കഴിഞ്ഞില്ല. പുലിക്കോട്ടു ദീവന്നാസ്യോസ തുടങ്ങിയുള്ള മെത്രാപ്പോലീത്തന്മാൎക്ക അവരുടെ അധികാരത്തിന ജ

നങ്ങൾ കീഴ്വഴങ്ങി അവരെ അനുസരിച്ചിരിക്കേണമെന്നു സർക്കാർ വിളംബരത്താൽ കല്പിച്ചിട്ടുണ്ടായിരുന്നതുകൊണ്ടു ജനങ്ങളുടെ സമ്മതം ക്രമമായി കിട്ടുന്നതിനു ആവശ്യം ഇല്ലായിരുന്നു. ൟ കാൎയ്യത്തിൽ കുറെഞ്ഞൊരു കാലത്തിനിടയിൽ കീഴ്നടപ്പു ഇല്ലായിരുന്നതിന്റെ കാരണം ൟ സംഗതികൊണ്ടായിരിക്കാം. എന്നാൽ അപ്പീൽവാദിയുടെ പിന്തുടൎച്ച കാൎയ്യത്തിൽ കഴിഞ്ഞുപോയ മാർ അത്താനാസ്യോസിന്റെ ജീവകാലത്തിങ്കൽതന്നെ പാത്രിയർക്കീസിനും ജനങ്ങളിൽ അധിക ഭാഗക്കാൎക്കും വിരോധം ഉണ്ടായിരുന്നതുകൊണ്ടു അദ്ദേഹത്തിന്റെ വാഴ്ച ജനങ്ങളുടെ സമ്മതത്തോടുകൂടിയായിരുന്നു എന്നു ഊഹിപ്പാൻ അല്പംപോലും വഴിയില്ല. കഴിഞ്ഞുപോയ മാർ അത്താനാസ്യോസിനെപ്പറ്റി അപ്പീൽവാദി ഇപ്രകാരം മൊഴികൊടുത്തിരിക്കുന്നു. "മാർ അത്താനാസ്യോസ മെത്രാനായപ്പോൾ സുറിയാനിസഭയുടെ സമ്മതത്തോടുകൂടി ആയിരുന്നു എന്നു കാണിപ്പാൻ എനിക്കു യാതൊരു ആധാരവും ഇല്ല" അദ്ദേഹത്തിനെ മെത്രാനായി നിയമിച്ചതിനു പിന്നെ ജനങ്ങൾ സമ്മതിച്ചു എന്നു കാണിപ്പാനായി അനേകം തെളിവുകൾ ഉണ്ടു. എന്നാൽ അപ്പീൽ പ്രതിയുടെ ഭാഗത്തിനു അനേകം ആളുകൾ ഉണ്ടായിരുന്നതുകൊണ്ടു അപ്പീൽ വാദിയെ സംബന്ധിച്ചു ജനങ്ങളുടെ സമ്മതം ഉണ്ടായിരിപ്പാൻ തീരെ പാടുള്ളതല്ല എങ്കിലും അയാൾ സത്യംചെയ്തു പറയുന്നു. (ബുക്ക. ൧. പു; ൫൮൦.) "കഴിഞ്ഞുപോയ മാർ അത്താനാസ്യോസ എനിക്കു മെത്രാൻ സ്ഥാനം തന്നതു ജനങ്ങളുടെ ഇപ്രകാരമുള്ള സമ്മതം കിട്ടിയതിന്റെ ശേഷമായിരുന്നു. അതു വാക്കാലെ സമ്മതം ആയിരിക്കണം. അതു എഴുതപ്പെട്ടതായി ഞാൻ ഒന്നും കണ്ടിട്ടില്ല."

ജനങ്ങൾ മെത്രാപ്പോലീത്തായെ അംഗീകരിക്കുന്നതിനെപ്പറ്റിയുള്ള പ്രാധാന്യതയെക്കുറിച്ചു ഇത്രയും പറഞ്ഞുവെക്കുന്നു.

൨൩൧. ഇവിടെ ജനങ്ങളുടെ "സമ്മതം" അല്ലെങ്കിൽ ജനങ്ങളുടെ "അംഗീകാരം, അനുസ്സരണം തെരിഞ്ഞെടുപ്പു" എന്നീ പദങ്ങളിൽ കക്ഷികൾ എന്തു മനസ്സിലാക്കിയിരിക്കുന്നു എന്നു തെളിവായും വ്യക്തമായും മനസ്സിലാക്കേണ്ടതാവശ്യമായിരിക്കുന്നു. (ൟ അവസാനത്തെ പദം റിക്കാൎട്ടിൽ ഒരു സ്ഥലത്തും കാണാനില്ലെങ്കിലും അപ്പീൽവാദിഭാഗം വക്കീലിന്റെ പ്രസംഗം മുഴുവനിലും അയാൾ ഉപയോഗിച്ചിരിക്കുന്നു.) ആകൃതെ മൂന്നു പദങ്ങൾ കക്ഷികളാൽ തങ്ങളുടെ വാദത്തിലും തെളിവിലും ഇരുഭാഗത്തുള്ള സാക്ഷികളാലും ഒരൎത്ഥംതന്നെ സൂചിപ്പിക്കുന്നതിനൊ ഒരു പ്രത്യേക പ്രവൃത്തിയെ കാണിക്കുന്നതിനൊ വ്യത്യാസം കൂടാതെ കൂട്ടികലൎത്തി ഉപയോഗിച്ചിരിക്കുന്നതായി തോന്നുന്നു "അന്ത്യോഖ്യാ പാത്രിയർക്കീസിനാൽ നല്കപ്പെട്ട സ്ഥാനത്തോടുകൂടിയ മെത്രാപ്പോലീത്താ ആകകൊണ്ടും സുറിയാനി അസോസിയേഷൻ കമ്മട്ടിയുടെ പ്രസിഡേണ്ടായി നിയമിക്കപ്പെട്ടതുകൊണ്ടും സുറിയാനി സമുദായത്താൽ അംഗീകരിക്കപ്പെട്ടതുകൊണ്ടും താൻ കീഴ്നടപ്പനുസരിച്ച മേല്പറഞ്ഞ പട്ടികയിൽ വിവരിച്ചിരിക്കുന്ന മുഴുവൻ വസ്തുക്കളു

ടെ കൈവശത്തിനും കർത്തവത്തിനും അർഹതയുള്ളവനായിരിക്കുന്നു" എന്ന അന്ന്യായത്തിൽ പ്രസ്ഥാപിക്കുന്നു. അപ്പീൽപ്രതി ബോധിപ്പിച്ച തെളിവുകളിൽ മുഴുവനും ജനങ്ങളുടെ സമ്മതത്തെ കുറിച്ചും അംഗീകാരത്തെ കുറിച്ചും പറകയും ചെയ്യുന്നു.

൨൩൨. അപ്പീൽവാദി ബോധിപ്പിച്ച കാര്യവിവര പത്രികയിൽ താൻ മെത്രാനായതു താഴെ പറയും പ്രകാരമാണെന്നു പറയുന്നു "കഴിഞ്ഞുപോയ അത്താനാസ്യോസ തന്റെ മരണംവരെ വഹിച്ചിരുന്നതും ൧൦൩൭-ാമാണ്ടു മുതൽ അദ്ദേഹത്തിന്റെ സെക്രട്ടറിയും പിന്നെ റമ്പാനും ൧൦൪൩-ാമാണ്ടിന്റെ ശേഷം സമുദായത്തിന്റെ സമ്മതത്തോടുകൂടിയ മെത്രാപോലീത്തായും ആയ നാം വഹിച്ചിരിക്കുന്ന സ്ഥാനം നിമിത്തം ഇത്യാദി..........." വീണ്ടും ആധാരത്തിന്റെ ൧൧-ാം വകുപ്പിൽ "മാർ അത്താനാസ്യോസിനു ഈ സ്വത്തുക്കളുടെ മേലുള്ള അവകാശവും അധികാരവും ആ പ്രതിഷ്ഠകൊണ്ടു തന്നെ കിട്ടിയില്ല. പിന്നെയൊ മലങ്കര മെത്രാപോലീത്താ തന്റെ ജീവകാലത്തിൽ തന്നെ പിന്തുടച്ചക്കാരനെ നിശ്ചയിച്ചു അദ്ദേഹത്തിനെകൊണ്ടു കാര്യാദികൾ കഴിപ്പിക്കുന്നതിനും വസ്തുവകകളുടെ കൈവശം കൊടുക്കുന്നതിനും ഉള്ള സമ്മതംകൊണ്ടും ആയിരുന്നു. നാം മെത്രാനായി നിശ്ചയിക്കപ്പെട്ടതും നമ്മുടെ മുറകൾ ചെയ്യാനായി അനുവദിക്കപ്പെട്ടതും ഈ നടത്ത അനുസരിച്ചാകുന്നു" എന്നു പറയുന്നു. അപ്പീൽവാദിയുടെ മൊഴിയിൽ ഒരു മെത്രാനെ വാഴിക്കുന്നതിനായി ജനങ്ങളുടെ സമ്മതം വേണമെന്നു പറഞ്ഞിരിക്കുന്നു.

൨൩൩. ഇരുകക്ഷികളുടെ വാദങ്ങളിലും അവരുടെ മൊഴികളിലും സഭയുടെ പൂർവിക ചരിത്രത്തിലും കക്ഷികൾ ഉപയോഗിച്ച ഈ പദത്തിന്റെയൊ ഈ സംഗതിയെകുറിച്ചു അവരുടെ തർക്കത്തിന്റെയൊ അർത്ഥം അവർ മനസിലാക്കിയതു ഒരു ക്രമമായ തെരിഞ്ഞെടുപ്പു ആയിരുന്നു എന്നു കാണിപ്പാൻ യാതൊന്നും കാണുന്നില്ല. കേസിന്റെ ഈ ഭാഗത്തെകുറിച്ചു പ്രസംഗസമയത്ത മെസ്സർ ഗോവറിനോടു വീണ്ടും വീണ്ടും ചോദിച്ചിട്ടുണ്ടായിരുന്നു എങ്കിലും തന്റെ പ്രസംഗത്തിൽ മുഴുവനും താൻ അഭിപ്രായപ്പെട്ടിരുന്നപ്രകാരം കേസിലെ വാദം ഒരു ക്രമമായ തെരിഞ്ഞെടുപ്പു എന്നല്ലാതെ വേറെ പ്രകാരത്തിൽ അല്ലെന്നു കാണിപ്പാനായി റിക്കാട്ടുകൊണ്ടൊ സഭയുടെ ചരിത്രത്തിലുള്ള പൂർവ്വ ദൃഷ്ടാന്തങ്ങൾകൊണ്ടൊ ഞങ്ങളെ ബോദ്ധ്യപ്പെടുത്തുവാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല.

൨൩൪. ഇനി തീർച്ചപ്പെടുത്തുവാനുള്ള ചോദ്യത്തെകൊണ്ടു വിചാരിക്കാം. ജനങ്ങളുടെ അനുവാദം അല്ലെങ്കിൽ സമ്മതം അല്ലെങ്കിൽ അംഗീകാരം എന്നു പറയുന്നതിൽ ബ്രിട്ടീഷ ഹൌസ ഓഫ കോമൻസിലെയൊ ഐക്യനാടുകളിലെ സെനററിന്റെയൊ വേറെ രാജ്യങ്ങളിലെ ആലോചന സഭയിലെയൊ മെമ്പ്രന്മാരെ തെരിഞ്ഞെടുക്കുന്നതുപോലെ ഒരു ക്രമമായ തെരിഞ്ഞെടുപ്പു സ്ഥാനത്തിൽ പ്രവേശിക്കുന്നതിനു മുമ്പായി വേണമെന്നൊ അതൊ സ്ഥാനമേല്ക്കുന്നതിനു നിയമിക്കപ്പെട്ട ആളിനെ സമ്മതിക്കുന്നതിനു എതൃക്കാതെയും മടിക്കാതെയും

ഉള്ള കീഴ്വഴക്കമെന്നൊ മനസ്സിലാക്കിയൂ? ൟ രണ്ടു അഭിപ്രായങ്ങളും വെളിവായിട്ടും വെവ്വെറെ ആയിട്ടുമുള്ളതു ആകുന്നു എന്ന വിചാരിക്കപ്പെടണം. അവ അന്യോന്യം വ്യത്യാസപ്പെട്ടിരിക്കുന്നു. ൟ സംഗതിയിൽ ൟ രണ്ടു വെളിവായ അഭിപ്രായങ്ങളെ സമ്മിശ്രമാക്കിയിരുന്നാൽ കെസിൽ വളരെ കുഴപ്പം ഉണ്ടാക്കിയിരിക്കുന്നു എന്ന ഞങ്ങൾക്ക തൊന്നുന്നു. കെസിന്റെ ൟ ഭാഗത്തെ കുറിച്ചു പ്രസംഗം പറയുന്നതിൽ ഇരു കക്ഷിവക്കീലന്മാരും ൟ വ്യത്യാസം മനസ്സിൽ വച്ചില്ല. അപ്പീൽവാദിയുടെ പാറവട്ടെ വക്കീൽ തെരിഞ്ഞെടുപ്പിനെക്കുറിച്ചുള്ള തക്കത്തിനു കാരണമാക്കിയൂ കെസിലെ വാദങ്ങൾ ആയിരുന്നു എന്നുള്ള ഊഹത്തിന്മേൽ ആരംഭിച്ചു. എന്നാൽ ഞങ്ങൾ മുമ്പെ കാണിച്ചപ്രകാരം ൟ ഊഹം അടിസ്ഥാനമില്ലാത്തതാകുന്നു.

൨൩൭. അപ്പീൽ വാദി സത്യം ചെയ്തു പറയുന്നു "അദ്ദേഹം ഇവിടെ മെത്രാനായി ഭരിച്ചത പാത്രിയക്കീസ നല്കിയതായ മെത്രാൻ സ്ഥാനം കൊണ്ടു മാത്രമല്ല മലയാളത്തിലെ സുറിയാനിസഭയുടെയും അന്നത്തെ മെത്രാന്റെയും അനുവാദപ്രകാരവും തിരുവിതാംകൂർ മഹാരാജാവിന്റെ വിളംബരപ്രകാരവും ആകുന്നു. (അയാളുടെ മൊഴിയുടെ ൪൦-ാം പുറം) മാർ അത്താനാസ്യൊസ മെത്രാനായപ്പോൾ സുറിയാനി സഭയുടെ സമ്മതമുണ്ടായിരുന്നൊ എന്ന കാണിക്കുന്നതിന ഒരു രേഖയും എന്റെ പക്കൽ ഇല്ല. അദ്ദേഹം മെത്രാൻ ആയതിന്റെ ശേഷം ജനങ്ങളുടെ സമ്മതം ഉണ്ടായിരുന്നു എന്നു കാണിപ്പാൻ അനേക തെളിവുകൾ ഉണ്ടു" മെത്രാനായി നിശ്ചയിക്കുക എന്നതിനെ അയാൾ മനസ്സിലാക്കിയത എന്തെന്ന കാണിപ്പാനായി പിന്നെയും പറയുന്നു. തിരുവിതാംകൂറിൽ ഒരു മെത്രാനായി തീരുന്നതിനു ഒരു ബിഷോപ്പിൽ നിന്നുള്ള പട്ടം തന്നെയല്ല രാജാവിന്റെ ഒരു വിളംബരം കൂടെ ആവശ്യമാകുന്നു. (൪൫-ാം പുറം) ൟ മൊഴികൾ എല്ലാം ഒന്നായി എടുത്തു സുറിയാനി സഭയുടെയും അതിന്റെ മെത്രാന്മാരുടെയും പൂർവചരിത്രത്തോടു കൂടി വിചാരിച്ചുനോക്കിയാൽ അപ്പീൽവാദി തന്റെ ജ്യേഷ്ഠൻ കഴിഞ്ഞുപോയ മാർ അത്താനാസ്യൊസിന്റെ സംഗതിയിൽ ജനങ്ങളുടെ സമ്മതം അല്ലെങ്കിൽ അംഗീകാരം ഉണ്ടായിരുന്നു എന്നു പറഞ്ഞതിന്റെ അർത്ഥം അദ്ദെഹത്തിനു മെത്രാസ്ഥാനം കിട്ടിയതിൽ വച്ചു ജനങ്ങൾക്കുള്ള കീഴ്വഴക്കവും അംഗീകാരവും സമ്മതവും എന്നു മാത്രമാകുന്നു,

൨൩൮. സമുദായത്താൽ അംഗീകരിക്കപ്പെടുക എന്നുള്ളത കക്ഷികൾ മനസ്സിലാക്കിയൂ ഇപ്രകാരമാകുന്നു എങ്കിൽ—ഞങ്ങളും അപ്രകാരം വിചാരിക്കുന്നു——ഞങ്ങളുടെ പ്രവൃത്തി ലഘുവായി തീൎന്നു എന്നു മാത്രമല്ല വ്യക്തമല്ലാത്ത വാമൊഴി മുഴുവനും കെസിൽ സംബന്ധമില്ലാതെയും തീൎന്നിരിക്കുന്നു.

൨൩൯. കെസിലെ വാദത്തെ കുറിച്ചുള്ള ൟ അഭിപ്രായത്തിൽ ആലോചിച്ചു തീൎച്ചയാക്കുവാനുള്ള സംഗതി അന്ത്യയ രീതിയിൽ അപ്പീൽവാദിയുടെ ഭാഗത്തിലൊ അപ്പീൽ പ്രതിയുടെയൊ ഭാഗത്തിലൊ അധികം ആളുകൾ ഉണ്ടായിരുന്നുത അല്ലെങ്കിൽ ജനങ്ങളുടെ അധിക

പക്ഷം ആരുടെ ഭാഗത്തായിരുന്നു എന്നൊ അധികപക്ഷം ആരെ അംഗീകരിച്ചു? എന്നൊ ആകുന്നു.

൨൩൮. കക്ഷികൾ തമ്മിലുള്ള തൎക്കം സാക്ഷാൽ ഇതുതന്നെയാകുന്നു എന്നു നമുക്കു തോന്നുന്നു. ഇപ്പോൾ അപ്പീൽവാദിവക്കീൽ രക്ഷിക്കുന്നപ്രകാരം മുറപ്രകാരമുള്ള തെരിഞ്ഞെടുപ്പു ആയിരിപ്പാൻ പാടില്ല എന്നു നമുക്കു പൂൎണ്ണബോദ്ധ്യം ഉണ്ടു. അപ്പീൽപ്രതിയുടെ വക്കീലും കെസിന്റെ ഒരു ആന്തരം വെളിവായി ഞങ്ങളെ കാണിച്ചിട്ടില്ല എന്നുംകൂടി പറയെണ്ടിയിരിക്കുന്നു. മുറപ്രകാരമുള്ള തിരഞ്ഞെടുപ്പും കീഴ്വഴക്കത്തിൽ നിന്നും സമ്മതത്തിൽനിന്നും ഉണ്ടാകുന്ന അംഗീകാരവും തമ്മിലുള്ള വ്യത്യാസത്തിന്റെ വലിപ്പം അവൎക്കു മനസ്സിലായിട്ടില്ലെന്നു തെളിവാകുന്നു. കക്ഷികൾ മനസ്സിലാക്കിയിരിക്കുന്നതു ആദ്യം പറഞ്ഞപ്രകാരമെന്നു വിചാരിക്കുന്നു എങ്കിൽ അതു കെസിന്റെ വാദത്തെ തെറ്റായിട്ടു ധരിക്കുക എന്നു തന്നെയുമല്ലാ കെസിൽ ഏറ്റവും സാരമായും പ്രയാസമായിട്ടും ഉള്ള ഒരു തൎക്കത്തെ ഉണ്ടാക്കയും ചെയ്യുന്നു. ഇതു കക്ഷികൾ ഒരിക്കലും വിചാരിച്ചിട്ടില്ല എന്നു തന്നെയുമല്ല അവർ ഗ്രഹിച്ചിട്ടില്ലാത്തതുമായ കാൎയ്യ നടത്തയുടെ ഒരു പ്രയാസമാകുന്നു.

൨൩൯. സഭാചരിത്രത്തിൽ ക്രമമായിട്ടുള്ള തെരിഞ്ഞെടുപ്പിനെ കുറിച്ചു മുൻ ദൃഷ്ടാന്തം എവിടെ പറഞ്ഞിരിക്കുന്നു? ഒരിടത്തും ഇല്ല. കെസിന്റെ വാദത്താൽ തെരിഞ്ഞെടുപ്പു എന്നു ധരിക്കുന്നു എങ്കിൽ അപ്പോൾ വെറെ ഒരു വാദം ഉണ്ടാകുന്നു. ഒരു തിരഞ്ഞെടുപ്പു എല്ലാവരുടെ അനുവാദത്തോടു കൂടിയൊ അതൊ ചുരുക്കം പെരുടെ അനുവാദത്തോടു കൂടിയൊ വെണ്ടതെന്നും ചുരുക്കം പെരുടെ ആകുന്നു എങ്കിൽ അതിനു അഭിപ്രായപ്പെടുവാൻ യോഗ്യരായിട്ടുള്ളവർ ആരെല്ലാമെന്നും അല്ലാത്തവർ ആരെല്ലാമെന്നും സ്ത്രീകൾക്കും കുട്ടികൾക്കും തെരിഞ്ഞെടുപ്പാനുള്ള അഭിപ്രായം പറയുന്നതിനു അൎഹതയുണ്ടൊ എന്നും മറ്റും ഉള്ള ചോദ്യങ്ങൾക്കു ഇടയുണ്ടാകുന്നു. ഈ ചോദ്യങ്ങൾ കക്ഷികൾ ഒരു നാളും വിചാരിച്ചിട്ടു കൂടെ ഇല്ലാത്ത കുഴപ്പങ്ങൾക്കു ഇടകൊടുക്കുന്നു. നമുക്കു ഇപ്പോൾ മനസ്സിലായിരിക്കുന്നപ്രകാരമുള്ള തെരിഞ്ഞെടുപ്പു സുറിയാനി സഭയുടെ മുമ്പലത്തെ ചരിത്രത്തിന്റെ കാലത്തു അവരുടെ യാകട്ടെ മെത്രാപ്പോലീത്തന്മാരുടെ ആകട്ടെ തലയിൽ കയറിട്ടില്ലെന്നുള്ളതു സഭാചരിത്രത്തിൽ നിന്നും കക്ഷികളുടെ തെളിവിൽനിന്നും പ്രത്യക്ഷപ്പെടുന്നു.

൨൪൦. ജനങ്ങളുടെ അംഗീകാരം അല്ലെങ്കിൽ സമ്മതം എന്നുള്ളതിനു അവരിൽ അധികം പേരുടെ കീഴ്വഴക്കം എന്നു അല്ലാതെ വെറെ യാതൊരു അൎത്ഥവും ഇല്ലാ എന്നു അപ്പീൽവാദിയുടെ മൊഴിയിൽനിന്നും കഴിഞ്ഞുപോയ മാർ അത്താനാസ്യോസിന്റെ ദീൎഘമായ എഴുത്തുകുത്തുകളിൽ നിന്നും അപ്പീൽപ്രതി ബ്രിട്ടീഷ റസിഡെണ്ടിനും മദ്രാസ ഗവൎമ്മെണ്ടിനും അയച്ച സങ്കട പത്രങ്ങളിൽനിന്നും (യു. യു. യു. ൧൪-ം ൧൫-ം രേഖകൾ) സംശയം കൂടാതെ തെളിയുന്നു.

൨൪൧. ഈ അഭിപ്രായപ്രകാരം മുളന്തുരുത്തിയിൽ ആദ്യത്തെ

കൂട്ടത്തിനായി നോട്ടീസ എല്ലാസ്ഥലത്തും അയച്ചതിനെയും അതിൻെറ മുറയെയും കുറിച്ചുള്ള തടസ്സത്തെയും, തക്കിച്ചരിച്ചപ്പെടുത്തുന്നതിലെക്ക നിശ്ചയിച്ചിരിക്കുന്ന സംഗതിയുടെ വിവരത്തെയും സമയത്തെയും പററി നൊട്ടീസിൽ വിവരിച്ചിരിക്കുന്നതു മതിയാകുന്നതൊ അല്ലയൊ എന്നുള്ളതിനെയും ആ യൊഗത്തിലെ നടപടിയുടെ മുറയെയും ക്രമത്തെയും അതിൽവച്ച ഉറപ്പിച്ച നിശ്ചയങ്ങളുടെ വിധത്തെയും കുറിച്ചുള്ള എല്ലാ തക്കങ്ങളും ഉപയൊഗമില്ലാത്തതും അനാവശ്യമായിട്ടുള്ളതും ആകുന്നു.

൨൰൭. അഭിപ്രായം ജി. ജി. എച്ച. എച്ച എന്ന രേഖകളെ, ജനങ്ങളിൽ അധികംപേരും അപ്പീലപ്രതിയെ തങ്ങളുടെ സഭയുടെ മെത്രാപ്പോലീത്തായും ട്രസ്റ്റിയും ആയി കൈക്കൊള്ളുകയും അംഗീകരിക്കയും ചെയ്യുന്നതിലെക്ക തെളിവുകളാക്കി തീക്കുന്നു. മേൽപറഞ്ഞ രണ്ടു രേഖകളും വാദിച്ചപ്രകാരം തെരിഞ്ഞെടുപ്പിൻെറ ഫലത്തെ കാണിപ്പാനായുള്ള തെളിവുകൾ എന്ന ഒരുനാളും വിചാരിപ്പാൻ പാടുള്ളതല്ല. ആ ഉദ്ദേശത്തൊടു കൂടെ അവയെ ഫയലാക്കിയെന്നു നമുക്ക തോന്നുന്നില്ല. മുളന്തുരുത്തിയിലും പരുമലയിലും ഉണ്ടായിരുന്ന യോഗങ്ങൾ അവയുടെ ദേശനടത്തയെ ക്രമപ്പെടുത്തുവാനും പാത്രിയക്കിസിൻെറ മേലധികാരം ഒരു ബലമുള്ള അടിസ്ഥാനത്തിന്മേൽ ഉറപ്പിക്കുവാനും തങ്ങളുടെ പള്ളിവക സ്വത്തുക്കളെ അന്യായമായി കൈവശം വച്ചിരിക്കുന്നവരെ ഒഴിക്കുന്നതിനുള്ള വഴികൾ നോക്കുവാനും ക്രമപ്രകാരം വാഴിച്ചാക്കിയിരിക്കുന്ന തങ്ങളുടെ മെത്രാപ്പോലീത്തായ്ക്ക ലൌകികമായും ആത്മികമായും ഉള്ള അധികാരങ്ങളെ യാതൊരു ഇളക്കവും കൂടാതെ ഉറപ്പിക്കുന്നതിനും ആയി നിശ്ചയിക്കപ്പെട്ട സുറിയാനി സമുദായത്തിൻെറ പൊതുവെയുള്ള യോഗങ്ങളായി നാം വിചാരിക്കുന്നു. ജി. ജി. എന്നും എച്ച. എച്ച. എന്നുമുള്ള രേഖകളാൽ പൂണ്ണമായി തെളിയുന്നപ്രകാരം ഈ യോഗങ്ങളിൽ നടന്നിരുന്ന സംഗതികൾ ഇവ തന്നെയെന്ന ഞങ്ങൾ വിചാരിക്കുന്നു.

൨൰൮. കക്ഷികളുടെ വ്യക്തമായും സംശയരഹിതമായും ഉള്ള വാദങ്ങൾക്ക അവരുടെ വിചാരത്തിൽ ഇല്ലായിരുന്നതും ഉണ്ടാകുവാൻ പാടില്ലായിരുന്നതുമായ അത്ഥങ്ങൾ ഉണ്ടാകുവാൻ തക്കവണ്ണം നിബ്ബന്ധിച്ചുകൂട്ടാവശ്യമില്ല. മേൽ വിവരിച്ചപ്രകാരത്തിൽ ഉള്ള അത്ഥങ്ങൾ കൊടുക്കുന്നതിനാൽ സമാധാനപ്രിയരും സാധുക്കളുമായ സുറിയാനി സമുദായത്തിൽ ഉണ്ടാകാവുന്ന കലക്കങ്ങളും ഭിന്നതകളുംകൊണ്ടു ജനങ്ങളുടെ അംഗീകാരം സമ്മതം എന്ന വാക്കുകൾക്ക വളരെ പ്രയാസത്തോടെ ഉണ്ടാക്കിയിട്ടുള്ള വ്യാഖ്യാനം കക്ഷികളുടെ നടത്തയാലാകട്ടെ കഴിഞ്ഞുപോയ മെത്രാപ്പോലീത്തന്മാരുടെ ദീഘമായ ചരിത്രത്താലകട്ടെ നീതീകരിക്കപ്പെടുമൊ എന്ന ഗൌരവമായി ആലോചിക്കേണ്ടിയിരിക്കുന്നു.

൨൰൯. തെരിഞ്ഞെടുപ്പ എന്ന മൊഴിയുടെ സാരം തിരുവിതാംകൂറിലുള്ള സുറിയാനി സഭയിൽ ആക്കും മനസ്സിലാകുവാൻ പാടില്ലാ.

ആതാകുന്നു. തെരിഞ്ഞെടുപ്പു സമ്പ്രദായം എന്തെന്നുള്ളതിനെ കുറിച്ചു അവൎക്കു ഒരു അഭിപ്രായവും ഉണ്ടാകുവാൻ ഇടയുള്ളതല്ല. അതു ഈ രാജ്യത്തിൽ അറിയപ്പെട്ടിട്ടില്ല. ആകയാൽ കക്ഷികൾ ഇപ്രകാരമുള്ള ഒരു സംഗതി വിചാരിച്ചു എന്നു പറയുന്നതു അവൎക്കു തിരിച്ചറിവില്ലാത്തതിനെ പറഞ്ഞു എന്നു ആലോചിക്കയാകുന്നു.

൧൭൮. ഇപ്പോൾ ആദ്യമായി അംഗീകാരത്തെ കുറിച്ചു പറയുന്നതിൽ, കക്ഷികളുടെ ഈ തൎക്കം (അതായതു മേൽ വിവരിച്ച പ്രകാരം തന്നെ പാത്രിയൎക്കീസിനാൽ ക്രമമായി വാഴിക്കപ്പെട്ട ഒരു മെത്രാൻ തന്നെയും ഈ ദേശത്തെ സഭയുടെ മെത്രാപ്പോലീത്തായാകുന്നതിനു ജനങ്ങളുടെ അംഗീകാരം ആവശ്യമായിരുന്നു എന്നതു) പുതുതായ ഒരു വിചാരവും പാത്രിയൎക്കീസിനാൽ അയക്കപ്പെടുന്ന പരദേശികൾ സമുദായത്തിന്റെ ഇഷ്ടത്തിനു വിരോധമായിട്ടും അതിന്റെ സമ്മതം കൂടാതെയും പള്ളിവക മുതലിന്മേൽ കൎത്തവ്യം നടത്താതെ ഇരിപ്പാൻ ഒരുമുൻ കരുതലുകൊണ്ടും ആണെന്നു ഞങ്ങൾക്കു തോന്നുന്നു എന്നു പ്രസ്താവിക്കേണ്ടിയിരിക്കുന്നു. ൧-ാമത്തെ മാർത്തോമ്മാ മുതൽ കഴിഞ്ഞുപോയ അത്താനാസ്യോസ വരെ (൧൬൫൩-മുതൽ ൧൮൧൬-വരെ) മെത്രാപ്പോലീത്തന്മാരുടെ കാൎയ്യത്തിൽ ജനങ്ങളുടെ അംഗീകാരം ഇല്ലായിരുന്നു. ഒരു കാലത്തും ഇപ്രകാരമുള്ള ഒരു നടപ്പു ഉണ്ടായിരുന്നു എന്നു ചരിത്രത്താൽ കാണുന്നില്ല. മുമ്പുണ്ടായിരുന്ന മെത്രാപ്പോലീത്തന്മാരുടെ സംഗതിയിൽ ഒരു മെത്രാപ്പോലീത്താ ആകേണ്ടതിനു പാത്രിയൎക്കീസിനാലുള്ള പ്രതിഷ്ഠയും നിശ്ചയവും മാത്രം മതിയായിരുന്നതായി കാണുന്നു. വിളംബരത്തെക്കുറിച്ചു പറയുമ്പോൾ മെത്രാപ്പോലീത്തന്മാൎക്കു (൧-ാമത്തെ മാർ തോമ്മാ മുതൽ കഴിഞ്ഞുപോയ മാർ അത്താനാസ്യോസ വരെ) ജനങ്ങളുടെ സമ്മതമൊ അംഗീകാരമൊ ഒരിക്കലും ആവശ്യമില്ലാതെ ഇരിക്കയും സൎക്കാര അംഗീകരിച്ചിരിക്കുന്ന മെത്രാപ്പോലീത്തായെ ജനങ്ങൾ അനുസരിക്കേണമെന്നു വിളംബരത്താൽ കല്പിക്കപ്പെട്ടിരിക്കുന്നതുകൊണ്ടു വാസ്തവത്തിൽ അതിനെക്കുറിച്ചു വിചാരിക്കകൂടെ ചെയ്തിട്ടില്ലായിരുന്നു. സുറിയാനി മെത്രാപ്പോലീത്തന്മാരെ നിശ്ചയിക്കുന്നതിലും നീക്കുന്നതിലുമുള്ള സകല സംബന്ധത്തെയും സൎക്കാർ ഉപേക്ഷിക്കയും ചില മെത്രാന്മാൎക്കു അനുകൂലമായി വിളംബരത്തിന്റെ സാദ്ധ്യത്തെ വിസ്തരിച്ചു പറകയുംചെയ്തു "പി" എന്ന രേഖയായ വിളംബരത്തിന്റെ ശേഷമായിരുന്നു ജനങ്ങളുടെ സമ്മതം അതിനു പകരം വിശേഷമായിട്ടുള്ളതും ഉറപ്പായിട്ടുള്ളതും ആണെന്നു വിചാരിച്ചതു. ഈ 'പി' എന്ന വിളംബരത്തിന്റെ വാചകത്തിൽനിന്നും ഇതിനു മുമ്പുണ്ടായിരുന്ന വിളംബരത്തെ (പ്രത്യേകിച്ചു 'ഒ' എന്ന രേഖ) ഈ വ്യവഹാരത്തിലെ കക്ഷികളും മുമ്പിലത്തെ സദർകോട്ടു ജഡ്ജിമാരും പൊതുജനങ്ങളും വ്യാഖ്യാനിച്ചിരിക്കുന്നതിൽനിന്നും വെളിവാകുന്നു. യാതൊരുത്തനും മെത്രാപ്പോലീത്താ സ്ഥാനത്തിനു അവകാശപ്പെടുന്നതിൽ നിന്നും ജനങ്ങൾ അപ്രകാരം അയാളെ അംഗീകരിക്കുന്നതിൽ നിന്നും "ഒ" എന്ന രേഖ വിരോധിക്കുന്നതായി ഈ രാജ്യത്തെ പ്രധാന കോടതി

മനസ്സലാക്കിയിരിക്കുമ്പോൾ സൎക്കാരിന്റെ അംഗീകാരംകൊണ്ടു മാത്രം ഒരു ക്രമമായി പ്രതിഷ്ഠിക്കപ്പെട്ട ആൾക്കു മെത്രാപ്പോലീത്താ സ്ഥാനം ഉണ്ടാകുന്നു എന്ന ജനങ്ങൾ വിശ്വസിച്ചിരുന്നതു അതിശയിക്കത്തക്കതല്ല. ഈ സ്ഥിതിക്കു ജനങ്ങളുടെ അംഗീകാരംകൊണ്ടോ തെരിഞ്ഞെടുപ്പുകൊണ്ടോ എന്തു പ്രയോജനം ഉണ്ടായിരുന്നു?

൨൪൫. "ഒ" എന്ന വിളംബരം ദുൎബ്ബലപ്പെടുത്തി ജനങ്ങൾ തങ്ങളുടെ മഹാചാൎയ്യാ എന്ന വിചാരിക്കുന്ന "പി" എന്ന വിളംബരം പ്രസിദ്ധപ്പെടുത്തിയതിനോടുകൂടി ജനങ്ങളുടെ അംഗീകാരവും സമ്മതവും വേണമെന്നുള്ള അഭിപ്രായം അവരിൽ ഉണ്ടായിരിക്കാമെന്നല്ലാ സാക്ഷാൽ ഉണ്ടായി എന്നും പ്രത്യക്ഷമാകുന്നു. അതു കുറെഞ്ഞൊരു കാലം മുമ്പ ൧൦൫൧-ൽ ആയിരുന്നു. അതനുസരിച്ചുണ്ടായ ആദ്യത്തെ വ്യവഹാരം ഇപ്പോഴത്തെ ഈ വ്യവഹാരമാകുന്നു. സഭാചരിത്രത്തിൽ ഈ സംഗതിക്കു മുൻദൃഷ്ടാന്തം ഇല്ലാഞ്ഞതിന്റെയും മെസ്സർ ഗോവർ പറഞ്ഞപ്രകാരമുള്ള തെരിഞ്ഞെടുപ്പു നടത്തുന്നതിനും അവസാനിപ്പിക്കുന്നതിനും ഉള്ള ക്രമത്തെപ്പറ്റി അദ്ദേഹത്തിനോടു പലപ്പോഴും ചോദിച്ചാറെ ഉത്തരം പറയുന്നതിനുണ്ടായ പ്രയാസത്തിന്റെയും കാരണം ഇതായിരുന്നു.

൨൪൬. അപ്പീൽവാദിയുടെ വ്യവഹാരം, താൻ വാളു ഏറ്റ ഇണ്ടിയായിൽ വന്നതിന്റെ ശേഷം കഴിഞ്ഞുപോയ അത്താനാസ്യോസ സ്ഥാനത്തിൽനിന്ന നീക്കപ്പെട്ട ആ സ്ഥാനത്തിൽ താൻ (അപ്പീൽപ്രതി) നിയമിക്കപ്പെട്ടിരിക്കയാൽ അത്താനാസ്യോസിനെ സുറിയാനി മെത്രാപ്പോലീത്തായായി അംഗീകരിക്കുന്ന "ഒ" എന്ന വിളംബരത്തെ തിരുവിതാംകൂർ ഗവൎമ്മെണ്ടിനെകൊണ്ടു ദുൎബ്ബലപ്പെടുത്തിക്കുന്നതിനും എല്ലാ സുറിയാനി ക്രിസ്ത്യാനികളും അവനവന്റെ സ്വന്ത ബോദ്ധ്യപ്രകാരമുള്ള ബിഷോപ്പിനെ പരസ്യമായി അനുസരിക്കയും കീഴ്വഴങ്ങുകയും ചെയ്യുന്നതിന സ്വാതന്ത്ര്യമുണ്ടെന്നും അതിൽ അഭിപ്രായ വ്യത്യാസം ഉണ്ടായിരുന്നാൽ ഓരോ പള്ളികളിൽ ഉള്ള സുറിയാനി ക്രിസ്ത്യാനികളിൽ അധികം ആളുകളുടെ ആഗ്രഹത്തെ അറിയുന്നതിനു കമ്മീഷ്യനൎമ്മാരെ നിശ്ചയിക്കയും അപ്രകാരം അധികം ആളുകൾ തന്റെ ഭാഗത്തിലുള്ള ബിഷോപ്പിന്റെ അധികാരത്തിൽ പള്ളിയും സ്വത്തുക്കളും വയ്ക്കുകയും ചെയ്യണമെന്നും കാണിച്ച ഒരു വിളംബരം പ്രസിദ്ധപ്പെടുത്തിക്കുന്നതിനും തിരുവിതാംകൂറിലെ റസിഡെണ്ടിനും മദ്രാസ ഗവൎമ്മെണ്ടിനും ഫലമില്ലാതെ ഹരജികൾ (യ. യ. യ. ൩൭-ം ൧൫-ം രേഖകൾ.) അയച്ചിട്ടുണ്ടായിരുന്നു എന്നും അതിന്റെ ശേഷം താൻ അന്തിയോഖ്യാ പാത്രിയൎക്കീസിനോടു അപേക്ഷിച്ചു അദ്ദേഹം ൧൮൭൬-ന്റെ ഒടുക്കത്തിൽ മലയാളത്തിൽ വന്നു പ്രധാനപ്പെട്ട സുറിയാനി ക്രിസ്ത്യാനികൾ ഉണ്ടായിരുന്ന ഒരു യോഗം മുളന്തുരുത്തിയിൽ കൂടിയെന്നും ആ കൂട്ടത്തിൽവച്ച പാത്രിയൎക്കീസിന്റെ മുമ്പാകെ തന്നെ (അപ്പീൽപ്രതിയെ) ജനങ്ങൾ തങ്ങളു

ടെ മെത്രാപ്പോലീത്തായി പരസ്യമായി അംഗീകരിച്ചു എന്നും അപ്പോൾ താൻ "സുറിയാനി ക്രിസ്ത്യാനി അസോസിയേഷ്യൻ കമ്മിട്ടിയുടെ" പ്രസിഡെണ്ടായി തെരിഞ്ഞെടുക്കപ്പെട്ടു എന്നും ആകുന്നു. തിരുവിതാംകൂർ ഗവൎമ്മെണ്ടു അവസാനത്തിൽ അപ്പീൽ പ്രതിയുടെ അപേക്ഷപ്രകാരം "ഒ" എന്ന വിളംബരത്തെ ഭേദപ്പെടുത്തി മിക്കവാറും അപ്പീൽ പ്രതി ആഗ്രഹിച്ചിരുന്ന പ്രകാരം "പി" എന്ന രേഖയായ വിളംബരത്തെ പ്രസിദ്ധപ്പെടുത്തി. ഇതുകൊണ്ടു ൧൮൭൬-ാമാണ്ടു മുതല്ക്കു തന്നെ അപ്പീൽപ്രതി തന്റെ ഭാഗത്തിൽ അധികപക്ഷം ജനങ്ങൾ ഉണ്ടെന്നു വാദിച്ചിരുന്നത വെളിവാകുന്നു.

൨൧൭. പാത്രിയക്കീസിന്റെ കല്പനപ്രകാരം മുളന്തുരുത്തിയിൽ കൂടിയ സംഘത്തിന്റെ നടപടികളും സുറിയാനി സമുദായത്തിന്റെ മുമ്പാകെ ഉള്ള അദ്ദേഹത്തിന്റെ പ്രസംഗവും ആ സംഘത്തിലെ നിശ്ചയങ്ങളും അടങ്ങിയിരിക്കുന്ന "ജി. ജി." പ്രമാണം അപ്പീൽ പ്രതിയെക്കൊണ്ടു ൮൯ വകുപ്പിൽ വിവരിച്ചിരിക്കുന്ന സംഗതികളെ തെളിയിക്കുന്നു. ആ രേഖയെ കുറിച്ചു നാം ഇനി ആലോചിക്കാം.

൨൧൮. ഇതിൽ പറഞ്ഞിരിക്കുന്ന പാത്രിയക്കീസിന്റെ പ്രസംഗത്തിൽ തന്റെ സ്ഥാനത്തിനു ഹെതുഭൂതൻ പാത്രിയക്കീസ ആകുന്നു എന്നുള്ള ഭാവം ഒരു സമയംകൊണ്ടു മറന്നുകളഞ്ഞ കഴിഞ്ഞുപോയ മാർ അത്താനാസ്യോസിനു അനുകൂലമായി കൊടുത്തിരുന്ന വിളംബരം തിരുവിതാംകൂർ സൎക്കാരിനെകൊണ്ടു ദുൎബ്ബലമാക്കിച്ചു മലങ്കര ഇടവകയിൽ പാത്രിയക്കീസിന്റെ അധികാരം ഒരു ഉറപ്പായ അടിസ്ഥാനത്തിന്മേൽ രണ്ടാമതും ഉറപ്പിക്കുവാനും കഴിഞ്ഞുവന്നതുപോലെ സമുദായം തങ്ങൾക്കു ഇഷ്ടമുള്ള ആളിനെ തങ്ങളുടെ സഭാനായകനായി അംഗീകരിപ്പാൻ അനുവദിക്കുന്നതിനും ഉള്ള തന്റെ പ്രയത്നത്തെ കാണിക്കുന്നു. മുളന്തുരുത്തി സുന്നഹദോസിലെ നടപടിയുടെ ഫലത്തെയും ക്രമത്തെയും കുറിച്ചു നിശ്ചയിപ്പാനായി ആ പ്രസംഗത്തിൽ പാത്രിയക്കീസ പറഞ്ഞതിനെ ഇത സംബന്ധിച്ചു വീണ്ടും പറവാൻ ആവശ്യമായിരിക്കുന്നു. പ്രസംഗം താഴെ വരുംപ്രകാരം ആകുന്നു. "നിങ്ങൾ അയച്ചു പൊതുവിലുള്ള എഴുത്തും മറ്റു അനെകം എഴുത്തുകളും നമുക്കു കിട്ടി. അവയെ വായിച്ചു ബെലിയാർ നിമിത്തം നിങ്ങളും സഭമുഴുവനും സഹിക്കുന്നതായ സങ്കടങ്ങളെ കുറിച്ചു മനസ്സിലായ ഉടനെ നാം കൊൺസ്റ്റന്തിനപുരിയിലെക്കും അവിടെ നിന്നു ലണ്ടനിലെക്കും യാത്രതിരിച്ചു. ഇപ്രകാരമുള്ള അന്യ രാജ്യങ്ങളിൽ നാം ദുഃഖത്തോടു കൂടി ൧ മാസകാലംപാൎത്തു ദൈവകൃപയാൽ ശ്രേഷ്ഠതപെട്ടിരിക്കുന്ന മഹാ രാജ്ഞിയോടും ബഹുമാനപ്പെട്ട ഉദ്യോഗസ്ഥന്മാരൊടും നിങ്ങളുടെ വ്യസനത്തെ പറ്റി അറിയിക്കുകയും അവർ തന്നെ നിങ്ങളുടെയും നാം കൊടുത്ത സങ്കടത്തെയും വായിച്ചതിന്റെ ശേഷം ആ റിക്കാർട്ടുകൾ എല്ലാം മദ്രാസ ഗവൎമ്മെണ്ടിലെക്കു അയയ്ക്കുകയും ഇന്ത്യായിലെ പ്രധാന ഗവൎമ്മെണ്ടു ഉദ്യോഗസ്ഥന്മാൎക്കു പരിചയ കത്തുകൾ തരികയും ചെയ്തു. നാം ഇന്ത്യായി

ൽ എത്തി ബഹുമാനപ്പെട്ട ഗവൎണ്ണരവൎകളെ കാണെണ്ടുന്നതിനായി നീലഗിരിക്ക പോയിരുന്നു നമ്മുടെ ഠരം വാദ്ധ്യാകാലത്തു ഇന്ത്യയിലേക്ക വന്നതിന്റെ കാരണത്തെക്കുറിച്ചു അദ്ദേഹത്തിനോടു നാം പറഞ്ഞപ്പോൾ അദ്ദേഹം നമ്മെ വേണ്ടുംവിധത്തിൽ ബഹുമാനിക്കയും ഠരം വിളംബരം ദുൎബ്ബലപ്പെട്ടുത്തേണ്ടതാണെന്നും അദ്ദേഹം ആത്മിക കാൎയ്യങ്ങളിൽ ഏൎപ്പെട്ടുകയില്ലെന്നും അതിനായി തിരുവിതാംകൂർ മഹാരാജാവിന്റെ അടുക്കൽ നാം ചെല്ലണമെന്നും ഇവയെ സംബന്ധിച്ച എല്ലാ റിക്കാട്ടുകളും മഹാരാജാവിന്ന അയച്ചുകൊടുത്തിട്ടുണ്ടെന്നും അദ്ദേഹം പരമാൎത്ഥാനുസരണം ഠരം കാൎയ്യം തീൎപ്പാക്കുമെന്നും നമ്മോടു പറകയുംചെയ്തു. നാം തിരുവനന്തപുരത്തു എത്തി നമ്മുടെ വ്യസനത്തെപറ്റി ബഹുമാനപ്പെട്ട മഹാരാജാവിനെ അറിയിച്ചാറെ അദ്ദേഹം ആ കാൎയ്യം തീൎച്ചയാക്കി വിവരത്തിന മദ്രാസ ഗവൎമ്മെണ്ടിന്ന എഴുതിഅയക്കുകയുംചെയ്തു. ഇതു നിമിത്തം നാം ചിങ്ങം മുതൽ കംഭം വരെ താമസിട്ടുക്കണ്ടിവന്നു. ആ സമയം മദ്രാസ ഗവൎമ്മെണ്ടിൽനിന്നു തിരുവിതാംകൂർ സൎക്കാരിന്ന അവസാന മറുപടി കിട്ടി മഹാരാജാവവൎകൾ മുമ്പിലത്തെ വിളംബരം ദുൎബ്ബലമാക്കി മറ്റൊന്നു പ്രസിദ്ധപ്പെട്ടുത്തി. ഠരം വിളംബരത്തിൽ പറയുന്നു "പാത്രിയക്കീസിന്റെ എഴുത്തമുഖാന്തിരം നാം അയാളെ മെത്രാനായി ആദ്യത്തിൽ പ്രസിദ്ധപ്പെട്ടുത്തി എന്നാൽ ഇപ്പോൾ പാത്രിയക്കീസ അയാളെ സ്ഥാനത്തിൽനിന്നു നീക്കിയതുകൊണ്ടു നാമും നീക്കുകയും മുൻ വിളംബരത്തെ അസാധുവാക്കുകയും ചെയ്യുന്നു." എന്നാൽ പാത്രിയക്കീസിന്റെ എഴുത്ത നിമിത്തം അയാൾക്ക ആദ്യം പള്ളികളുടെമേൽ അധികാരം കിട്ടി. പാത്രിയക്കീസു അയാളെ നീക്കിയപ്പോൾ സൎക്കാരും അപ്രകാരംതന്നെ അയാളെ സഭയിൽനിന്നു നീക്കംചെയ്തു. ഇതിനാൽ നമ്മുടെ ജനങ്ങൾക്ക വലുതായ ആശ്വാസം കിട്ടിയിരിക്കുന്നു. എന്നാൽ ചില ഉദ്യോഗസ്ഥന്മാർ അന്യായമായ ചില വിധികൾ കൊടുത്തു നമ്മുടെ ജനങ്ങളെ പള്ളികളിൽനിന്നു പുറത്താക്കുന്നതായി ഇപ്പോൾ നാം കേൾക്കുന്നു. ഇതിനാൽ അവർ ബഹുമാനപ്പെട്ട ഗവണർ സായ്പവൎകളുടെ വിധിയെ ലംഘിച്ചു അതിനെ ഛേദപ്പെട്ടുത്തിയിരിക്കുന്നു. നമ്മുടെ സ്വന്തജനങ്ങളായ നിങ്ങളിൽ ചിലരും ബെലിയാറിനെ സഹായിക്കുന്നതിനും നിങ്ങളെയും നിങ്ങളുടെ പള്ളികളെയും കരസ്ഥമാക്കുന്നതിനും ശ്രമിക്കുന്നു. ഇത ആത്മീകമായിട്ടൊ പരമാൎത്ഥമായിട്ടൊ ഉള്ളതല്ല. എന്നാൽ ഇത മുമ്പെ പാപ്പാമറക്കാർ നിങ്ങളുടെ ഇടയിൽ ചെയ്തപ്രകാരം തന്നെ ആകുന്നു. എന്നാൽ ഇപ്പോൾ ഇവിടെ കൂടിയിരിക്കുന്നവരായ നിങ്ങൾ എല്ലാവരും നിങ്ങൾ സ്നേഹിക്കുന്നതിനെ മുറകെ പിടിക്കയും സൂക്ഷിച്ചുകൊള്ളുകയും വേണം. നിങ്ങൾ നിങ്ങളുടെ സഭയുടെയും നിങ്ങളുടെ പൂൎവികന്മാരുടെയും വിശ്വാസത്തെ സ്നേഹിക്കുന്നവരാകുന്നുയെങ്കിൽ ദുമ്പലത്തെ ആചാരപ്രകാരം പാത്രിയക്കീസിന്റെ കല്പനകൾക്ക ചെവികൊടുത്ത അവയെ അനുസരിക്കുകയും ഒരു സമ്മതപത്രം എഴുതി ഒപ്പിടുകയും അങ്ങിനെ ചെയ്യാത്തപക്ഷം നിങ്ങൾ നമുക്ക ഒരു മറുപടി തരികയും

വെണം. ഇപ്പൊൾതന്നെ വളരെ താമസം വന്നിട്ടുണ്ട. അല്ലാത്തപക്ഷം നിങ്ങൾ ഒരു ഉറപ്പായ അടിസ്ഥാനത്തിന്മേൽ നിന്നുംകൊണ്ട വിദ്യയും പ്രാപ്തിയും ദിവ്യജ്ഞാനവും ഉള്ള ആളുകളെ പൊതുജനങ്ങളുടെ കാൎയ്യസ്ഥന്മാരായി തിരഞ്ഞെടുത്ത ജനങ്ങൾക്കു ഉണ്ടാകാവുന്ന മതസംബന്ധമായും സിവിലും ക്രിമനാലും സംബന്ധമായും ഉള്ള കൎമ്മാദികളിൽ സൎക്കാരധികാരികളുടെ മുമ്പാകെ ലക്ഷ്യത്തിനായി ഒരു സമ്മതപത്രം അവൎക്ക എഴുതികൊടുക്കയും എല്ലാ കാൎയ്യങ്ങളിലും നിങ്ങളുടെ ബൊദ്ധ്യസ്ഥതയുള്ള കാൎയ്യസ്ഥന്മാരായി അവൎക്ക അധികാരം കൊടുക്കയും ചെയ്യണം.

എന്തെന്നാൽ പ്രധാനികളും അധികാരികളും ഇല്ലാത്ത ഒരു ജനം വേഗത്തിൽ ചിന്നപ്പെട്ടുപോകും. അവരുടെ ഇടയിൽ മൂഢത വൎദ്ധിക്കയും അവൎക്ക എതിരായി വരുന്ന ഏവനും അവരെ മോഷ്ടിച്ചു അവരെ ഹിംസിക്കയും ചെയ്യും. എന്നാൽ നിങ്ങൾ ഇവകളെകുറിച്ചു വിചാരമുള്ളവരായിരിക്കണം. നിങ്ങളുടെ സത്യസ്നേഹത്തിനെ കുറിച്ചു നമുക്ക അനേക കാൎയ്യങ്ങൾ പറവാനുണ്ട. എന്നാൽ ഇപ്പോൾ ജനങ്ങളുടെ തല്ക്കാലത്തെ സങ്കടങ്ങളുടെ നിവൃത്തിക്കായി ഒരു അടിസ്ഥാനത്തെ നമുക്ക സ്ഥാപിക്കാം. ഇതിന്റെ ശേഷം മറെറല്ലാകാൎയ്യങ്ങളും സാദ്ധ്യമായി വരും. നിങ്ങളുടെ അറിവിനുലക്ക ഇത്രയും പറഞ്ഞാൽ മതി. നിങ്ങളുടെ ഇടയിൽ സമാധാനവും ഒരുമയും ഉണ്ടായി വരണമെന്നും നിങ്ങളെ നേർ വഴിയിൽ കൂടി യാതൊരു തടസ്സം കൂടാതെ നടത്തിക്കൊണ്ടുപോകണമെന്നും നിങ്ങളോടു പോരാടുന്നവരായ എല്ലാ ശത്രുക്കളിൽ നിന്നും നിങ്ങൾ രക്ഷിക്കപ്പെടെണമെന്നും നാം ഏററവും പ്രത്യേകമായി കൎത്താവിനോട പ്രാൎത്ഥിക്കുന്നു."

൨൯൯. ഈ പ്രസംഗംകൊണ്ട ആദ്യത്തെ ദിവസം ആയ ൧൦൫൧ (൧൮൭൬) മിഥുനം ൧൫-ാം തീയതിയിലെ നടപടികൾ അവസാനിച്ചു.

൩൦൦. ശേഷം ദിവസങ്ങളിൽ യോഗത്തിൽ എന്തെല്ലാം സംഗതികൾ നടന്നു എന്നു വിചാരിപ്പാൻ തുടങ്ങുന്നതിന മുമ്പെ ഈ യോഗത്തിന്റെ സ്വഭാവം എന്തായിരുന്നു എന്നു നോക്കുന്നത ആവശ്യമാകുന്നു. ഇത സുറിയാനി സമുദായത്തിന്റെ പ്രതിനിധികളുടെ ഒരു യോഗം ആയിരുന്നു എന്നതിന തെളിവുകൊണ്ട യാതൊരു സംശയവുമില്ല.

൩൦൧. തിരുവിതാംകൂറിൽ ഏകദേശം ൨൭൦ പള്ളികൾ ഉണ്ടായിരിക്കാം എന്ന അപ്പീൽവാദിയും ഏകദേശം ൧൭൫ പള്ളികൾ ഉണ്ട എന്ന അപ്പീൽപ്രതിയും മൊഴികൊടുത്തിരിക്കുന്നു. ഇവരണ്ടും ഏകദേശം ശരിയാണെന്നു തൊന്നുന്നു. എന്തെന്നാൽ മുളന്തുരുത്തിയിലെ കൂട്ടത്തിന്റെ ശേഷം നാലഞ്ചു പള്ളികൾ ഉണ്ടായിരിക്കുന്നതിനാൽ ഒരാളുടെ കണക്കിൽ ൱ പുതുതായ പള്ളികളെ കൂട്ടി പറകയും മറെറയാൾ ഇവയെ ഒഴിച്ചു കളകയും ചെയ്യുന്നതായി കാണുന്നു. ഈ ൨൭൦ പള്ളികളിൽ ഏകദേശം ൨൦൦ പള്ളികൾ നമ്മുടെ

(ബഹുമാനത്തിൻെറ ഉപയോഗം) കീഴിൽ ആകുന്നു എന്നും ഈ നൂറ പള്ളികളിൽ വാദിയുടെ ഭാഗക്കാരും ഉണ്ട എന്നും വാദിയുടെ ഭാഗക്കാർ അശേഷം ഇല്ലാത്ത പള്ളികൾ ൫൦ ന ൬൦ വീതം കാണേമായിരിക്കാമെന്നും അപ്പീൽവാദി പറയുന്നു. മേല്പറഞ്ഞമൊഴികൾ അന്യോന്യ വിരോധങ്ങൾ ആകുന്നു എങ്കിലും ഠം ദേശത്തുള്ള പള്ളികളിൽ മുക്കാൽ പങ്കിലും അപ്പീൽപ്രതിക്കു ഭാഗക്കാർ ഉണ്ടായിരുന്നു എന്നു തെളിവാകുന്നു. അപ്പീൽവാദിയുടെ മൊഴിയുടെ ൯൨-ാം ഭാഗത്ത അയാൾ ൨൦ പള്ളികളുടെ പേർ പറയുന്നു. ഇവയിൽ ൯ മുഴുവനും അപ്പീൽപ്രതിയുടെ അധികാരത്തിൻ കീഴും ൨൨-ൽ രണ്ടു ഭാഗക്കാരും ഉള്ളതും ശേഷം ൨൩-ൽ അപ്പീൽവാദിക്കു കക്ഷികൾ ഉണ്ടോ എന്നു തനിക്കു അറിവില്ലാത്ത സ്ഥിതിയിലും ആകുന്നു. അയാൾക്കു അറിവില്ലെന്നല്ല. പിന്നെയോ അയാൾ പറകയില്ലായിരുന്നു. ഠം മൊഴികൊടുത്തത അയാളുടെ വിസ്താരത്തിൻെറ അഞ്ചാം ദിവസം ആയിരുന്നു. ഇതിൽ പിന്നെ അയാളെ വിസ്തരിച്ചപ്പോഴാകട്ടെ അയാളോട എതിർചോദ്യം ചെയ്തപ്പോഴാകട്ടെ അവസാനം പറഞ്ഞ ൨൩ പള്ളികളിൽ അയാൾക്കു കക്ഷികൾ ഉണ്ടോ എന്നുള്ള സംഗതിയെപ്പററി കോടതിയെ അറിയിച്ചിട്ടില്ലാത്ത സ്ഥിതിക്കു ആ ൨൦-ൽ ൯ പള്ളികൾ മുഴുവനും ശേഷം ൨൨ മിക്കവാറും അപ്പീൽ പ്രതിയുടെ അധികാരത്തിലായിരുന്നു എന്നു ആക്ഷേപം കൂടാതെ പറയാം. മുളന്തുരുത്തിയിൽ വച്ചുണ്ടായ കൂട്ടത്തിൽ ൧൩൦ പള്ളിക്കാർ പ്രതിനിധികളെ അയച്ചിട്ടുണ്ടായിരുന്നു എന്നു അപ്പീൽപ്രതി സത്യംചെയ്തു ബോധിപ്പിക്കുന്നു. മുളന്തുരുത്തിയിൽ പാത്രിയർക്കീസ ഒരു യോഗം കൂട്ടിയിരുന്നു എന്നു അപ്പീൽവാദിയും അയാളുടെ സാക്ഷികളും തീരെ സമ്മതിക്കുന്നില്ല. എന്നാൽ അപ്പീൽവാദിയുടെ പാറവൂള്ള വക്കീൽ ആ യോഗം ഉണ്ടായ കാര്യം ഒരു വിധത്തിൽ സമ്മതിച്ചു എങ്കിലും അതു ഒരു പ്രതിനിധിയോഗം അല്ലായിരുന്നു എന്നും ആ യോഗത്തിൽ വച്ചു അപ്പീൽപ്രതിയെ തെരിഞ്ഞെടുത്തിട്ടില്ലാ എന്നും വാദിച്ചു.

൨൫൨. അപ്പീൽവാദിയുടെ മേല്പറഞ്ഞ മൊഴികൾ ആകപ്പാടെ പരിശോധിച്ചു അതിൻെറ ഫലം എന്തായിരിക്കുമെന്നു നാം ആലോചിക്കാം. ൧൨൦ പള്ളികളിൽ ൨൦ പള്ളികൾ തൻെറ കീഴിൽ അല്ല എന്നു അയാൾ സമ്മതിക്കുന്നു. ഇതിൻെറ അർത്ഥം ഈ ൨൦ പള്ളികൾ അപ്പീൽപ്രതിയുടെ കീഴിൽ ആകുന്നു എന്നത്രെ. തൻെറ കീഴിൽ ആയിരുന്നു എന്നു പറഞ്ഞ ബാക്കി ൧൦൦ പള്ളികൾ ഉള്ളതിൽ ൫൦ ന ൬൦ വീതം പള്ളികളിൽ മാത്രമെ അപ്പീൽപ്രതിക്കു കക്ഷികൾ ഇല്ലാതെയുള്ളൂ എന്നു അയാൾ സമ്മതിക്കുന്നു അതിനാൽ അപ്പീൽവാദിക്കു ൫൦ ന ൬൦ പള്ളികൾ വീതം മാത്രം മുഴുവൻ സ്വാധിനവും അപ്പീൽപ്രതിക്കു ൨൦ പള്ളികൾ മുഴുവൻ സ്വാധീനവും ൪൦-നു ൫൦ വീതം പള്ളികളിൽ ഇരു കക്ഷികൾക്കും സ്വാധീനം ഉള്ളതായും കാണുന്നു. ഈ ഒടുവിൽ പറഞ്ഞ പള്ളികൾ ഏതെല്ലാമെന്ന അപ്പീൽവാദി പറയുന്നില്ല. അതിനെപ്പററി അയ

യോടു ചോദിച്ചിട്ടുമില്ല. ൫൰ സമ്മതം അയാളുടെ ൫-ാം ദിവസത്തെ (മീനം ൧൯-ാംനു) വിസ്താരത്തിൽ കാണും. ഇതിൽ പിന്നെയും തന്നെ ഒരു സാക്ഷിയായി അനേക ദിവസങ്ങൾ വിസ്തരിച്ചിരുന്നു എങ്കിലും ഈ മൊഴി തന്റെ തെളിവിൽ ഒരിടത്തും ഭേദപ്പെടുത്തുകയോ മാററുകയോ ചെയ്തിട്ടില്ല.

൨൫൩. ഇപ്രകാരം തിരുവിതാംകൂറിലുള്ള പള്ളികളിൽ പകുതിയിലധികം ഇല്ലെങ്കിൽ പകുതിയോളം പള്ളിക്കാർ അപ്പീൽ പ്രതിയെ സമ്മതിച്ച അപ്പീൽപ്രതിയെ മാത്രം അവരുടെ മെത്രാപ്പോലീത്തായുമായി അംഗീകരിച്ചു എന്നുള്ള അപ്പീലവാദിയുടെ സമ്മതത്തോടുകൂടെ പറയുവാൻ ആരംഭിക്കുന്നു. ശേഷിപ്പുള്ള പകുതി പള്ളികൾ തെളിവുകളെ ആലോചിക്കുമ്പോൾ (ഞങ്ങൾ ഉടനെ കാണിക്കുന്നപ്രകാരം) എണ്ണത്തിൽ പിന്നെയും കുറഞ്ഞുപോകുന്നു.

൨൫൪. ൧൰ തെളിവ "ജി ജി എച്ച്. എച്ച്." എന്ന രേഖകളിൽ അടങ്ങിയിരിക്കുന്നു. നാം മുമ്പിൽ പറഞ്ഞതുപോലെ ൧൰ രേഖകളെ സൃഷ്ടിപ്പിക്കുന്നത അന്യായ തിയ്യതിയിലും അതിനു മുമ്പിലും തിരുവിതാംകൂറിലെ പള്ളികളിൽ അധികം ഭാഗവും അപ്പീൽപ്രതിയെ അംഗീകരിച്ചിരിക്കുന്നു എന്ന കാണിപ്പാൻ മാത്രമാകുന്നു. ൧൰ രേഖകളെ "തെളിവേത്തടുപ്പു കടസാലുകൾ" ആയി വിചാരിക്കുന്നില്ല എന്ന നാം മുമ്പെ തന്നെ പറഞ്ഞിട്ടുണ്ടല്ലൊ,

൨൫൫. യോഗത്തിലെ നടപടികളുടെ (ജി. ജി. എന്ന രേഖ) ക്രമത്തെയും ആചാരത്തെയും പററി ഞങ്ങൾ അല്പം ദീർഘമായി വർണ്ണിപ്പാനുള്ള കാരണം ശരയായി നടത്തപ്പെട്ടതായ ഒരു യോഗത്തിൽ അപ്പീൽ പ്രതിയെ ജനങ്ങൾ പരസ്യമായി അംഗീകരിച്ചിരിക്കുന്നു എന്നും സമ്മതിച്ചിരിക്കുന്നു എന്നും കാണിപ്പാനായിട്ട മാത്രമാകുന്നു.

൨൫൬. അപ്പീൽ പ്രതിഭാഗം (൨. ൫. ൭. ൧൰. ൧൰൩. ൧൰൪. ൧൰൫. ൧൰൬. ൧൰൭. ൧൰൮. ൨൰൧. ൨൰൨. ൨൰൪. ൨൰൬. ൨൰൯. ൩൰൧. ൩൰൨. ൩൰൪. ൩൰൬. ൩൰൭. ൬൰൯. ൬൰-ാമത്തെയും) സാക്ഷികളുടെ മൊഴിയിൽനിന്ന മുളന്തുരുത്തിലെ കൂട്ടത്തിൽ ഹാജരാകുന്നതിനൊ പ്രതിനിധികളെ അയക്കുന്നതിനൊ ആയി പാത്രിയക്കീസ എല്ലാ പള്ളിക്കാൎക്കും കല്പന അല്ലെങ്കിൽ നൊട്ടീസ അയച്ചിരുന്നു എന്ന നല്ലവണ്ണം തെളിഞ്ഞിരിക്കുന്നു. മുൻ പറഞ്ഞ സാക്ഷികളിൽ ൨. ൫. ൧൰൮. ൨൰൬. ൨൰൯. ൩൰൬. ൩൰൭-ാമത്തെയും സാക്ഷികൾ പട്ടക്കാർ കത്തനാരന്മാർ ശെമ്മാശന്മാർ മുതലായവരും നൊട്ടീസ പ്രസിദ്ധമാക്കിയ കാൎയ്യത്തെ കുറിച്ച പറവാൻ തക്കതായിട്ടുള്ളവരും ആകുന്നു. ശേഷം സാക്ഷികൾ മാന്യന്മാരും നിഷ്പക്ഷന്മാരും ആകുന്നു. കീഴകൊടതികൾ ഇവരുടെ മൊഴി പൂൎണ്ണമായി വിശ്വസിച്ചിരിക്കുന്നു. ഞങ്ങൾ അവകളിൽനിന്ന ഭേദപ്പെടുവാൻ യാതൊരു കാരണവും കാണുന്നില്ല.

൨൫൭. ഒരു സഭ കൂടുന്നതിന നാട്ടിലുള്ള എല്ലാ പള്ളികൾക്കും പാത്രിയക്കീസൊ പാത്രിയക്കീസിന്റെ പേരിലൊ നൊട്ടീസ്സുകൾ അ

യച്ചതായി ഈ ഭാഗത്തുള്ള സമുധിയായ വാമൂലം ഉള്ള തെളിവിൽ നിന്നല്ലാതെയും സൂക്ഷ്മമായി കാണപ്പെടുന്നു.

൨൫൮. അപ്പീൽപ്രതി വക്കീൽ മിസ്റ്റർ രാമനാഥരായര ആ നൊട്ടീസ്സുകളിൽ ചിലത ഹൈക്കോടതി മുമ്പാകയും ഞങ്ങളുടെ മുമ്പാകയും ഹാജരാക്കാമെന്ന പറഞ്ഞിരുന്നു എങ്കിലും അവയെ ഫയലാക്കിയില്ല. അയാൾ ചിലത സാക്ഷാൽ ഇവിടെ ഹാജരാക്കി റിക്കാർട്ടിൽ ചെൎത്തു വയ്ക്കുന്നതിന കോടതിക്ക ആവശ്യമില്ലാത്തത കൊണ്ട അവയെ വാങ്ങി ഫയൽ ചെയ്തില്ല എങ്കിലും ആവശ്യപ്പെടുമ്പോൾ റിഫർ ചെയ്യേണ്ടതിലെക്ക അവയിൽ ഒന്നവാങ്ങി കൊൎട്ടിൽ സൂക്ഷിപ്പാൻ ഞങ്ങൾ കല്പിച്ചു. സഭ കൂടുവാൻ വിളിച്ച നൊട്ടിസ്സിന്ന പല ആക്ഷെപങ്ങൾ ബോധിപ്പിച്ചു. ഞങ്ങളുടെ ശ്രദ്ധയിൽ നിബന്ധിക്കപ്പെട്ട ഒന്നാമത്തെ ആക്ഷെപം നൊട്ടീസ്സിലെ അവധി ചുരുക്കത്തെ സംബന്ധിച്ചായിരുന്നു. നൊട്ടീസ്സ അയച്ചതും മുളന്തുരുത്തിൽ സഭ കൂടുവാൻ നിശ്ചയിച്ചതും മദ്ധ്യെ കുറയാതെ ൨൫ ദിവസം അനുവദിച്ചു എന്ന കാണപ്പെടുന്നു. തിരുവിതാംകൂറിലുള്ള സുറിയാനി പള്ളികൾ സഭ കൂടുവാൻ നിശ്ചയിച്ച സ്ഥലത്തന്നിന്ന ൫൦. ൭൦. മയിത്സിനുള്ളിൽ ആണെന്നുള്ളത പ്രസിദ്ധമെല്ലൊ. ഈ പള്ളികൾ മിക്കതും തിരുവിതാംകൂറിന്റെ വടക്കെ ഡിവിഷ്യനിൽ അതായത കൊട്ടയം ഡിവിഷ്യനിൽ പെട്ടതും ചുരുക്കം മാത്രം കൊല്ലം ഡിവിഷ്യനിൽ അവിടവിടെ ചിതറി കിടക്കുന്നതും കൊട്ടാരക്കര പള്ളി ഇലൊം തെക്കുള്ളതും ആയ- അവസ്ഥ ആലോചിക്കുമ്പോൾ തെളിവ പ്രകാരം ഈ പള്ളികൾ തമ്മിൽ തമ്മിൽ കുറഞ്ഞ അകലം മാത്രം ഉള്ളതിനാൽ ൨൫ ദിവസത്തെ അല്ലെങ്കിൽ ൨൦ ദിവസത്തെ ഏട ജനങ്ങൾക്ക മതിയായ നൊട്ടീസ്സ അല്ലെന്ന വാദിക്കുന്നത ഭംഗിയല്ലെന്ന ഞങ്ങൾക്ക തോന്നുന്നു. ഈ കൂട്ടം നിക്യായിലെയൊ കൊൺസ്തന്തിനപുരിയിലെയൊ സുനഹദോസ്സ അല്ലായരുന്നുവെല്ലൊ. അതിലെക്ക ക്രിസ്തീയ ജനമുള്ള എല്ലാ ഇടങ്ങളിലെ ബിഷൊപ്പന്മാരെയും വിളിപ്പിച്ചിട്ടുണ്ടായിരുന്നു. സാക്ഷാൽ നൊട്ടീസ്സ പുറപ്പെടുന്നതിന മുമ്പായി തന്നെ തങ്ങളുടെ പാത്രിയക്കീസ തങ്ങളുടെ ഇടയിൽ വന്നിട്ടുള്ളതിനെയും, കഴിഞ്ഞുപോയ മാർ അത്താനാസ്യൊസിനെ മാററി പകരം മെത്രാപ്പോലീത്തായായി അപ്പീൽ പ്രതിയെ നിശ്ചയിപ്പാനുള്ള അദ്ദേഹത്തിന്റെ ശ്രമങ്ങളെയും, ഒരു സഭ കൂടുന്നതിന ജനത്തെ വിളിപ്പാനുള്ള അദ്ദേഹത്തിന്റെ നിശ്ചയത്തെയും, അതിനു വെണ്ടിയുള്ള ഒരുക്കത്തെയും, കൂട്ടത്തിന്റെ സംഗതിയെയും കുറിച്ച സുറിയാനി ക്രിസ്ത്യാനി സമുദായം നല്ലവണ്ണം അറിഞ്ഞിരുന്നു എന്ന റിക്കാട്ടിനാൽ തെളിവ അനവധി ഉണ്ട. ഈ കാൎയ്യങ്ങൾ എല്ലാവരും പരക്കെ അറിഞ്ഞിരുന്നു മുളന്തുരുത്തി കൂട്ടത്തിൽവെച്ച തീൎച്ചയാക്കിയ നിശ്ചയങ്ങളെ നടത്തികാണുന്നതിലെക്കായി പാത്രിയക്കീസ കൂട്ടത്തിന്റെ തിയ്യതിക്ക മുമ്പായിതന്നെ ഒരു സംവത്സരത്തിൽ അധികം ഈ നാട്ടിൽ താമസിച്ചിരുന്നു.

൨൭൯. ഈ അവസ്ഥകളാലും ഇപ്പോൾ കണ്ടപ്രകാരവും ഏറിയ കൂറും പള്ളിക്കാർ—സഭ കൂടുവാൻ നിശ്ചയിച്ച സ്ഥലത്ത നിന്ന എഴുപതും അധികം കാതം അകലത്തിനുള്ളിലും ആയിരുന്നതുകൊണ്ട കൂട്ടത്തിന ചുരുങ്ങിയ നൊട്ടീസ മതിയായിട്ടില്ലെന്നുള്ള ആക്ഷെപത്തിന ബലം പൊരാ. വെറെ ചില നിസ്സാരമായ ആക്ഷെപങ്ങൾ ആകുന്നു. ആ സമയം മഴക്കാലം ആയിരുന്നു എന്നതും സ്ഥലം വിട്ട പോകുന്നതിനു മാറാനുള്ള പ്രയാസവും തീരെ ശ്രദ്ധിക്കത്തക്കതല്ല. യൊഗം കൂടിയ ദിവസങ്ങളിലൊന്നിൽ മഴപെയ്തു എന്ന ഒന്നൊ രണ്ടൊ പെർ ബൊധിപ്പിച്ച നിസ്സാരമായ മൊഴികളല്ലാതെ ഈ കാൎയ്യങ്ങളെ കുറിച്ച ഞങ്ങൾക്ക നിശ്ചയമായ തെളിവ ഒന്നും ഇല്ല.

൨൮൦. ഇടവകക്കാരുടെമെൽ നൊട്ടീസ നടത്തിയതു ന്യായമായി തെളിയിച്ചിട്ടില്ലെന്നായിരുന്നു പിന്നത്തെ ആക്ഷെപം. അപ്പീൽ പ്രതിഭാഗം കവിച്ചുലായ തെളിവ ഇരിക്കെ ഈ ആക്ഷെപത്തിങ്കൽ ഞങ്ങൾ ശരിയായിട്ടും ആശ്ചൎയ്യപ്പെടുന്നു. നൊട്ടീസ നടത്തി കണ്ടവരും നൊട്ടീസ കയ്യേറ്റവരുമായ സാക്ഷികൾ ഇതിന്റെ യഥാൎത്ഥത്തെ പറ്റി തിട്ടമായിട്ടും സത്യംചെയ്തു ബൊധിപ്പിക്കുന്നു മെല്പറഞ്ഞ സാക്ഷികളുടെയും മറ്റും തെളിവ സൂക്ഷ്മമായിട്ടും വായിച്ചു നൊക്കുന്നു എങ്കിൽ നൊട്ടീസ ശരിയായി അയച്ചു എന്ന നിഷ്പക്ഷമായിരിക്കുന്ന യാതൊരു മനസ്സിനെയും ബൊദ്ധ്യം വരുത്തുന്നതാകുന്നു. ഇതുപൊലെയുള്ള കാൎയ്യത്തിൽ നൊട്ടീസ നടത്തുന്നതിന നമുക്ക സിവിൽ കൊൎട്ടിൽ ഉള്ള പ്രകാരം തെളിവ കിട്ടുമെന്ന വിചാരിക്കുന്നത അസാദ്ധ്യമാകുന്നു. നൊട്ടീസുകളും രശീതികളും പുറപ്പെടിച്ച കാണണമെന്നായി വിചാരിപ്പാൻ കഴിയുന്നതല്ല അപ്പോൾ ഈ സംഗതി വെറെ പ്രകാരത്തിൽ തെളിയിക്കുന്നതു എങ്ങിനെയാകുന്നു. അതു നൊട്ടീസ കിട്ടിയവരും മറ്റുള്ളവരുടെമെൽ നടത്തിയതു കണ്ടിട്ടുള്ളവരുമായ സാക്ഷികളുടെ തെളിവുകൊണ്ട മാത്രം വെണം. പിന്നെ ൧ാം പ്രതിയും എല്ലാ പള്ളിക്കാരുടെമെലും നൊട്ടീസ നടത്തി എന്നും വിചാരിക്കാവുന്നതല്ല.

൨൮൧. പ്രതിഭാഗം സാക്ഷികൾ ഈ സംഗതിയെകുറിച്ച മനപൂൎവ്വമായും കള്ളം പറഞ്ഞിരിക്കുന്നു. അവർ ഒന്നടങ്കം എല്ലാവരും ഏതൊ ഒരു ബാവാ അല്ലെങ്കിൽ ആരൊ ഒരാൾ പരദെശത്തുനിന്ന വന്നതായി തങ്ങൾ കേട്ടു എന്നും അയാൾ റോമാ പാപ്പായൊ അന്തിയോഖ്യാ അല്ലെങ്കിൽ മറ്റു ദെശങ്ങളിലെ പാത്രിയക്കീസൊ ആയിരുന്നു എന്നുള്ളത തങ്ങൾ അറിഞ്ഞില്ലെന്നും മുളന്തുരുത്തിൽ അദ്ദേഹം വിളിച്ചുകൂട്ടിയ യൊഗത്തെ അല്ലെങ്കിൽ സുനഹദോസിനെ പറ്റി തങ്ങൾ കേട്ടിട്ടില്ലെന്നും അവർ സത്യംചെയ്തു പറയുന്നു. നൊട്ടീസ്സുകൾ പല പള്ളികൾക്കും അയച്ചതായും തങ്ങളുടെമേൽ നടത്തിയതായും നൊട്ടീസുകളെ പറ്റി അപ്പീൽ പ്രതിഭാഗം സത്യംചെയ്തു പറയുന്ന ബിഷൊപ്പന്മാരെയും മെത്രാന്മാരെയും കത്തനാരന്മാരെയും ചെമ്മാശന്മാരെയും കൈ

സ്ഥാനക്കാരെയും അല്ലെങ്കിൽ ട്രസ്റ്റികളെയുംകാൾ- ഇവരെ വിശ്വസിക്കാവുന്നതാണൊ? ഇല്ലെന്നാണു ഞങ്ങൾ വിചാരിക്കുന്നു.

൨൬൨. നോട്ടീസുകളെപറ്റിയുള്ള ൩-ാമത്തെ ആക്ഷേപം ഉപയോഗത്തിൽ പ്രസ്താവിച്ചു തീർച്ചയാക്കെണ്ട സംഗതികളെ വിവരിച്ചു പറഞ്ഞിട്ടില്ലെന്നായിരുന്നു. ശരി അവ അപ്രകാരം പറഞ്ഞിട്ടില്ലായിരുന്നു. എങ്കിലും പള്ളിക്കാര്യാദികൾ ആലോചിച്ചു തീർച്ചചെയ്യുമെന്നു അവ പൊതുവിൽ പറഞ്ഞിരുന്നു. ഈ ക്രമക്കെടുകൊണ്ടുതന്നെ ആ നോട്ടീസുകളിന്മേൽ ഉണ്ടായ നടപടികൾ മുഴുവനും തെറ്റായി വരുന്നതല്ല. പാത്രിയക്കീസും, താൻ നിയമിച്ച ആളും ഒരുഭാഗവും കഴിഞ്ഞുപോയ മാർ അത്താനാസ്യോസും ഈ അപ്പീലവാദിയും മറെറ ഭാഗവും ആയിരുന്നിട്ടുള്ള വഴക്കുകൾ രാജിയാക്കുന്നതിലെക്കും സഭയുടെ കാര്യാദികൾ ക്രമപ്പെടുത്തുന്നതിലേക്കും വെണ്ടിയുള്ള പാത്രിയക്കീസിന്റെ ശ്രമങ്ങൾ പരക്കെ അറിഞ്ഞിരുന്നു. അതിനെപ്പററി പ്രത്യേകം വൎണ്ണിപ്പാനും ആവശ്യമില്ല. ഈ കാരണങ്ങളാൽ ആക്ഷേപത്തിനു ന്യായമായ ബലമില്ലെന്നും നോട്ടീസുകളിന്മെൽ പിന്നിട ഉണ്ടായ നടപടികളെ ഇല്ലായ്മചെയ്യാൻ അതു മതിയായിട്ടുള്ളതല്ലെന്നും ഞങ്ങൾ വിചാരിക്കുന്നു.

൨൬൩. മേല്പറഞ്ഞ അഭിപ്രായങ്ങൾ നോട്ടീസുകൾ അയച്ചതിനെയും നടത്തിയതിനെയും പററിയുള്ള എല്ലാ ആക്ഷേപങ്ങളെയും അവ നിയമിക്കപ്പെട്ട കാര്യങ്ങൾക്കു മതിയായിട്ടുള്ളതാണെന്നുള്ളതിനെയും തീർച്ചയാക്കുന്നു.

൨൬൪. നോട്ടീസുകൾക്കു അല്ലെങ്കിൽ തങ്ങളുടെ പാത്രിയക്കീസിന്റെ കല്പനക്കു അനുസരണയായി ൧൦൨. പള്ളികളുടെ പ്രതിനിധികൾ സാക്ഷാൽ യോഗത്തിൽ ഹാജരായി. അതിന്റെ തീരുമാനങ്ങൾക്കു ഒപ്പുവെച്ചു. ജി. ജി. എന്ന പ്രമാണം ഈ സംഗതിയെ തെളിയിക്കുന്നു.

൨൬൫. മീററിങ്ങിനു (കൂട്ടത്തിനു) ഹാജരായ പ്രതിനിധികൾക്കു ജനങ്ങൾ സമ്മതപത്രം കൊടുക്കുന്നത കണ്ടതായി. അപ്പീലപ്രതിവക ൨-ം ൫-ം ൬-ം ൮-ം ൯-ം ൧൪-ം ൧൫-ം ൧൬-ം ൧൭-ം ൧൮-ം ൧൯-ം ൨൧-ം ൨൨-ം ൨൪-ം ൨൫-ം ൨൬-ം ൨൭-ം ൨൯-ം ൩൧-ം ൩൨-ം ൩൪-ം ൩൫-ം ൩൬-ം ൩൮-ം ൩൯-ം ൪൦-ം ൪൧-ം ൬൩-ം ൬൭-ം ൬൯-ം സാക്ഷികൾ സത്യം ചെയ്തു പറയുന്നു. സഭയിലെ നിശ്ചയങ്ങളെ ജനങ്ങൾക്കുവെണ്ടി സമ്മതിക്കുന്നതിനു പ്രതിനിധികൾക്കു അധികാരം ആ സമ്മതപത്രങ്ങളിൽ അടങ്ങിയിരുന്നു എന്നു പറയപ്പെട്ടിരിക്കുന്നു. ജി. ജി. എന്നപ്രമാണത്തിൽ ഉള്ള തങ്ങളുടെ ഒപ്പുകളെകുറിച്ചു ഈ സാക്ഷികൾ സത്യംചെയ്തു പറയുന്നു. സമ്മതപത്രങ്ങൾ ഹാജരാക്കീട്ടില്ലാത്ത സംഗതിയുമ്മെൽ ഈ തെളിവിനെ കുറിച്ചു അപ്പീൽവാദിയുടെ ഭാഗത്തുനിന്നു ആക്ഷേപം പുറപ്പെടുവിച്ചു. ഈ വിഷയത്തെക്കുറിച്ചു അപ്പീൽ പ്രതിയുടെ സമാധാനം എന്തെന്നുവെച്ചാൽ അതുകൾ പാത്രിയക്കീസ സുറിയായിലെക്കു പോയപ്പോൾ കൂടെ കൊണ്ടുപോയി എന്നും ഇതുകളും വെറെ അദ്ദേഹത്തിന്റെ കയ്യുശമുള്ള ചില പ്രമാണങ്ങ

ളും ഹാജര ക്കേണ്ടതിനും പാത്രിയക്കീസിനെ കമ്മീഷ്യൻമൂലം വിസ്തരി ക്കേണ്ടതിനുമുള്ള തന്റെ (അപ്പീലപ്രതിയുടെ) അപേക്ഷക്ക അപ്പീൽ വാദി വിരോധം പറഞ്ഞു എന്നും ആദ്യം കോടതി ഉപേക്ഷിച്ചു എന്നും ആയിരുന്നു. ൭൦. സമാധാനം റിക്കാർട്ടുകളാൽ തെളിയുന്നപ്രകാരം മേൽപറഞ്ഞ സംഗതികളാൽ സമ്മതപത്രം കാര്യസ്ഥന്മാര ഹാജരാക്കിയതിനെ കുറിച്ചു മൊഴികൊടുപ്പാനായി കൊണ്ടുവരപ്പെട്ട സാക്ഷികളുടെ തെളിവ എടുപ്പാൻ വിരോധിക്കുന്നത ന്യായകെടായിരിക്കും. സമ്മതത്തോടു കൂടിയല്ലെങ്കിലും ആവക പത്രങ്ങൾ കൊടുത്തു എന്ന സംഗതിക്ക അതന്ന്യ യമായ തെളിവാകുന്നു. ഞങ്ങൾക്ക ഇവിടെ ആവശ്യമുള്ളത യോഗത്തിൽ ഉണ്ടായിരുന്ന ആളുകൾ പ്രതിനിധികൾ തന്നെയൊ എന്നാണ. സമ്മതപത്രം കൂടാതിരുന്നാൽ തന്നെയും ആ സമുദായത്തിലെ തങ്ങളുടെ നിലകൊണ്ടു സമുദായത്തെ പ്രതിബിംബിപ്പിപ്പാൻ ആ ആളുകൾ യോഗ്യന്മാരായിരുന്നു എങ്കിൽ കാര്യത്തിലേക്ക അത വെണ്ടുവോളം മതിയാകും.

൭൧. ൭൦. സാക്ഷികളെ എല്ലാം താഴെ കോടതികൾ വിശ്വസിച്ചിരിക്കുന്നു. ഇങ്ങിനെ ന്യായമായി അധികാരപ്പെടുത്തിയ പള്ളികളിലെ കാര്യസ്ഥന്മാര ~~ഫെബ്രുവരി~~ (ഫെബ്രു ...) മിഥുനം ൧൮-ാംനു മുളന്തുരുത്തിൽ കൂടിയതായി ഞങ്ങൾ കാണുന്നു. ഞങ്ങൾ മുമ്പെ പറഞ്ഞപ്രകാരം പാത്രിയക്കീസ ആ ദിവസം സംഘത്തോടു പ്രസംഗം കഴിക്കയും ആ ദിവസത്തെ നടപടി അതുകൊണ്ടു അവസാനിക്കയും ചെയ്തു.

൭൨. പിറെറ ദിവസം അതായത മിഥുനം ൧൯-ാംനു പള്ളി കാര്യസ്ഥന്മാര വീണ്ടും ആ സ്ഥലത്ത കൂടി ഇങ്ങിനെ അപേക്ഷിച്ചു. "അന്തിയോഖ്യായിലെ അപ്പോസ്തോലിക്ക സിംഹാസനത്തിന്മേൽ മുഖ്യ അധികാരിയും മലങ്കര യാക്കോബായ സുറിയാനിക്കാരായ ഞങ്ങളുടെ വിശുദ്ധ പിതാവുമായ പാത്രിയക്കീസ ആ സുന്നഹദോസിലെ സംഘത്തലവൻ ആയിരിക്കേണമെന്നായിരുന്നു" വിശുദ്ധ പിതാവ ആ അപേക്ഷയെ നല്കുകയും യോഗത്തോടു താഴെ പറയുംപ്രകാരം സംസാരിക്കയും ചെയ്തു.

പുറം വ്യവ വകുപ്പ ൭. "നമ്മുടെ മലങ്കര സഭയെ സത്യവന്മാരുടെ വിശ്വാസത്തിൻ കീഴിലും അന്തിയോഖ്യായിലെ അപ്പോസ്തോലിക്ക സിംഹാസനത്തിന്റെ എന്നന്നേക്കമായ വിളിയിൻ കീഴിലും കൊണ്ടുവരുന്നതിനും ഉറപ്പിക്കുന്നതിനും പല വിധമായ വഴിക്ക നമ്മുടെ സമുദായത്തിൽ സംഭവിച്ച വഴക്കുകളെ നീക്കം ചെയ്യുന്നതിനും അങ്ങിനെ ഐക്യതയും സമാധാനവും നമ്മുടെ ഇടയിൽ ഉണ്ടായി വിദ്യാഭ്യാസത്തിന്റെ അഭിവൃദ്ധിക്കായും അതിന്റെ നല്ലഫലങ്ങൾ അധികമധികമായി വർദ്ധിച്ചു വരുമാറാകേണ്ടതിനും തുടരെ തുടരെയുള്ള നമ്മുടെ വിശുദ്ധ പിതാക്കന്മാർ മൂവരാൽ മുടക്കപ്പെട്ടിട്ടും തന്റെ ദുർമ്മനോഭാവങ്ങളിൽ നിലനിന്നു വരുന്നവനും, തന്നിഷ്ടനും, അധികാരത്തെ ധിക്കരിക്കുന്നവനും, പല വഴികളിൽ നമ്മുടെ സഭയോടു വിരോധം ചെയ്തുവരുന്നവനും സത്യത്തെ ലംഘിച്ചതിനാൽ

ബെലിയാർ എന്ന സ്ഥാനപ്പേർ തനിക്കും തന്റെ കൂട്ടർക്കും ലഭിച്ചിട്ടുള്ളവനുമായ അവന്റെ ദോഷമായ ശ്രമങ്ങളുടെ വർദ്ധനയെ കീഴമർത്തുന്നതിനും ഒരു സഭകൂടി ഒരു നിശ്ചയം ഉടനടി ഉണ്ടാകുന്നതു ആവശ്യമെന്നു വിചാരിക്കുന്നതുകൊണ്ടു അതിലെക്കു എന്തുമാർഗ്ഗങ്ങൾ എടുക്കുന്നമെന്നാണു ആലോചിക്കെണ്ടതു."

൧൯൮. ഈ പ്രസംഗത്തിങ്കൽ കാര്യസ്ഥന്മാര തങ്ങളിൽ തന്നെ ആലോചിച്ചു ഒരു മറുപടിയോടുകൂടി പിറ്റെദിവസം വരുന്നതിന കല്പനയായി അവരെ പറഞ്ഞയച്ചു.

൧൯൯. അതുപ്രകാരം അവർ വീണ്ടും മിഥുനം ൧൬-ാംനു- ഒന്നിച്ചു കൂടി പാത്രിയക്കീസിനെ തങ്ങളുടെ മറുപടി വായിച്ചു കേൾപ്പിക്കയും പിന്നെ യൊഗം കൂടിയ കാര്യം ആരംഭിക്കയും ചെയ്തു. മറുപടിയുടെ സാരം ആ ദിവസം ആലോചിച്ചു ഉറപ്പിച്ച നിശ്ചയങ്ങളിൽ നിന്നു തെളിവാകുന്നു.

൨൦൦. ആ നിശ്ചയം "ജി. ജി." പ്രമാണത്തിൽ മുഴുവനായി വിവരിച്ചിരിക്കുന്നു.

൨൦൧. ഈ അധ്യായത്തെപറ്റി അപ്പീൽ വാദിയും അയാളുടെ വക്കീലും അനേക ആക്ഷെപങ്ങൾ പുറപ്പെടുവിച്ചു. എല്ലാ കൊടതികളിലും ഒരുപൊലെ അല്ലായിരുന്നു. ഹൈക്കൊടതിയിൽ പുറപ്പെടുവിച്ചവയെ അവരുടെ ജഡ്ജിമെണ്ടിൽനിന്നു (ജഡ്ജിമെണ്ടു പുറം ൧൯) മുകളിൽ പറഞ്ഞ എക്സ്ട്രാക്റ്റിൽ വിവരിച്ചിരിക്കുന്നു. ആ ആക്ഷെപങ്ങൾ നിലനില്ക്കത്തക്കതല്ലാത്തതും സാരമില്ലാത്തതും ആകുന്നുഎന്നു വിചാരിക്കുന്നതിൽ ഹൈക്കൊടതിയൊടു കൂടി ഞങ്ങളും യോജിക്കുന്നു. പള്ളിക്കാരുടെ ഒപ്പുള്ള കടലാസുകൾ പിന്നീട കളവായി ഉണ്ടാക്കപ്പെട്ടതായിരുന്നു എന്നും അവയിൽ പാത്രിയക്കീസിന്റെ ഒപ്പൊ അടയാളമൊ ഉണ്ടായിരുന്നില്ലെന്നും ഈ വ്യവഹാര ആവശ്യത്തിലെക്കായി പുറകെ ചമക്കപ്പെട്ടതാണെന്നും മെസ്സർ ഗൊവർ ഞങ്ങളുടെ മുമ്പാകെ തർക്കിച്ചു. ഈ ആക്ഷെപങ്ങൾ അശെഷവും നിലനില്ക്കാത്തതാകുന്നു. മേല്പറഞ്ഞ അപ്പീൽ പ്രതിഭാഗം സാക്ഷികൾ "ജി. ജി." പ്രമാണം ഊനതയില്ലാത്തതാണെന്നു അതിന്റെ സത്യത്തെ പറ്റി ബൊധിപ്പിക്കുന്നു. അപ്പീൽവാദിക്കു തന്റെ ആക്ഷെപങ്ങൾക്കു വാസ്തവത്തിൽ വല്ല അടിസ്ഥാനമുണ്ടൊ എന്നു തെളിയിപ്പാൻ യാതൊരു വക തെളിവില്ല. ഊഹങ്ങൾ അയാളുടെ തർക്കത്തിന്നു എതിരാകുന്നു.

൨൦൨. അതുകൊണ്ടു "ജി. ജി" പ്രമാണം ഉത്തമ വിശ്വാസമായിട്ടുള്ളതെന്നു കിഴകൊടതികളൊടുകൂടി ഞങ്ങളും യാതൊരു സംശയം കൂടാതെ അഭിപ്രായപ്പെടുന്നു.

൨൦൩. ആ അധ്യായത്തിൽ ഒപ്പിട്ടവരാൽ പേര ചൊല്ലപ്പെട്ട ൧൦൨ പള്ളിക്കാർ യൊഗത്തിൽ തക്കതും മതിയാവുന്നതുമായ കാര്യസ്ഥന്മാരെ അയച്ചിട്ടില്ലായിരുന്നു എന്നു അപ്പീൽ വാദിയുടെ പാടവമുള്ള വക്കീൽ തർക്കിച്ചു. ആ വക അനെകം പള്ളികളുടെ പേര

അയാൾ പറകയും ആ വക ആൾപ്പേരുകളെ സംബന്ധിച്ചുള്ള തെളിവിനെ പററി ദീൎഘമായി പ്രസ്താവിക്കയും ചെയ്തു. ഇതിനെ പററിയുള്ള സമ്മിശ്രമായ വാചാസാക്ഷ്യം വിശ്വസിക്കത്തക്കതല്ല. അപ്പീൽ വാദിയുടെ സാക്ഷികളുടെ മൊഴികൾ താഴെ പറയുംപ്രകാരം വരുന്നു. അതായതു "പരദേശത്തു നിന്ന ഒരു ബാവാ വന്നിറങ്ങിയതായി ഞങ്ങൾ കേട്ടു. അദ്ദേഹം റോമാ പാപ്പായോ അന്തിയോഖ്യാ അല്ലെങ്കിൽ മററു വല്ല ദേശത്തെ പാത്രിയക്കീസോ ആണെന്നുള്ളതു ഞങ്ങൾക്കു അറിവില്ല. ഞങ്ങൾ അയാളെ കണ്ടിട്ടില്ല. അയാൾ മുളന്തുരുത്തിൽ ഒരു സുന്നഹദോസ വിളിച്ചു കൂട്ടിയതിനെകുറിച്ചു ഞങ്ങൾ കേട്ടിട്ടില്ല." പിന്നെ ഈ മൊഴികൾക്കു തുടൎച്ചയായി "ഞങ്ങളുടെ ഇടവകയിൽ നിന്നൊ പള്ളിയിൽനിന്നൊ ആരും ആ സുന്നഹദോസിൽ കൂടിയില്ല. കൂടുന്നതിനുവേണ്ടി ഒരു നൊട്ടീസൊ കല്പനയൊ ഞങ്ങളുടെ പള്ളിക്കൊ ഇടവകക്കൊ അയച്ചില്ല." ഈ തെളിവ ഒന്നിച്ചെടുക്കുമ്പോൾ ഒരു നൊടിനേരമെങ്കിലും ഈ സാക്ഷികളെ വിശ്വസിപ്പാൻ നമുക്കു പാടുണ്ടൊ? അവരുടെ തെളിവ എത്ര നിസ്സാരമുള്ളതാകുന്നു. തന്റെ ഇടവകയിൽ ഒരുത്തനും നോട്ടീസ്സ കിട്ടിയില്ലെന്നും ആ സുന്നഹദൊസിന കൂടിയില്ലെന്നും ഓരൊ സാക്ഷിയും ബോധിപ്പിക്കുന്നു. ഈ തരം നിഷേധ തെളിവ അത്യന്തം നിസ്സാരമായിട്ടുള്ളതാകുന്നു. അതു കണിശമായി പറയുമ്പോൾ മററുള്ളതിനെ സംബന്ധിക്കുന്ന ന്യായമായ തെളിവല്ല. കൂട്ടം ഉണ്ടായില്ലെന്നും അതിൽ ആരും കൂടിയില്ലെന്നും അതു തീൎച്ചയായി കാണിക്കുന്നില്ല. തങ്ങളുടെ ഇടയിൽ വളരെ മാസങ്ങൾ താമസിച്ചിരുന്നവനും നാട്ടിലുള്ളവരെല്ലാം നല്ലവണ്ണം കൈക്കൊണ്ടിരുന്നവനുമായ ആ പരദേശക്കാരന്റെ സ്ഥാനത്തെയും അദ്ദേഹത്തെ തിരിച്ചറിയുന്നതിനെയും പററി ഈ സാക്ഷികൾ ലജ്ജയില്ലാതെ നിഷേധിച്ചിരിക്കുന്നതു ഏററവും ആശ്ചൎയ്യമാകുന്നു. സകലരും ഇപ്പോൾ സമ്മതിക്കുന്നതും കെസ്സിലെ തെളിവുകൊണ്ടു പൂൎത്തിയായി സ്ഥാപിക്കപ്പെട്ടതുമായതു എന്തെന്നുവെച്ചാൽ പാത്രിയക്കീസ സംഘത്തലവൻ ആയിരുന്ന മുളന്തുരുത്തി കൂട്ടത്തെ നിഷേധിപ്പാൻ അവർ ധൈൎയ്യപ്പെടുന്നു. അപ്പീൽവാദിയും അയാളുടെ വക്കീലും സമ്മതിക്കുന്നതു തന്നെയും അവർ നിഷേധിക്കുന്നു. ശരിയായിട്ടും ഇങ്ങിനെയുള്ള സാക്ഷികളെ വിശ്വസിപ്പാൻ പാടുള്ളതല്ല.

൧൭൪. നേരെമറിച്ചു അപ്പീൽ പ്രതിഭാഗം വാമൂലം ഉള്ള തെളിവുകളെ തൃപ്തികരമായിട്ടുള്ളതും അധികം വിശ്വാസയോഗ്യമായിട്ടുള്ളതും ആകുന്നു. ആ തെളിവിനുള്ള ഏകവിരോധം അനുകൂലമുള്ള സാക്ഷികൾ അല്ലെങ്കിൽ അപ്പീൽ പ്രതിഭാഗം കക്ഷികൾ പറഞ്ഞിട്ടുള്ളതു എന്നാകുന്നു. ഈ വിരോധം അധികം ബലമായി അപ്പീൽ വാദിയുടെ സാക്ഷികൾക്കും സംബന്ധിക്കുന്നു. കെസ്സിൽ ഫയൽചെയ്തതും അവയുടെ ഉത്തമവിശ്വാസത്തെപററി സംശയിക്കാത്തതുമായ ആധാരങ്ങളാൽ അപ്പീൽപ്രതിഭാഗം സാക്ഷിതെളിവിനെ ബലമായി ഉറപ്പി

ക്കുന്നു. അവരുടെ നടപടിയെ സൂക്ഷിച്ചിരുന്ന പാത്രിയക്കീസ അവരെ മുഴുവനും വിശ്വസിച്ചിരിക്കുന്നു.

൨൭൫. പൊതുവെയുള്ള മേല്പറഞ്ഞ അഭിപ്രായത്തോടുകൂടി "ജി ജി" അക്കപ്രമാണത്തിൽ മുളന്തുരുത്തിയിൽ കായ്യസ്ഥന്മാര മൂലം പ്രതിബിംബിച്ചിരുന്നതായി കാണിക്കുന്ന പള്ളികളിൽ ചില പള്ളിക്ക കായ്യസ്ഥന്മാര ഉണ്ടായിരുന്നില്ലെന്ന പ്രസംഗ സമയത്ത വിശേഷഗതിയായി പറഞ്ഞിരിക്കയാൽ ആ ചില പള്ളികളുടെ കായ്യത്തെ കുറിച്ചു ഞങ്ങൾ ആലോചിപ്പാൻ പോകുന്നു. ഉദ്ദേശം ആവക ൩൦ പള്ളികളുടെ ഒരു ലിസ്ട ൟ അപ്പീൽ വിചാരണസമയം മേസ്തർ ഗോവർ ബോധിപ്പിച്ചു.

൨൭൬, നിരണം—ഇവിടത്തെ പള്ളിയെ സംബന്ധിച്ച ഇടവകയിൽ അധികംപേരും അപ്പീൽ പ്രതിഭാഗമാണെന്നും അപ്പീൽ വാദിക്ക കുറഞ്ഞൊരു എണ്ണം മാത്രമെ തന്റെ പക്ഷത്തിൽ ഉള്ളു എന്നും തെളിവുകൊണ്ടു തിട്ടമായി കാണപ്പെടുന്നു. ൧൮൭൬-ൽ പാത്രിയക്കീസ മലങ്കര ഇടവകയെ ഏഴു മെത്രാന്മാരുടെ ഇടവകകളായിട്ടു വിഭാഗിച്ചതിൽ നിരണം ഒന്നിന്റെ തലസ്ഥാനം ആകുന്നു. ഇവിടത്തെ മെത്രാനെ അപ്പീൽപ്രതിവക ൩൩-ാം സാക്ഷിയായി വിസ്തരിച്ചു. തന്റെ ഇടവകയിലെ ൟ പള്ളിയും വേറെ പള്ളികളും മിക്കതും അപ്പീൽ പ്രതിയെ അനുസരിച്ചു വരുന്നു എന്ന അയാൾ സത്യംചെയ്തു പറയുന്നു. മുളന്തുരുത്തിയിലും പരിമലയും ഉണ്ടായ കൂട്ടങ്ങളിൽ അയാൾകൂടി ഉണ്ടായിരുന്നു. ആ യോഗത്തിന്റെ പ്രൊസിഡിംഗസിൽ അയാൾ ഒരു കക്ഷിയായിരുന്ന "ഏച്ച ഏച്ച" അക്കപ്രമാണത്തിൽ അയാൾ ഒപ്പിട്ടിരിക്കുന്നു. പിന്നെ അപ്പീൽപ്രതിവക ൩൩-ം ൧-ം ൨൨-ം ൩൨-ം നമ്പ്ര സാക്ഷികളായ കത്തനാരന്മാരുടെയും ട്രസ്റ്റികളുടെയും ആ പള്ളിയിലെ ഇടവകക്കാരുടെയും തെളിവിനെ കുറിച്ചാകുന്നു. ജനത്തിന്റെ അംഗീകാരത്തെപറ്റിയും ഇടവകയിൽനിന്ന യോഗത്തിൽ കായ്യസ്ഥന്മാര വന്നുകൂടിയതിനെപറ്റിയും പറയുന്നതിന ഇവർ യോഗ്യന്മാരായ സാക്ഷികൾ ആകുന്നു. അവർ എല്ലാവരും ആ സംഗതികളെകുറിച്ചു തിട്ടമായി ബോധിപ്പിക്കുന്നു. വിശേഷിച്ചും അപ്പീൽവാദിയുടെ കായ്യത്തിൽ ഏറിവെറിയ സഹായി ആയ അപ്പീൽ ൨-ാം വാദി (അപ്പീൽ പ്രതിവക ൧൩-ാം സാക്ഷി) തന്റെ മൊഴിയിൽ അപ്പീൽ പ്രതിക്ക നിരണത്തും അതോടു ചേൎന്ന മറ്റും പള്ളികളിലും കക്ഷി ഉണ്ടെന്നു സമ്മതിക്കേണ്ടിവന്നു. കൂട്ടത്തിൽ കായ്യസ്ഥന്മാര ഉണ്ടായിരുന്നതിനെയും ഇവർ നിരണത്തുള്ള അധികം പേരാലും അംഗീകരിക്കപ്പെട്ടവരാണെന്നും തെളിയിക്കുന്നതിന ഇതിൽപരം തൃപ്തികരമായ അധിക തെളിവ എന്താണെ ഹാജരാക്കുവാനുള്ളത. ൟ സഭയിൽനിന്ന കുറയാതെ ഒമ്പതുപേര "ജി. ജി." അക്കപ്രമാണത്തിൽ ഒപ്പിട്ടിരിക്കുന്നു. ൟ ആധാരത്തിന്റെ നിൎമ്മലതയെ പറ്റി ഞങ്ങൾ മുമ്പെ തന്നെ അഭിപ്രായപ്പെട്ടിട്ടുണ്ടല്ലൊ.

൨൭൭. ൟ കവിഞ്ഞ തെളിവിനു എതിരായി എതൃഭാഗത്തു

ള്ളത എന്താകുന്നു. പ്രതിവക ൪൪-ം ൪൫-ം ൧൦൧-ം സാക്ഷികളുടെ നിഷേധ തെളിവാകുന്നു ഉള്ളത. പ്രതിഭാഗം വാദമുഖം ഉള്ള തെളിവിനെ സംബന്ധിച്ച ഞങ്ങൾ പൊതുവിൽ അഭിപ്രായപ്പെട്ടിരിക്കുന്നത ഈ സാക്ഷികളെ സംബന്ധിക്കുന്നു. ഇതിൽ ൪൪-ാം സാക്ഷി സൂക്ഷ്മമായിട്ടും നിരന്നത്തെ ഒരു കുടിപ്പള്ളിക്കൂടത്തിലെ വാദ്ധ്യാരത്രെ ആകുന്നു. കണക്കപ്പിള്ളമാരും കുടിപ്പള്ളിക്കൂടം വാദ്ധ്യാന്മാരും വളരെ കളവ പറയുമെന്നു സാധാരണ പറച്ചിലുണ്ട. അത ഈ സാക്ഷിയെ അധിക ബലമായി സംബന്ധിക്കുന്നു. ഇവൻ ഒരു നിസ്സാരനും ഇവന്റെ തെളിവ ഒരു ചക്രത്തിന്ന കിട്ടത്തക്കതും ആകുന്നു. പിന്നത്തെ ൪൫-ാം സാക്ഷിക്കും ഇവനെക്കാൾ വിശേഷതയില്ല. അവൻ പള്ളി കപ്പിയാരാകുന്നു അവന്റെ മൊഴി വായിക്കുന്നുഎങ്കിൽ ക്രിസ്ത്വാബ്ദം ൫൨-ം ൩൨൫-ം കൊല്ലങ്ങളിലെ സംഭവങ്ങളെ കുറിച്ച രണ്ടും തന്റെ സ്വന്ത കണ്ണാലെ കണ്ടവിധം ഇന്നലത്തെ സംഭവങ്ങൾ എന്നപോലെ സംസാരിക്കുന്നതായി കാണുന്നു. അവന്റെ തെളിവ നിസ്സാരമായിട്ടുള്ളതാകുന്നു. ൧൦൧-ാം സാക്ഷി ഒരു കത്തനാരാകുന്നു. അയാൾ സത്യംചെയ്തു ബോധിപ്പിക്കുന്നത (പേ: ൩൧൦) "ഞങ്ങളുടെ പള്ളിയിൽ പാത്രിയർക്കീസിന്റെ കക്ഷികൾ ഉണ്ട. പാത്രിയർക്കീസിന്റെകക്ഷിയുടെ കൂട്ടത്തിൽ ൭ കത്തനാരന്മാരും ഞങ്ങളുടെ കൂട്ടത്തിൽ എന്നെയും അപ്പനെയും കൂടി നാലുപേരും ഉണ്ട. പാത്രിയർക്കീസിന്റെകക്ഷി ഉദ്ദേശം ൩൦൦ വീടോളം ഉണ്ട. ആ പള്ളിയിലെ ബാവാകക്ഷിയിൽനിന്ന വല്ലവരും മുളന്തുരുത്തിക്ക പൊയതായി ഞാൻ ഓൎക്കുന്നില്ല" ഒടുവിലത്തെ വാചകം സാരമായിട്ടുള്ളതും മുളന്തുരുത്തി കൂട്ടത്തിൽ നിരന്നത്ത നിന്ന കാൎയ്യസ്ഥന്മാര ആരും ഉണ്ടായിരുന്നില്ലെന്ന കാണിപ്പാൻ വളരെ ആശ്രയിച്ച കാണുന്നതും ആകുന്നു. ഈ എക്സ്ട്രാക്ട തന്നെ വിവരിച്ച പറയുന്നതാകുന്നു.

൨൭൮. ഇങ്ങിനെ അപ്പീൽപ്രതി ഭാഗം ഒരു മെത്രാന്റെയും രണ്ട കത്തനാരന്മാരുടെയും ഒരു ട്രസ്റ്റിയുടെയും രണ്ട ഇടവകക്കാരുടെയും തെളിവിന്ന എതിരായി നമുക്ക ഇവിടെയുള്ളത രണ്ട നിസ്സാരന്മാരുടെയും ഒരു പുതിയ കത്തനാരുടെയും വാമൊഴിയാകുന്നു. പാത്രിയർക്കീസിന്ന ൭ കത്തനാരന്മാരും മുന്നൂറു വീട്ടുകാരും ഉണ്ടെന്നും അവർ അദ്ദേഹത്താൽ നിയമിച്ച ആളിനെ വഴങ്ങിവരുന്നു എന്നും മെച്ചുടി കത്തനാര സമ്മതിക്കുന്നു. അതിനാൽ തീൎച്ച എന്തെന്നു തക്കമെന്നിയെ ജനിക്കുന്നു ഇനി കാരിച്ചാൽ സംബന്ധിച്ച. ഈ പള്ളിയിൽ കൂടിനടക്കുന്ന സഭക്കാരിൽ അധികംപേരും ബാവാകക്ഷികളാണെന്നും കാരിച്ചാൽ പള്ളി യോഗത്തിൽ തക്കതായി പ്രതിബിംബിച്ചിരുന്നു എന്നും അപ്പീൽപ്രതിവക ൪൩-ം ൪൭-ം ൫൦-ം ൩൮-ം സാക്ഷികൾ തീൎച്ചയായി ബോധിപ്പിക്കുന്നു. ഇതിന്നു എതിരായി അപ്പീൽവാദി വക ൨൮-ാം സാക്ഷിയുടെ തെളിവ നമുക്കുണ്ട. ൩൦൦ വീട്ടുകാരിൽ ൨൦൦-ൽ ചില്വാനം വീട്ടുകാർ ബാവായെ (പാത്രിയർക്കീസിനെ) പിന്തുടരുന്നവരാ

ണെന്നു ൟ സാക്ഷി ബൊധിപ്പിക്കുന്നു. എങ്കിലും മേപ്പടി കൂട്ടത്തെപ്പറ്റി അയാൾ ഒന്നും പറയുന്നില്ല. മെൽപറഞ്ഞ തെളിവുകൊണ്ടു മുളന്തുരുത്തിയിലെ തക്കതായി പ്രതിബിംബിച്ചിട്ടില്ലാത്തതായും അല്ലെങ്കിൽ അപ്പീൽവാദിയുടെ കൂട്ടക്കാര അധികം ഉള്ളതായും കാണിക്കുന്ന പള്ളികളിൽ ഇത ഒന്നാകുന്നു എന്ന പറയുന്നത നിസ്സാരമായിട്ടുള്ളതല്ലയൊ.

൨൭൯. കോട്ടയം ചെറിയപള്ളി- അപ്പീൽപ്രതി വക ൯-ം ൧൦-ം ൧൧-ം ൧൩-ം സാക്ഷികൾ ൟ പള്ളിയെകുറിച്ചു പറയുന്നു ൧൦-ാം സാക്ഷി അപ്പീൽ ൨-ാംവാദി അല്ലാതെ മറ്റാരും അല്ല. നിശ്ചയമായിട്ടും അപ്പീൽപ്രതിക്ക അനുകൂലമായി ഇയാൾ തീരെ സംസാരിക്കുന്നില്ല. പാത്രിയക്കീസ ൟ നാട്ടിൽ താമസിച്ചിരുന്നപ്പോൾ ൟ പള്ളി മുഴുവനും അദ്ദെഹത്തിന്റെ അധികാരത്തിൽ ആയിരുന്നു. ൟ പള്ളി അതുമുതൽ അപ്പീൽ പ്രതിയുടെ അധികാരത്തിൽ മിക്കവാറും മുഴുവനായിട്ട ഇരിക്കുന്നു എന്നുള്ളത തെളിവുകൊണ്ടു യാതൊരു സംശയവും ഇല്ല. അപ്പീൽ വാദിക്കവേണ്ടി ൩ പേര സാക്ഷിപറഞ്ഞിരിക്കുന്നതായി ഞങ്ങൾ അറിയുന്നു. മുമ്പ പറഞ്ഞ സാക്ഷികളുടെ മൊഴികൾക്കുള്ള ആക്ഷേപം ഇവരുടെതിനും ഉണ്ട

൨൮൦. അയിരൂർപള്ളി- ഇതുമുഴുവനും അപ്പീൽപ്രതിയുടെ ഭരിപ്പിൻകീഴിലാണെന്ന അപ്പീൽവാദിയുടെ വാമൊഴിയുടെ ൧൮-ാം പുറത്തെ പട്ടികയിൽ പറയപ്പെട്ട പള്ളികളിൽ ഒന്നാകുന്നു ൟ പള്ളിയെ സംബന്ധിച്ചു വിസ്തരിക്കപ്പെട്ട അപ്പീൽവാദി വക ൧൩-ം സാക്ഷി അയിരൂരും പാത്രിയക്കീസിന്റെ കക്ഷിക്ക പള്ളിയുണ്ടെന്ന ബോധിപ്പിക്കുന്നു. അതുകൊണ്ടു ൟ സാക്ഷിക്കാരൻ സമ്മതിക്കുന്നതായ അപ്പീൽപ്രതിയുടെ കീഴിലുള്ള പള്ളിയെ കൂടാതെ വേറെ പള്ളി അപ്പീൽവാദിക്ക ഉണ്ടൊ എന്ന അറിയുന്നില്ല.

൨൮൧. മേല്പറഞ്ഞ അഭിപ്രായംതന്നെ കണ്ടനാട്ടുപള്ളിക്കും സംബന്ധിക്കുന്നു. അപ്പീൽപ്രതിവക ൩൭-ാം സാക്ഷി അതിനെകുറിച്ചു ബോധിപ്പിക്കുന്നു. മുളന്തുരുത്തി കൂട്ടത്തെക്കുറിച്ചും അതിൽ കണ്ടനാട്ടുപള്ളിയുടെപ്രതിനിധികൾ ഉണ്ടായിരുന്നതിനെകുറിച്ചും അപ്പീൽപ്രതി ആ പള്ളിയുടെ മെത്രാപ്പോലീത്ത ആണെന്നുള്ളതിനെകുറിച്ചും അയാൾ സത്യം ചെയ്തു പറയുന്നു. ഇതിന്ന എതിരായി അപ്പീൽവാദിവക ൧൫-ം ൧൭-ം സാക്ഷിതെളിവ നമുക്കുണ്ട. കൂട്ടത്തെപറ്റി തങ്ങൾക്ക അറിവില്ലെന്നും അപ്പീൽവാദിയുടെ കക്ഷിക്ക കണ്ടനാട്ടു ഒരു പള്ളി ഉണ്ടെന്നും അവർ ബോധിപ്പിക്കുന്നു. ൟ പള്ളികൾ രണ്ടും ഒന്നുതന്നെയൊ അല്ലയൊ എന്നു അറിവാൻ മാൎഗ്ഗം ഒന്നും ഞങ്ങൾക്കില്ല.

൨൮൨. ചെപ്പാട— ചെപ്പാട്ടുനിന്നും കാൎയ്യസ്ഥന്മാര മുലം കൂട്ടത്തിൽ തക്കവണ്ണം പ്രതിബിംബിച്ചതായും തന്റെ (അപ്പീൽപ്രതിയുടെ) ഭാഗം ഏറ്റം അധികം ജനം അവിടെ ഉള്ളതായും അപ്പീൽപ്രതി വക ൪൩-ം ൪൭-ം ൫൦-ം സാക്ഷികളാൽ തെളിയുന്നു. പ്രതിവക ൩൯-ം ൨൩-ം സാക്ഷിക്കാര പതിവായ നിഷേധ തെളിവ കൊടുത്തിരിക്കുന്നത കൂടാതെ തങ്ങളുടെ മെത്രാൻ, അപ്പീൽവാദിയാ

ന്നെന്നു ബോധിപ്പിക്കുന്നു. ഇതു ശരിയായിരിക്കാം. അപ്പീൽവാദിയെ തങ്ങളുടെ മെത്രാനായി അവർ കൈക്കൊള്ളുമായിരിക്കാം. എന്നാൽ അതു യാതൊന്നിനെയും തെളിയിക്കുന്നില്ല. ആ പള്ളിയിൽ ൩൦൦ കുഡുംബക്കാര ഉള്ളതിൽ ൨൦൦ വീട്ടുകാർ അപ്പീൽവാദിയെയും ശേഷം എല്ലാം അപ്പീൽ പ്രതിയെയും പിന്തുടരുന്നു എന്ന മേല്പറഞ്ഞ ഒടുവിലത്തെ സാക്ഷി ബോധിപ്പിക്കുന്നു. ഇതു തന്നെയും മുമ്പത്തെ സാക്ഷി സമ്മതിക്കുന്നില്ല. ഈ തെളിവ വിശ്വാസ യോഗ്യമായിട്ടുള്ളതല്ല.

൨൮൩. പ്രത്യേകമായി പേരചൊല്ലിപറഞ്ഞിരിക്കുന്നതും മുളന്തുരുത്തി കൂട്ടത്തിൽ പ്രതിബിംബിച്ചിട്ടില്ലായിരുന്നതായി പ്രസ്താവിച്ചതും ആയ മററ പള്ളികൾക്കും മേല്പറഞ്ഞ പോലെ ഓരോ ഭാഗത്തു ൨-ം ൩-ം സാക്ഷികൾവീതം ഉണ്ടെന്ന ഞങ്ങൾ കാണുന്നു. അവരുടെ തെളിവും സൂക്ഷ്മമായി പരിശോധിച്ചതിൽ എല്ലാ ൧൦൨ പള്ളികൾക്കും തക്കതായും മതിയാവുന്നതുമായ പ്രതിനിധികൾ ഉണ്ടായിരുന്നു എന്നുള്ളതിന ഞങ്ങൾക്ക അശേഷവും സംശയമില്ല.

൨൮൪. ആകപ്പാടെ "ജി. ജി." അക്രമണം യാതൊരു വക ആക്ഷേപവും ഇല്ലാത്തതായി ഞങ്ങൾക്ക കാണപ്പെടുന്നു.

൨൮൫. താഴെ പറയുന്ന നിശ്ചയങ്ങൾ യോഗത്തിൽ ആലോചിച്ച ഉറച്ചതായി ആ പ്രമാണം കൊണ്ട കാണപ്പെടുന്നു.

(൧) ഓരോ ഇടവകയിലെ ജനവും അന്ത്യോഖ്യായുടെ കല്പനകൾ ലംഘിക്കാതെ എപ്പോഴും അനുസരിച്ചിരുന്നു കൊള്ളാമെന്നു തങ്ങളെ നിബന്ധനപ്പെടുത്തുന്നതായ ഒരു സമ്മതപത്രം എഴുതി രജിസ്ത്രാക്കി കൊടുക്കണമെന്നും; എല്ലാ ആത്മീക കാര്യങ്ങളിലും അന്തിയോഖ്യായുടെ അപ്പോസ്തോലിക്കാസ്ഥാനത്തെ സിംഹാസനത്താൽ അവർ നടത്തപ്പെടുന്നെന്നും ഭരിക്കപ്പെടണമെന്നു; പാത്രിയക്കീസ നിശ്ചയിക്കുന്ന കാനോനാകളും ശട്ടങ്ങൾ അവർ സ്വീകരിച്ച നടന്നുവരണം.

(൨) തങ്ങളും തങ്ങളുടെ എതൃകക്ഷികളും തമ്മിലുള്ള തക്കത്തെ തീൎക്കുന്നതിനുള്ള വ്യവഹാര ചിലവിലേക്കും സമുദായത്തിന്റെ അഭിവൃദ്ധിക്കുവേണ്ടി പൊതുമുതൽ വൎദ്ധിപ്പിക്കുന്നതിനും തങ്ങളുടെ സമുദായത്തിൽനിന്നു വരിയിട്ട ഒരു മുതൽ ഉണ്ടാക്കണമെന്നും ഈ മുതലിന്റെ നടത്തിപ്പിന്നായും പള്ളികാൎയ്യാദികൾ ക്രമമായി നടത്തുന്നതിനും പാത്രിയക്കീസ സഭാനായകനും മെത്രാപോലീത്താ സംഘത്തലവനും ആയി സുറിയാനി ക്രിസ്ത്യാനി അസ്സോസ്യേഷൻ എന്ന പേരോടകൂടി ഒരു കമ്മട്ടി സ്ഥാപിക്കണം.

(൩) ഈ മുതൽ കൈകാൎയ്യം ചെയ്യുന്നതിനും പള്ളികാൎയ്യാദികൾ നടത്തുന്നതിനും ഇപ്പോഴുള്ള ചട്ടവട്ടങ്ങൾ ഭേദപ്പെടുത്തി പുതിയതുകൾ ഉണ്ടാക്കുന്നതിനും അന്തിയോഖ്യ സിംഹാസനത്തിന്റെ മേൽവിചാരണയിൻ കീഴിൽ കമ്മട്ടിക്ക പൂൎണ്ണ അധികാരം ഉണ്ടായിരിക്കണം.

(൪) രസ്സീസാപണം കമ്മട്ടിക്കാര പിരിച്ച പാത്രിയക്കീസിന എത്തിച്ചു കൊടുക്കണം.

(൫) സഭയുടെ മതസംബന്ധമായും ലൗകികമായും ഉള്ള കാൎയ്യങ്ങളെ സംബന്ധിച്ചുള്ള എല്ലാ വ്യവഹാരവും അസൊസ്സ്യെഷ്യന്റെ പ്രസിഡെണ്ടായിട്ട മാർ ദിവന്നാസ്യൊസ്സ മെത്രാപ്പോലീത്താ നടത്തണം.

൨൪൩. നിശ്ചയത്തിന്റെ സംഗതികൾ ഇവയും മററു പലവക കാൎയ്യങ്ങളും ആകുന്നു. പാത്രിയക്കീസും മെത്രാപ്പോലീത്തായും പള്ളികാൎയ്യസ്ഥന്മാരും ജനവും യോഗം കൂടി ആ നിശ്ചയങ്ങളെ സമ്മതിച്ചു ഉറപ്പിച്ചു. കമ്മട്ടി മെത്രാന്മാരെ തെരഞ്ഞെടുത്തു നിശ്ചയിച്ചു. ടി അസ്സോസ്സ്യെഷന്റെ പ്രസിഡെണ്ടായിട്ട മാർ ദിവന്നാസ്യൊസ മെത്രാപ്പോലീത്തായെ (അപ്പീൽപ്രതിയെ നിശ്ചയിച്ചു മുഴുവൻ നടപടികളെ പററിയുള്ള റിക്കാൎട്ട) പാത്രിയക്കീസും മെത്രാപ്പോലീത്തായും ഉൾപ്പടെ ഹാജരുണ്ടായ എല്ലാവരും ഒപ്പു വെച്ചു.

൨൪൧. കൂട്ടം മിഥുനം ൧൮–ാംനു തീൎന്നു എന്നു കാണപ്പെടുന്നു.

൨൪൪. "ജി ജി" പ്രമാണത്തിന്നു വിരോധമായി ഞങ്ങൾ ഏറെ ആലോചിച്ചു തീൎച്ചയാക്കിയതായ അതിന്റെ ഉത്തമ വിശ്വാസത്തെ സംബന്ധിച്ചവയ്ക്കും പുറമെ ബലമായി പുറപ്പെടുവിച്ചിരിക്കുന്ന ആക്ഷേപം അപ്പീൽപ്രതിയെ ജനങ്ങൾ തങ്ങളുടെ മെത്രാപ്പോലീത്തായായി അഭിപ്രായപ്പെട്ടും അങ്ങിനെ അവർ അയാളെ സ്വീകരിച്ചുമിരിക്കുന്നു എന്നു അതു കാണിക്കുന്നില്ല എന്നും അതിനാൽ ആ സ്ഥാനത്തെക്കു സമുദായത്താലുള്ള അയാളുടെ തെരഞ്ഞെടുപ്പിന്റെ യാതൊരു തെളിവും ടി പ്രമാണംകൊണ്ടു ഉണ്ടാകുന്നില്ലെന്നും ആയിരുന്നു. ടി ആക്ഷേപം കക്ഷികളാൽ മുഖ്യമായിട്ട അപ്പീൽപ്രതിയാൽ പുറപ്പെടുവിച്ച കെസ്സിനെ തെററായി ധരിച്ചതിൽ ആണെന്നു ഞങ്ങൾക്കു തോന്നുന്നു. സംശയം കൂടാതെ അയാളുടെ വക്കീലും തൎക്കസമയത്തു അതിനെ വെളിവായി പറഞ്ഞില്ല അപ്പീൽപ്രതിയുടെ വ്യവഹാരം ആ കൂട്ടത്തിൽ വെച്ചോ അതിലെ നിശ്ചയങ്ങളിലൊ ജനങ്ങൾ അയാളെ മെത്രാപ്പോലീത്തായായി അഭിപ്രായപ്പെട്ടതും കൈക്കൊണ്ടതും ഒന്നാമത്തെ പ്രാവശ്യം ആയിരുന്നു എന്നല്ല. പിന്നെയൊ അയാളെ പണ്ടുതന്നെ ജനങ്ങളിൽ അധികംപേരും (തങ്ങളുടെ സഭയുടെ തലവനാൽ ന്യായമായി പ്രതിഷ്ഠിച്ചും നിശ്ചയിച്ചുമിരിക്കുന്ന) തങ്ങളുടെ മെത്രാപ്പോലീത്തായായി (സ്വീകാരത്തെ വിചാരിക്കേണ്ടതിനെ പററി ഞങ്ങൾ പറഞ്ഞിട്ടുള്ള അൎത്ഥത്തിൽ) അംഗീകരിച്ചിരിക്കുന്നു എന്നും ആ അംഗീകാരം യോഗത്തിൽ റിക്കാൎട്ടാക്കിയ നിശ്ചയങ്ങളാൽ ഉറപ്പിക്ക മാത്രം ചെയ്തു എന്നും ആണെന്നു ഞങ്ങൾക്കു കാണപ്പെടുന്നു. അപ്പീൽപ്രതിയെ മെത്രാപ്പോലീത്തായായി ആദ്യംതന്നെ തെരഞ്ഞെടുക്കേണ്ട ആവശ്യത്തിലെക്കു ടി യോഗത്തെ വിളിപ്പിച്ചിരുന്നു എങ്കിൽ തീൎച്ചയായിട്ടും തെളിവായിട്ടും അഭിപ്രായവും ജനങ്ങളുടെ സ്വീകാരവും ഉണ്ടായിരുന്നേനെ. എന്നാൽ ഇവിടെ അപ്പീൽപ്രതിയെ പണ്ടേതന്നെ ജനങ്ങൾ കൈക്കൊണ്ടിരുന്നു. ആ സമ്മതം പരസ്യമായി പൊതുയോഗത്തിൽ വെച്ചും എന്നു തന്നെയുമല്ല തങ്ങളുടെ പാത്രിയക്കീസിന്റെയും മെത്രാന്മാരുടെയും ക

ത്തനാരന്മാരുടെയും ശെമ്മാശന്മാരുടെയും ട്രസ്റ്റികൾ മുതലായവരുടെയും മുമ്പാകെയും വെളിപ്പെടുത്തി. കക്ഷികൾ വാദത്തിൽ പറഞ്ഞിരിക്കുന്നതായ സമുദായത്തിന്റെ സ്വീകാരത്തിനു തെരഞ്ഞെടുപ്പു എന്നു പറയുന്നതു തെറ്റാണെന്നു ദീർഘമായി ഞങ്ങൾ മുമ്പെ പറഞ്ഞിട്ടുണ്ടല്ലൊ. വ്യവഹാര ആരംഭം മുതല്ക്കു അപ്പീൽപ്രതിയുടെ കേസ്സു ഇതായിരുന്നു എന്നു “യ. യ. യ,” “൧൩” “൧൪” ൧൦ രേഖകളാൽ അധികമായി തെളിയുന്നു.

൨൮൯. ഇവയിൽ ഒന്നാമത്തെ ആധാരത്തിൽ മദ്രാസ ഗവൎമ്മെണ്ടിനോടു ബോധിപ്പിക്കുന്നതിൽ അപ്പീൽപ്രതി പറയുന്നതു—“൧൦൭൯-ാം ആണ്ടിൽ ഹരജിക്കാരനെ കൊച്ചിതിരുവിതാംകൂർ മലയാളം മുതലായ സ്ഥലങ്ങളിലെ സുറിയാനി ക്രിസ്ത്യാനികളുടെ ബിഷോപ്പും മെത്രാപൊലീത്തായും ആയി അന്ത്യോഖ്യാപാത്രിയക്കീസ പ്രതിഷ്ഠിച്ചു നിശ്ചയിച്ചിരിക്കുന്നു എന്നും താൻ അന്ത്യോഖ്യായിൽനിന്നു വന്നാറെ സുറിയാനിക്രിസ്ത്യാനികളെല്ലാവരും തന്നെ കൈക്കൊണ്ടിരിക്കുന്നു എന്നും ഇപ്പോഴും അങ്ങിനെ തന്നെ ചെയ്യുന്നു എന്നും മററും ആകുന്നു” ആരെഖ മുഴുവനും മെല്പറഞ്ഞ രീതിയിൽ എഴുതിക്കിടക്കുന്നു. രണ്ടാമത്തെ ആധാരം (൧൩ അക്കമിട്ട രേഖ) ഇങ്ങിനെ തുടങ്ങുന്നു. “ഹരജിക്കാരനു ബിഷോപ്പിന്റെ ഏററവും വിശുദ്ധപട്ടം കിട്ടിയിരിക്കുന്നു. ഇന്ത്യായിലെ എല്ലാ സുറിയാനി ക്രിസ്ത്യാനികളുടെ മെലും പള്ളികളുടെമെലും തന്നെ ബിഷോപ്പായി പാത്രിയക്കീസ പ്രതിഷ്ഠിച്ചുമിരിക്കുന്നു. ആ നിശ്ചയവും പ്രതിഷ്ഠയും അനുസരിച്ചു ഹരജിക്കാരനെ തങ്ങളുടെ ബിഷോപ്പായി സ്വീകരിക്കുന്നതിനും കോട്ടയത്തു സ്ഥാപിച്ചിരിക്കുന്ന സുറിയാനി സിമ്മനാരി സംബന്ധിച്ചുള്ള കാൎയ്യാദികളും നടത്തിപ്പും തന്റെ അധികാരത്തിലെക്കു മാത്രം ഏല്പിച്ചുകൊടുക്കുന്നതിനും എല്ലാ സുറിയാനി ക്രിസ്ത്യാനികൾക്കും പൂൎണ്ണമനസ്സായിരിക്കുന്നു.”

൨൯൦. ൧൦ ഹരജികൾ മുളന്തുരുത്തി കൂട്ടത്തിനു ഏകദേശം ൩ കൊല്ലം മുമ്പായി ൧൦൭൯-ൽ ബോധിപ്പിച്ചു. തന്റെ എതിരാളിയുടെ പക്ഷത്തിൽ അധികം ആളുകൾ യോഗത്തിൻമുമ്പാകെ ഉണ്ടായിരുന്നതിനെ അപ്പീൽ വാദി തന്നെയും നിഷെധിക്കുന്നില്ല.

൨൯൧. അതുകൊണ്ടു അപ്പീൽപ്രതിയുടെ കേസ്സു മുളന്തുരുത്തിയിൽ കൂട്ടത്തിനു മുമ്പാകെവെച്ചു ജനങ്ങളിൽ അധികംപെരും തന്നെ അംഗീകരിച്ചു എന്നും തങ്ങളുടെ പ്രധാന തലവന്റെ മുമ്പാകെ വെച്ചുറിക്കാട്ടാക്കിയ പല നിശ്ചയങ്ങളും ആ യോഗത്തിന്റെ തെളിവായിവരുന്നു എന്നും ആ കൂട്ടത്തിന്റെ പ്രധാനമായ ഏക ആന്തരം അപ്പീൽവാദി വാദിക്കുംപ്രകാരം മെത്രാപൊലീത്താസ്ഥാനത്തെക്കു ആദ്യമെ അപ്പീൽപ്രതിയെ തെരഞ്ഞെടുപ്പാൻ അല്ലായിരുന്നു എന്നും പിന്നയൊ സ്വദേശ സഭയിന്മേലുള്ള പാത്രിയക്കീസന്റെ ശ്രേഷ്ഠാധികാരത്തെ അറിയിപ്പാനും സഭയുടെ മെലാൽ കാൎയ്യാദികളെ ക്രമപ്പെടുത്തുവാനും ആയിരുന്നു എന്നു

ഞങ്ങൾക്കു ദൃഷ്ടാന്തപ്പെടുന്നു. അപ്പീൽപ്രതിയെ മെത്രാപ്പോലീത്താ ആയി അംഗീകരിച്ചത കീഴനടപ്പു അനുസരിച്ചു മാത്രം ആയിരുന്നു എന്നു ഇവിടെ അഭിപ്രായപ്പെടാം. ഒരു മെത്രാപ്പോലീത്തായെ തെരഞ്ഞെടുപ്പാൻ അയാളെ പാത്രിയർക്കീസ പ്രതിഷ്ഠിച്ചാക്കിയതിന്റെ ശേഷം ജനങ്ങളൊ തങ്ങളുടെ പ്രതിനിധികളൊ വല്ലപ്പോഴും ഒരു കൂട്ടം കൂടിയതായി ചരിത്രം കാണിക്കുന്നില്ല. മറിച്ചു അപ്പീൽവാദി വാദിക്കുന്നുപോലുമില്ല. എന്നാൽ ൟ കാൎയ്യത്തിൽ തന്റെ (പാത്രിയർക്കീസിന്റെ) മുൻ വാഴ്ചക്കാരനാൽ നിശ്ചയിക്കപ്പെട്ട മെത്രാപ്പോലീത്താ ൟ നാട്ടിലെ സഭയുടെ മേലുള്ള തന്റെ (പാത്രിയർക്കീസിന്റെ) അധികാരത്തിനു എതിരായി പുറപ്പെടുവിച്ചു പരസ്യമായ വിരോധംനിമിത്തം പാത്രിയർക്കീസ തന്നെ ഇന്ത്യായിൽ വരുവാൻ ഇടയായി. സാധിക്കാത്തതെന്നു ഏവരും വിശ്വസിച്ചിരുന്നതായ പ്രയാസം നീങ്ങികിട്ടിയതിന്റെ ശേഷം അതായതു മുമ്പെയുള്ള "ഒ" അടയാളമിട്ട വിളംബരത്തെ വ്യാഖ്യാനിക്കുന്നതായ അല്ലെങ്കിൽ ചിലര പറയുംപ്രകാരം ദുർബലപ്പെടുത്തുന്നതായ "പീ" അടയാളമിട്ട തിരുവെഴുത്തു വിളംബരം അയപ്പിച്ചതിന്റെശേഷം തന്റെ പ്രധാന മേലധികാരത്തെ വീണ്ടും സ്ഥിരമായി സ്ഥാപിക്കുന്നതിനും അതിനാൽ വിരോധത്തെ ജയിക്കുന്നതിനുമായി സുറിയാനി സമുദായത്തിന്റെ ഒരു യോഗം വിളിച്ചു കൂട്ടുകയും ആയോഗത്തിങ്കൽ സഭ സംബന്ധമായ മററും കാൎയ്യങ്ങളുടെ കൂട്ടത്തിൽ അപ്പീൽപ്രതിയായ മെത്രാപ്പോലീത്താ സംഘത്തലവനായി ഒരു സുറിയാനി അസോസോസ്യേഷ്യൻ നിശ്ചയിക്കയുംചെയ്തു. പാത്രിയർക്കീസ വന്നിട്ടില്ലായിരുന്നു എങ്കിൽ ൟ യോഗം ഒരിക്കലും വിളിച്ചു കൂട്ടുകയില്ലായിരുന്നു. അതുതന്നെയുമല്ല ഒരു ന്യായമായി നിശ്ചയിക്കപ്പെട്ട ബിഷോപ്പിനെ മെത്രാപ്പോലീത്താ ആയി വണങ്ങുന്നതിനും അംഗീകരിക്കുന്നതിനും വേണ്ടി ഒരു കൂട്ടം ആവശ്യമില്ല. എന്നാൽ ഇതിൽ സമുദായത്തിൽ അധികംപേരും വിരോധം പുറപ്പെടുവിക്കാതിരിക്കുന്നു എങ്കിൽ എന്നുള്ള അൎത്ഥം സൂചിപ്പിച്ചിരിക്കുന്നു. അപ്പീൽപ്രതിയുടെ കാൎയ്യത്തെപററി ഞങ്ങൾക്കുള്ള അഭിപ്രായം മേൽപ്രകാരം ആകയാൽ അപ്പീൽ വാദിയുടെ ആക്ഷേപം സംഗതികളെ തെററായി ധരിച്ചുപോയതുകൊണ്ടാണെന്നു ഞങ്ങൾ വിചാരിക്കുന്നു.

൨൯൨. "ജി. ജി." അക്കപ്രമാണം അപ്പീൽപ്രതിയെ മെത്രാപ്പോലീത്തായായി ജനങ്ങൾ മുമ്പെ അംഗീകരിച്ചിരിക്കുന്നതിനെ ഉറപ്പിക്കുന്നു. അപ്പീൽപ്രതി സഭയുടെ തദ്ദേശ തലവനെന്നാണെ നിശ്ചയങ്ങൾ മിക്കതിൽനിന്നും കാണപ്പെടുന്നത. എല്ലാററിനും മീതെ അയാൾ മേല്പറഞ്ഞ അസോസ്യേഷ്യന്റെ പ്രസിഡെണ്ടായിട്ട അവകളാൽ അറിയപ്പെടുന്നു. ആകൂട്ടത്തിൽവെച്ചു സമ്മതിച്ചു ഉറപ്പിച്ചു വേറൊരു നിശ്ചയപ്രകാരം അയാൾ തിരുവിതാംകൂറിലുള്ള സുറിയാനി സഭയുടെ മെത്രാപ്പോലീത്തായായി ഇരിക്കേണമെന്നാകുന്നു.

൨൯൬. ഈ കൂട്ടത്തിന്റെ ശേഷം പരുമലെ വെച്ച ൧൮൭൩ ൧൦൪൮ കുംഭം ൩-ാംനു വേറൊരു യോഗംകൂടി. ഇതു പാത്രിയർക്കീസ ഈ നാട്ടിൽനിന്നു പൊയ്ക്കിന്റെ ശേഷം ആയിരുന്നു. അതിൽ ആൾ അധികം കൂടിട്ടുണ്ടായിരുന്നു. "എച്ച. എച്ച" അക്കപ്രമാണം അതിലെ നടപടികളുടെ റിക്കാർട്ടു ആകുന്നു. ആ കൂട്ടത്തിൽ അപ്പീൽപ്രതി മെത്രാപ്പോലീത്തായായി അഗ്രാസനം പ്രാപിച്ചിരുന്നു. ൩ മെത്രാന്മാർ അല്ലെങ്കിൽ ബിഷോപ്പന്മാർ വാസ്തവത്തിൽ നാട്ടിലുള്ള എല്ലാ മെത്രാന്മാരും ആ യോഗത്തിൽ ഹാജരായി അതിന്റെ നടപടികളിൽ സംബന്ധിച്ചു.

൨൯൭. മുളന്തുരുത്തി കൂട്ടത്തെ കുറിച്ചു പറയുന്ന, അപ്പീൽപ്രതിഭാഗം സാക്ഷികളിൽ ചുരുക്കം പേര ഒഴികെയുള്ളവർ ഈ കൂട്ടത്തെ കുറിച്ചും പറയുന്നു. "എച്ച എച്ച" എന്ന രേഖയുടെ നിർമ്മലതയെ പറ്റി അപ്പീൽവാദി എതിർക്കുന്നില്ല. ഈ പ്രമാണം കഴിഞ്ഞ കൂട്ടത്തിലെ കാര്യാദികൾ എല്ലാം സമ്മതിക്കയും ഈ വ്യവഹാരത്തിനുവെണ്ടിയ വഴികളെ പറകയും ചെയ്യുന്നു.

൨൯൮. ഈ നാട്ടിലുള്ള ൧൭൫ അല്ലെങ്കിൽ ൧൭൦ പള്ളികളിൽ ൧൦൨ പള്ളികളുടെ പ്രതിനിധികൾ മുളന്തുരുത്തി കൂട്ടത്തിൽ ഉണ്ടായിരുന്നു എന്നും അതിലെ നടപടികളിൽ സംബന്ധിച്ചിരുന്നു എന്നും "ജി. ജീ." അക്കപ്രമാണംകൊണ്ടു കാണുന്നു. ഈ ആധാരത്തിലും അപ്പീൽപ്രതിയുടെ സ്വീകാരത്തിന്റെ തെളിവെന്നു ഞങ്ങൾ വിചാരിക്കുന്ന "എച്ച. എച്ച." എന്ന പ്രമാണത്തിലും ഒപ്പിട്ടിട്ടുള്ളവരിൽ ൩ മെത്രാന്മാരുടെയും (സാക്ഷാൽ ഒരു മെത്രാൻ ഒഴികെ ഈ നാട്ടിലെ മെത്രാന്മാർ എല്ലാം) ൧൫൦-ൽ അധികം കത്തനാരന്മാരുടെയും വളരെ ശെമ്മാശന്മാരുടെയും ട്രസ്റ്റികളുടെയും മാന്യന്മാരായ അയ്മേനികളുടെയും ഇടവകക്കാരുടെയും പേരുകൾ ഞങ്ങൾ കാണുന്നു. ഈ ൧൦൨ പള്ളികൾ കൂടാതെ അപ്പീൽവാദിയുടെ തെളിവിൽ ഒമ്പതു മറ്റു പള്ളികൾ അപ്പീൽപ്രതിയുടെ കീഴിൽ തനിച്ചുണ്ടെന്നു അപ്പീൽവാദി സമ്മതിച്ചിരിക്കുന്നതായി ഞങ്ങൾ കാണുന്നു. അപ്പീൽവാദിയുടെ മൊഴിയുടെ ൪൭-ാം ഭാഗത്തു അയാൾക്കും അപ്പീൽപ്രതിക്കും കൂടി കക്ഷികൾ ഉള്ളതും അപ്പീൽപ്രതിക്കു തനിച്ചു കക്ഷിയുള്ളതും ആയ പള്ളികളുടെ ഒരു ലിസ്റ്റ അപ്പീൽവാദി കൊടുത്തിരിക്കുന്നു. അപ്പീൽപ്രതിയുടെ പക്ഷം തനിച്ചുള്ള പള്ളികളുടെ പേരുകൾ അടങ്ങിയിരിക്കുന്നതായ ആ ലിസ്റ്റിന്റെ ൨-ാമത്തെ കള്ളിയിൽ ഈ ഒമ്പതു പള്ളികളുടെ പേരുകൾ ഞങ്ങൾ കാണുന്നു. അതായതു ഇഞ്ചക്കാട്ടു പള്ളി, വാകത്താനത്തു പുത്തൻപള്ളി, കൊലഞ്ചെരി പുത്തൻപള്ളി, പത്തിച്ചിറപള്ളി, കടപ്രപുത്തൻപള്ളി, മട്ടാഞ്ചെരിപള്ളി, വെട്ടിക്കൽപള്ളി, കാഞ്ഞിരമറ്റത്തുപള്ളി, വടയാർ പറമ്പുപള്ളി ഇവ ഒമ്പതും "ജീ. ജീ." അക്കപ്രമാണത്തിൽ പറയുന്ന പള്ളികളുടെ ലിസ്റ്റിൽ ഉൾപ്പെട്ടിട്ടില്ല. അപ്രകാരം ഈ ഒമ്പതും "ജീ. ജീ" അക്കപ്രമാണത്തിലുള്ള

൧൦൨ പള്ളികളോട കൂട്ടിയാൽ ൧൧൧ പള്ളികൾ മുഴുവനും അപ്പീൽ പ്രതിയെ അവരുടെ മെത്രാപ്പോലീത്താ ആയി കൈക്കൊണ്ടിരിക്കുന്നു എന്നുള്ളത സ്പഷ്ടമാകുന്നു. ശേഷിപ്പുള്ള ൬൪ അല്ലെങ്കിൽ ൬൦ പള്ളികളിൽ ചിലതിൽ അപ്പീൽപ്രതിയുടെ പക്ഷക്കാര ഉണ്ടെന്നു അപ്പീൽവാദിതന്നെയും പൂൎണ്ണമായി സമ്മതിച്ചിരിക്കുന്നു. വീണ്ടും അയാളുടെ മൊഴിയുടെ ൪൮-ാം ഭാഗത്തുള്ള ലീസ്റ്റ നോക്കുമ്പോൾ കഴിക്കാട്ടുകുന്നേൽ പള്ളിയും വടക്കൻ പറവൂർ പള്ളിയും ൧-ാംമത്തെ കള്ളിയിലും, ചെലാട്ടു പള്ളിയും കാരക്കാമറ്റത്തു പള്ളിയും മണികുന്നത്തു പള്ളിയും മാന്തുരുത്തി പള്ളിയും ൪-ാമത്തെ കള്ളിയിലും അപ്പീൽവാദി പറഞ്ഞിരിക്കുന്നതായി കാണുന്നു. ഇവ "ജി ജി" അക്കപ്രമാണത്തിൽ ഉൾപ്പെട്ടിട്ടില്ല. ഇവയിൽ അപ്പീൽ പ്രതിയുടെ കക്ഷികൾ ഉണ്ടെന്ന അപ്പീൽവാദി സമ്മതിക്കുന്നു.

൨൯൩. ഇങ്ങിനെ "ജി ജി" അക്കപ്രമാണത്തെയും അപ്പീൽവാദിയുടെ സ്വന്തമൊഴിയെയും കുറിച്ചു ആലോചിക്കുമ്പോൾ വ്യവഹാര രീത്യാ തികച്ചും അതിന്റെ പൂൎവ്വാം ജനത്തിൽ വലിയപക്ഷം അപ്പീൽ പ്രതിയുടെ പക്ഷത്തിൽ ആണെന്നു അഭിപ്രായപ്പെടുവാൻ ഞങ്ങൾ ഒട്ടും സംശയിക്കുന്നില്ല. ഇങ്ങിനെ അപ്പീൽ വാദിക്ക കുറച്ചു ആളുകൾ മാത്രം തന്റെ പക്ഷത്തിൽ ശേഷിക്കുന്നൊള്ളു.

൨൯൪. അപ്പീൽപ്രതിക്ക സമുദായത്തിൽ അധികപക്ഷം ജനങ്ങളാൽ ഉള്ള സ്വീകാരംകൊണ്ടുതന്നെ അപ്പീൽ വാദിയെ ഒഴിപ്പിപ്പാൻ മതിയായി വരുമൊ? അപ്രകാരം വരികയില്ലെന്നും സമുദായം ഒട്ടുക്കുള്ള സ്വീകാരം ആവശ്യമായിരുന്നു എന്നും അപ്പീൽ വാദിയുടെ പാടവമുള്ള വക്കീൽ തൎക്കിച്ചു. ഈ വാദവും (ഞങ്ങൾ മുമ്പെ തീൎച്ചപറഞ്ഞതായ) ക്രമപ്രകാരമുള്ള തെരിഞ്ഞെടുപ്പു വേണമെന്നുള്ള വാദവും കൂടി ആലോചിക്കുമ്പോൾ അപ്പീൽ വാദിയുടെ വിചാരത്തെ നിസ്സാരമാക്കിതീൎക്കുന്നു. അത എന്തെന്നുവച്ചാൽ മെത്രാപ്പോലീത്താ സ്ഥാനത്തെക്ക നിയമിച്ചിട്ടുള്ള ആളെ ആ സ്ഥാനത്തെക്കു തെരിഞ്ഞെടുക്കേണ്ടത പുരുഷന്മാരും സ്ത്രീകളും പൈതങ്ങളും മാമോദീസാ കഴിഞ്ഞ ശിശുക്കളും ആയ എല്ലാ സുറിയാനി ക്രിസ്ത്യാനികളുടെയും അഭിപ്രായംകൊണ്ട വേണമെന്നാകുന്നു.

൨൯൫. "പി. പി. പി" എന്ന രേഖയിൽ തന്റെ മുമ്പതന്നെ അപ്പീൽവാദി പറയുന്ന കഴിഞ്ഞുപോയ മാർ അത്താനാസ്യോസ ജനങ്ങൾ അധികംപേരും സ്വീകരിച്ചെങ്കിൽ മാത്രമെ ഉറപ്പാകയൊള്ളു എന്നു പറഞ്ഞിരിക്കുന്നു. എന്നാൽ അധികംപേരും ചുരുങ്ങിയ എണ്ണത്തിന്മേൽ പ്രബലപ്പെടുവാൻ പാടില്ലെന്ന മെസ്സർ ഗൊവർ നിസ്സാരമായി പറയുന്നതല്ലാതെ ജനങ്ങൾ അപ്പീൽപ്രതിയെ സ്വീകരിച്ചതിന്റെ ന്യായത്തിന്ന എതിരായി ഞങ്ങൾ ഒന്നും കാണുന്നില്ല. ഈ പറയുന്നതു ബലമായി സ്വീകരിക്കുന്നു എങ്കിൽ അതിന്റെ തീൎച്ച ചുരുങ്ങിയ എണ്ണം അധികംപേരുടെമേലും പ്രബലപ്പെടുമെന്നാകുന്നു.

൨൯൯. അതുകൊണ്ട അധികം പേരും അപ്പീൽപ്രതിയെ സ്വീകരിച്ചിരിക്കുന്നത ശാസ്ത്രത്താൽ ബലമുള്ളതാണെന്നും അത കാനോനാ എന്നത്തെ ബാധിക്കുന്നതാണെന്നും ഞങ്ങൾ അഭിപ്രായപ്പെടുന്നു.

൩൦൦. ൧൦ാം അധികം പേരുടെ സഹായം ഉള്ളതുകൊണ്ട കഴിഞ്ഞുപോയ മാർ അത്താനാസ്യോസ തന്റെ മുമ്പനായ (ചേപ്പാട്ട) മാർ ദീവന്നാസ്യോസിനെ കുറിച്ച പറഞ്ഞതുപോലെ അപ്പീൽപ്രതിക്ക അപ്പീൽവാദിയെക്കുറിച്ചും വളരെ ചെച്ചയായിട്ടും നീതിയായിട്ടും പറയാം. എന്തെന്നുവച്ചാൽ "മാർ ദീവന്നാസ്യോസ ന്യായമായി പ്രതിഷ്ഠിക്കപ്പെട്ട ഒരു മെത്രാപ്പോലീത്ത ആയിരിക്കയൊ (അയാളും അയാളെക്കൂട്ടരും ഇനിക്ക വിരോധമായി അയച്ച ഹരജി സത്യത്തിന്മേൽ അടിസ്ഥാനപ്പെട്ടതല്ല.) അല്ലെങ്കിൽ ജനത്തിൽ അധികംപേരും നിശ്ചയമായിട്ടും അയാളുടെ പക്ഷത്തിൽ ഉണ്ടായിരിക്കയൊ ചെയ്യുന്നു എങ്കിൽ മെത്രാപ്പോലീത്താ ആയി ആക്രമിച്ചെടുത്ത അധികാരത്തിൽ അയ്യാൾ വിടാതെ നില്ക്കുന്നതിന പകരം മുമ്പെ പോകു വരെണ്ടതായിരുന്നു."

൩൦൧. കേസ്സ രണ്ടും സമമായിട്ടുള്ളതാകുന്നു. എന്നാൽ ഇപ്പോഴത്തെത മറ്റെതിനെക്കാൾ വളരെ ബലമുള്ളതാണെന്നു വിചാരിക്കാം. എങ്കിലും മാർ അത്താനാസ്യോസ സഭയുടെ ഭരിപ്പ ദീവന്നാസ്യോസിൽനിന്ന ഒഴിപ്പിച്ചുവാങ്ങി.

൩൦൨. കെസ്സിന്റെ ൧൦ാം ഭാഗത്തെക്കുറിച്ചുള്ള ഞങ്ങളുടെ അഭിപ്രായം അവസാനിപ്പിക്കുന്നതിന മുമ്പായി "ജി ജി" അക്കപ്രമാണത്തെ കുറിച്ച മെസ്റ്റർ ഗൊവർ എടുത്ത വെറൊരു ആക്ഷേപത്തെപ്പറ്റി ആലോചിക്കേണ്ടത ആവശ്യമാകുന്നു. എന്തെന്നുവച്ചാൽ അതിൽ പറയുന്ന നിശ്ചയങ്ങളെ നടത്തിയതായി കാണിക്കുന്നില്ലെന്നാകുന്നു. ഒന്നോരണ്ടൊ നിശ്ചയങ്ങൾ ഇതുവരെ നടത്തീട്ടില്ല എന്നുള്ളത സത്യം ആകുന്നു. ദൃഷ്ടാന്തമായിട്ട ഇതിൽ ഒന്ന പാത്രയക്കീസിന്റെ മേലധികാരത്തെ സ്വീകരിക്കുന്നതായി ആധാരങ്ങൾ എഴുതി രജിസ്റ്റരാക്കികൊടുക്കെണമെന്നുള്ളവയെ സംബന്ധിച്ചാകുന്നു. (മാമൊദീസാ കല്യാണം മുതലായതിന്റെ രജിസ്റ്ററുകൾ കാണിക്കാമെന്നു മെസ്റ്റർ രാമനാഥരായര പറഞ്ഞു.) മററ ചിലതും നടത്തിതുടങ്ങിയിരിക്കുന്നതായി തെളിയുന്നു. അസൊസെയേഷൻ നിശ്ചയിക്കുക, അപ്പീൽപ്രതിയുടെ അവകാശത്തെ കുറിച്ച വ്യവഹാരം കൊണ്ടുവരുന്നതിലേക്ക പണം പിരിക്കുക, തക്സങ്ങൾ മുതലായത തിട്ടയാക്കുവാൻ വേണ്ടി നമ്പ്ര പതിക്കുന്നുകൾ ഒക്കെയും തക്കൊന്നുണ്ടും നടത്തി കഴിഞ്ഞിരിക്കുന്നു. ഇങ്ങിനെ നിശ്ചയങ്ങൾ മിക്കവാറും നടത്തിയിരിക്കുന്നതായി കാണുന്നു. നേരെമറിച്ചായിരുന്നാൽ തന്നെയും അതിനാൽ വെളിപ്പെടുന്ന സംഗതി എന്തെന്നാൽ അപ്പീൽപ്രതിയെ മുമ്പിനാലെ സമുദായത്തിൽ അധികംപേരും തങ്ങളുടെ മെത്രാപ്പൊലീത്താ ആയി കൈക്കൊണ്ടിരിക്കുന്നു എന്നതിനെ യാതൊരു പ്രകാരത്തിലും ബാധിക്കുന്നതല്ല.

൩൦൩. ഇങ്ങിനെ തെളിവിന്മേൽ ജനങ്ങളിൽ അധികംപേരും അപ്പീൽപ്രതിയുടെ ഭാഗത്താണെന്ന കണ്ടതിന്റെ ശേഷം ൧൦ാം

കാൎയ്യത്തിൽ അപ്പീൽവാദിയുടെ വിശ്വാസം എന്തായിരുന്നു എന്ന് അറിയുന്നത ആവശ്യമെന്ന ഞങ്ങൾ വിചാരക്കുന്നു. തനിക്ക (അപ്പീൽവാദിക്ക) കുറച്ചു പേരുത മാത്രം ഉണ്ടായിരുന്നൊള്ളു എന്നും അപ്പീൽപ്രതിയുടെ ഭാഗം ജനങ്ങൾ വളരെ അധികമാണെന്നും അപ്പീൽവാദിക്ക അറിവുണ്ടായിരുന്നു എന്ന തെളിവായി പ്രസ്താപിച്ചല്ലാതെ ൟ സംഗതിയെ കുറിച്ചുള്ള അഭിപ്രായം നല്ലവണ്ണം അവസാനിപ്പിക്കുവാൻ ഞങ്ങൾക്ക പാടില്ല. ഇത വളരെ ആവശ്യമായി ഞങ്ങൾ വിചാരിക്കുന്നു. എന്തെന്നാൽ-- അപ്പീൽവാദി ഭാഗം സാക്ഷികളും വക്കിലന്മാരും അയാൾക്കുവെണ്ടി പറയുന്നതിൽ അയാളെക്കാൾ ഏറ്റവും തൎക്കതയും ഇളക്കവും കാണിച്ചിരിക്കുന്നതായി ഞങ്ങൾ കാണുന്നു. അപ്പീൽവാദിയോട തന്റെ വിസ്താരത്തിൽ ഇങ്ങിനെ ചൊദിച്ചു. "ജനങ്ങൾ അധികം പെരും നിങ്ങളുടെ ഭാഗമാണെന്ന പറഞ്ഞുവെല്ലൊ. അധികം പേരുടെ ഭാഗത്തെക്കു അനുകൂലമായ ഒരു വിധി ഉണ്ടാകുന്നത നിങ്ങൾക്ക സമ്മതം തന്നെയൊ?" ഇവിടെ താഴെ പറയുംപ്രകാരം കോടതി നോട്ടുകുറിച്ചു "ൟ ചോദ്യം ചൊദിപ്പാൻ പാടില്ലെന്ന പ്രതിവക്കീൽ തൎക്കിക്കുന്നു. അധികം പേരുടെ ഭാഗത്തെക്ക അനുകൂലമായ ഒരു വിധി കല്പിക്കുന്നത തനിക്ക സമ്മതമാണെന്ന അന്ന്യായക്കാരൻ പറഞ്ഞിരിക്കുന്നതായി അന്ന്യായ വക്കീൽ ബൊധിപ്പിക്കുന്നു" ആ ചോദ്യത്തിനു അപ്പീൽ വാദിയുടെ ഉത്തരം "മെൽപ്രകാരം ഒരു വിധിക്ക ഇനിക്ക സമ്മതംതന്നെ എങ്കിലും റിക്കാൎട്ട പരിശൊധിച്ചും കെസ്സ വിസ്തരിച്ചും തീൎപ്പു ചെയ്യണമെന്നാണ എന്റെ ആഗ്രഹം."

൩൦൫. ചൊദ്യവും ഉത്തരവും അതിനും പുറമെ അപ്പീൽപ്രതിയുടെ വക്കീൽ അയാളുടെ കക്ഷിക്കുവേണ്ടി പറഞ്ഞതും വളരെ വ്യക്തമായിരിക്കുന്നതു കൂടാതെ ൟ സംഗതിയിന്മേൽ അപ്പീൽവാദിയുടെ കെസിന്റെ ബലക്ഷയത്തെ പറ്റി അയാളുടെ മനൊബോധത്തെ ദൃഷ്ടാന്തമായി വെളിപ്പെടുത്തുന്നു

൩൦൬. കാൎയ്യം ഇവിടെ തീൎന്നില്ല. അപ്പീൽ വാദിയോട മേൽപറഞ്ഞവിധം വീണ്ടും കൎശനമായി ചോദ്യം ചെയ്തു. അയാളുടെ വാമൊഴിയുടെ ൨൮-ാംപുറത്ത ഇങ്ങിനെ ചോദിച്ചു—"ജനങ്ങൾ അധികംപേരും ആരുടെ പക്ഷമൊ ആ കക്ഷിക്ക അനുകൂലമായ ഒരു വിധി ഉണ്ടാകുന്നതിനു നിങ്ങൾ സമ്മതിക്കുന്നു എന്നായി രേഖപ്പെടുത്തുവാൻ നിങ്ങൾക്ക മനസ്സില്ലെന്ന ബോധിപ്പിച്ചുവല്ലൊ. അപ്രകാരം നിങ്ങൾ പറഞ്ഞത എന്തുകൊണ്ടാണ്?" അപ്പീൽവാദിയുടെ ഉത്തരം—"ഞാൻ അങ്ങനെ പറഞ്ഞത ൟ സുറിയാനി സഭ അന്ത്യോഖ്യാസഭയോട സമപ്പെട്ടുള്ളതും അതിനെപോലെ സ്വാതന്ത്ര്യം ഉള്ളതും അത ഒരിക്കലും ഒരു അന്ന്യസഭയ്ക്കു കീഴ്പെട്ടിട്ടില്ലാത്തതും കൊണ്ടാകുന്നു. വിശേഷിച്ചും സിമ്മനാരി നില്ക്കുന്ന സ്ഥലവും പണവും സിമ്മനാരി പണിയിക്കേണ്ടതിലെക്ക തടിയും മറ്റും ദാനമായി തിരുവിതാംകൂർ സൎക്കാരിൽനിന്ന കിട്ടിയിരിക്കകൊണ്ടു അത ൟ സൎക്കാരിൽനിന്ന എടുത്ത മറ്റൊരുസൎക്കാരിനു കീഴില്പ

ള്ള ആളിന്റെ അധീനത്തിലാക്കി കൊടുക്കുന്നതു അനീതിയായിരിക്കും. എന്തെന്നാൽ സുറിയാനി സമുദായത്തിന്റെ ആവശ്യങ്ങൾക്കു വേണ്ടി ഒരു മെത്രാന്റെ പക്കൽ ഉണ്ടായിരുന്ന സുറിയാനിക്കാരുടെ മുതൽ സുറിയാനിക്കാർ എല്ലാവരുടെയും സമ്മതത്തോടുകൂടി ഇപ്പോൾ മൂന്നാളുകളുടെ അധികാരത്തിൽ ഇരിക്കുന്നു. അധികം പേരും സമ്മതിക്കയെന്നിരുന്നാൽ തന്നെയും അതു ഒരാളിന്റെ പക്കൽ ഏല്പിപ്പാൻ പാടില്ല. അതു തന്നെയുമല്ല അന്യായത്തിൽ പറയുന്ന അന്യായക്കാരുടെ അവകാശം മുമ്പെ തന്നെ കാലഹരണപ്പെട്ടുപോയിരിക്കുന്നു. അതിനാൽ അത്രെ ജനങ്ങളിൽ അധികംപേരുള്ള കക്ഷിക്കു അനുകൂലമായി ഒരു വിധി കൊടുക്കുന്നതു രേഖാമൂലം സമ്മതിപ്പാൻ ഇനിക്കു മനസ്സില്ലെന്നു ഞാൻ പറഞ്ഞു."

൩൦൬. ഇപ്പോൾ നമുക്കു ആ ഉത്തരം പരിശോധിക്കാം. അതു നാലു കാരണങ്ങൾ കാണിക്കുന്ന ഭാഗങ്ങൾ അടങ്ങിയിരിക്കുന്നു. ഒന്നാമത്തെ —സുറിയാനിസഭ അന്ത്യോഖ്യാ സഭയോടു സമമായിട്ടുള്ളതും അതിനെപ്പോലെ സ്വാതന്ത്ര്യമുള്ളതും അന്യ സഭക്കു ഒരിക്കലും കീഴ്പെട്ടിട്ടില്ലെന്നും പറയുന്നതിന്റെ അൎത്ഥം ഇതാകുന്നു.— അധികംപേരുടെ ആഗ്രഹപ്രകാരം ഒരു വിധി ഉണ്ടാകുന്നതിനു അപ്പീൽവാദി സമ്മതിക്കുന്നപക്ഷം സുറിയാനി സഭയുടെ സ്വാതന്ത്ര്യം ന[illegible]ല്ലാകയും അന്യസഭക്കു അതായതു അന്ത്യോഖ്യാക്കു കീഴ്പെടുകയും ചെയ്യുമെന്നാകുന്നു. ൨-ാമത്തെ ഭാഗം സിമ്മനാരി നില്ക്കുന്ന സ്ഥലവും അതു പണിയിക്കുന്നതിനു വേണ്ടിയുള്ള പണവും തടിമുതലായതും ദാനമായി തിരുവിതാംകൂർ സൎക്കാരിൽനിന്നു കിട്ടിയിരിക്കകൊണ്ടു അതു ഒരു സൎക്കാരിൽനിന്നു എടുത്തു മറ്റൊരു സൎക്കാരിനു കീഴിലുള്ള ഒരാളിന്റെ അധീനത്തിലാക്കി കൊടുക്കുന്നതു അനീതിയായിരിക്കുമെന്നു പറഞ്ഞതിന്റെ അൎത്ഥം എന്തെന്നു വെച്ചാൽ സിമ്മനാരി സ്ഥലവും സിമ്മനാരിയും പണം മുതലായതും അന്യസൎക്കാരിന്റെ കീഴിലുള്ള ഒരാളിന്റെ അതായതു അന്ത്യോഖ്യാ പാത്രിയൎക്കീസിന്റെ അധികാരത്തിലായി പോകുമെന്നാകുന്നു. ൩-ാമത്തെ ഭാഗം സുറിയാനി സമുദായത്തിന്റെ ആവശ്യത്തിലേക്കു വേണ്ടി ഒരു മെത്രാന്റെ പക്കൽ ഉണ്ടായിരുന്ന സുറിയാനിക്കാരുടെ മുതൽ സുറിയാനിക്കാർ എല്ലാവരുടെയും സമ്മതത്തോടുകൂടെ ഇപ്പോൾ മൂന്നാളുകളുടെ അധികാരത്തിൽ ഇരിക്കുന്നു എന്നും അധികം പേരും ഇപ്പോൾ സമ്മതിക്കുമെന്നു വന്നാൽതന്നെയും അതു ഒരാളിന്റെ പക്കൽ ഏല്പിപ്പാൻ പാടില്ലാ എന്നും പറയുന്നതിന്റെ അൎത്ഥം സിമ്മനാരിവക മുതൽ ഒരാൾക്കു അതായതു അപ്പീൽപ്രതിക്കോ പാത്രിയൎക്കീസിനോ ആയി പോകുമെന്നാകുന്നു. ൪-ാമത്തെ (ഒടുവിലെ ഭാഗം) അന്യായത്തിൽ പറയുന്ന വാദിയുടെ അവകാശം മുമ്പിനാലെ കാലഹരണപ്പെട്ടുപോയി എന്നതിന്റെ അൎത്ഥം, അവകാശത്തിനു ശാസ്ത്രപ്രകാരം കാലഹരണ ദോഷമുള്ള അപ്പീൽ പ്രതിക്കു ഒരു വിധി കിട്ടുവാൻ അൎഹതയുണ്ടാകുമെന്നും വേറെ പ്രകാരം പറയുമ്പോൾ കാലഹരണപ്പെട്ട അവകാശം വിധിച്ചുകൊടുക്കുമെന്നും ആകുന്നു.

൩൦൭. ഇങ്ങിനെ ഓരോ ഭാഗവും ഒരു സാദ്ധ്യതയെ മാത്രം ഉന്നി പറയുന്നു

൩൦൮. വെളിവായി പറയുമ്പോൾ അപ്പീൽവാദിയുടെ ഉത്തരം എന്തെന്നുവെച്ചാൽ—"അധിക പക്ഷം ജനം ഉള്ള കക്ഷിക്കു അനുകൂലമായി ഒരു വിധി ഉണ്ടാകുന്നത ഞാൻ സമ്മതിക്കുന്നില്ല. എന്തെന്നാൽ ഞാൻ അങ്ങിനെ ചെയ്താൽ എന്റെ കാര്യം ദോഷപ്പെടുന്നതും അന്ന്യായക്കാരുന ഗുണമായി ഒരു വിധി കിട്ടുന്നതും ആകുന്നു."

൩൦൯. അപ്പീൽവാദിയുടെ സമ്മതം ഇങ്ങിനെയിരിക്കെ അയാളുടെ ഭാഗത്തു ജനങ്ങൾ വളരെ അധികമുണ്ടെന്നും അപ്പീൽപ്രതിയെ കുറെ ജനം മാത്രമെ അംഗീകരിച്ചിട്ടൊള്ളു എന്നും അയാളുടെ (അപ്പീൽവാദിയുടെ) കാര്യംകൊണ്ടു പറയുന്നവരുടെ വാക്കു എന്തായി തീരുന്നു? ഈ അപ്പീൽവാദിയുടെ മനൊവിചാരം അറിവില്ലായ്മയൊടുകൂടി പറഞ്ഞതെന്നു വിചാരിപ്പാൻ പാടില്ല.

൩൧൦. തെളിവുകൊണ്ടും അപ്പീൽവാദിയുടെ തെറ്റല്ലാത്ത സമ്മതംകൊണ്ടും അപ്പീൽപ്രതിയെ തിരുവിതാംകൂറിലെ സുറിയാനി സഭയുടെ മെത്രാപോലീത്തായായി ജനങ്ങളിൽ അധികംപേരും അംഗീകരിച്ചു എന്നും അങ്ങിനെയുള്ള അംഗീകാരംകൊണ്ടു സഭയുടെ മുതൽ സംബന്ധമായ ഭരണത്തിനു അതായതു പള്ളിവക വസ്തുക്കളെ നടത്തുന്നതിനും അതിന്റെ മുതലിനെ കൈകാര്യം ചെയ്യുന്നതിനും ഉള്ള അധികാരത്തെ അദ്ദേഹത്തിനു കൊടുക്കപ്പെട്ടിരിക്കുന്നു എന്നും അഭിപ്രായപ്പെടുന്നതിനു ഞങ്ങൾക്കു യാതൊരു സംശയവും ഇല്ല.

൩൧൧. അപ്രകാരം ഈ കാര്യത്തെ കുറിച്ചുള്ള ഞങ്ങളുടെ തീർച്ച അപ്പീൽപ്രതി ഒരു ക്രമമായി വാഴിക്കപ്പെട്ട അതായതു തിരുവിതാംകൂറിലുള്ള സുറിയാനി സഭയുടെ മെത്രാന്മാരെ വാഴിക്കുന്നതിനു യോഗ്യനായിരുന്ന ഏക അധികാരിയാൽ വാഴിക്കപ്പെട്ട ഒരു മെത്രാനാകുന്നു എന്നും ക്രമമായി നിയമിക്കപ്പെട്ടതും അംഗീകരിക്കപ്പെട്ടതും ആയ മെത്രാപോലീത്ത എന്നും അദ്ദേഹത്തെ സമുദായത്തിൽ ഏറിയ പക്ഷം ആളുകളും അംഗീകരിച്ചു എന്നും ആകുന്നു. നെരെമറിച്ചു അപ്പീൽവാദി ക്രമമായി പ്രതിഷ്ഠിക്കപ്പെടുകയൊ ജനങ്ങളിൽ അധികപക്ഷം ആളുകളാൽ അംഗീകരിക്കപ്പെടുകയൊ ചെയ്തിട്ടില്ല. ആയതുകൊണ്ടു അപ്പീൽപ്രതിക്കു മാർ അത്താനാസ്യൊസിന്റെ മരണത്തിനാൽ ഈ ദേശത്തിലുള്ള സുറിയാനി സഭയുടെ മെത്രാപോലീത്ത സ്ഥാനത്തെ പിന്തുടരുന്നതിനു അവകാശം ഉണ്ടായിരുന്നു. എന്നാൽ അപ്പീൽവാദിക്കു ഉണ്ടായിരുന്നില്ല.

൩൧൨. സുറിയാനി ക്രിസ്ത്യാനികൾക്കും ചർച്ചമിഷ്യനറിമാൎക്കും പൊതുവായി അവരുടെ പക്കൽ ഉണ്ടായിരുന്ന വസ്തുക്കളുടെ ആദായവും മുതലുകളും കരസ്ഥമാക്കിയതിനെ കുറിച്ചു അവർ തങ്ങളിൽ ഉണ്ടായ തൎക്കത്തെ തീരുമാനപ്പെടുത്തുവാൻ നിശ്ചയിക്കപ്പെട്ട കമ്മട്ടി

ക്കാരുടെ തീൎച്ചപ്രകാരം (സുറിയാനി സഭയുടെ ചരിത്രത്തിന്റെ ഒരു ചുരുക്കം ഉണ്ടാക്കിയതിൽ ഈ സംഗതി കാണിച്ചിട്ടുണ്ട) സുറിയാനി സഭയുടെ വകയെന്ന ബൊധിപ്പിച്ച പണവും വസ്തുക്കളും ട്രസ്റ്റ മുതലായ അതാതു സമയത്തെ മെത്രാപ്പോലീത്തായുടെയും സമുദായത്താൽ തെരിഞ്ഞെടുക്കപ്പെട്ട ഒരു പട്ടക്കാരന്റെയും സുറിയാനി വിശ്വാസത്തിലുള്ള ഒരു മാന്യനായ അയ്മെനിയുടെയും കൈവശത്തിൽ ഇരിപ്പാനും ആ സഭയുടെ ആവശ്യത്തിലെക്ക ഉപയോഗിപ്പാനുമായി നിശ്ചയിച്ചു (൩ അക്കപ്രമാണം ബുക്ക ൩. പു ൧൨൭. നെ:൧൪ക) അതാതു സമയത്തെ മെത്രാപ്പോലീത്താ എന്ന പറയുന്നത ക്രമമായി പ്രതിഷ്ഠിക്കപ്പെട്ട അംഗീകരിക്കപ്പെട്ട മെത്രാപ്പോലീത്താ ആണെന്ന ധരിക്കണം. അപ്പീൽപ്രതി അപ്രകാരം ആയിരുന്നു എന്നും അപ്പീൽവാദി അല്ലായിരുന്നു എന്നും ഞങ്ങൾ കണ്ടുപിടിക്കുന്നു.

൩൧൩. ആയുകൊണ്ട കഴിഞ്ഞുപോയ അത്താനാസ്യൊസിന്റെ ശേഷം സഭയുടെ പണവും വസ്തുക്കളും അപ്പീൽപ്രതിക്ക (ട്രസ്റ്റിൽ) കിട്ടേണ്ടതായിവരുന്നു.

൩൧൪. ഇതു പറഞ്ഞതിന്റെ ശേഷം അപ്പീൽവാദിയുടെ പേൎക്കായി വളരെ ശക്തിയോടുകൂടി ഞങ്ങളുടെ ശ്രദ്ധയിൽ കൊണ്ടുവന്ന ഒരു തൎക്കത്തെ ചുരുക്കമായി പ്രസ്ഥാപിക്കുന്നത ആവശ്യമാണെന്നു ഞങ്ങൾക്ക തൊന്നുന്നു. അത ഇതാകുന്നു:—അന്യായ രീതിയിൽ അപ്പീൽവാദിക്ക കൈവശം ഉണ്ടായിരുന്നതുകൊണ്ട ആ കൈവശത്തെ ഒഴിപ്പിക്കുന്നതിന മറെറാരാൾ തക്കതായിട്ടുള്ള അവകാശം തെളിയിക്കുന്നതുവരെ ആ കൈവശം ഉറച്ചിരിക്കേണ്ടതാകുന്നു. നിശ്ചമായിട്ടും ഇത സാധാരണയായി ശാസ്ത്രത്താൽ നല്ലവണ്ണം സ്ഥാപിച്ചിരിക്കുന്ന ഒരു നിശ്ചയം ആകുന്നു. എന്നാൽ വസ്തുകൈവശക്കാരനു വിരോധമായി സ്ഥാപിച്ചു കിട്ടുവാൻ പുറപ്പെട്ടവിച്ച അവകാശം ആലോചിക്കുന്നതിന ആ കൈവശത്തിന്റെ സ്വഭാവത്തെപ്പററിയും അതു കിട്ടുന്നതിന ഹേതുവായ സംഗതികളെ കുറിച്ചും ഞങ്ങൾ തീരെ നൊക്കീട്ടില്ലെന്നു പറയുവാൻ പാടില്ല. ഈ ഒട്ടുവിലത്തെ സംഗതികൾ കൈവശക്കാരനു വിരോധമായി കൊണ്ടുവന്നിരിക്കുന്ന അവകാശത്തിന്റെ സാക്ഷ്യങ്ങളെക്കുറിച്ചു ആലോചിക്കുന്നതിൽ പ്രധാനമായിട്ടുള്ളതാകുന്നു. ആയതിനാൽ ഇപ്പോഴത്തെ ഈ വ്യവഹാരത്തിൽ അപ്പീൽവാദിക്ക സഭയുടെ വസ്തുക്കൾ എങ്ങിനെ കൈവശം കിട്ടി എന്നും ആ സംഗതികളെ വിശേഷതയെ കുറിച്ചു ശരിയായി അഭിപ്രായപ്പെടുന്നതിനു മേല്പറഞ്ഞ കൈവശത്തിന്റെ സ്വഭാവം അങ്ങിനെ ആയിരുന്നു എന്നും വിചാരിക്കുന്നതിനു ആവശ്യമാകുന്നു.

൩൧൫. ഇതിനുമുമ്പെ വിവരിച്ചിരിക്കുന്നപ്രകാരം അപ്പീൽപ്രതി ൧൮൭൫-ൽ പാത്രിയക്കീസിനാൽ മെത്രാനായി വാഴിക്കപ്പെട്ടു, അദ്ദേഹം ൧൮൭൬-ൽ മലയാളത്തെക്ക മടങ്ങി വന്നപ്പോൾ പാത്രിയക്കീസിനാൽ അദ്ദേഹത്തെ നിശ്ചയിക്കപ്പെട്ടിരുന്ന ആ സ്ഥാനത്തെ

ഷ്യൂററ നടത്തുന്നതിനു സൎക്കാരിന്റെ സഹായത്തിനു വേണ്ടി അദ്ദേഹം അപേക്ഷിക്കയും അതിനു ദിവാൻ സിവിൾ കോടതിയിൽ വ്യവഹാരം കൊടുത്തു തീൎച്ചയാക്കേണ്ടതാകുന്നു എന്നു കല്പിക്കയും ചെയ്തു, എന്നാൽ അപ്രകാരം ചെയ്യുന്നതിനു വിരോധകല്പന എന്നപോലെയിരുന്നതു കഴിഞ്ഞുപോയ മാർ അത്താനാസ്യോസിനെ സകല ജനങ്ങളും മെത്രാപ്പോലീത്തായായി അനുസരിക്കണമെന്നു ആവശ്യപ്പെട്ട "ഒ" എന്ന രേഖയായ വിളംബരം ആയിരുന്നു. ഈ കാൎയ്യത്തിൽ അപ്പീൽപ്രതി ശാസ്ത്രസംബന്ധമായ ഗുണദോഷത്തെ ആലോചിച്ചു ആ വിളംബരം ദുൎബ്ബലപ്പെടുത്തുന്നതിനും അതിനു പകരമായി ജനങ്ങളുടെ ഇഷ്ടപ്രകാരമുള്ള മെത്രാപ്പോലീത്തായെ അംഗീകരിക്കുന്നതിനൊ അനുസരിക്കുന്നതിനൊ അവൎക്കു സ്വാതന്ത്ര്യം കൊടുക്കുന്ന ഒരു പുതിയ വിളംബരം അയക്കുന്നതിനും റസിഡേണ്ടു മുഖാന്തിരം മദ്രാസ ഗവൎമ്മെണ്ടിനോടും തിരുവിതാംകൂർ ഗവൎമ്മെണ്ടിനോടും അപേക്ഷിച്ചു (യു. യു. യു-ം ൧൫-ം പ്രമാണങ്ങൾ നോക്കുക) എന്നാൽ ഈ ശ്രമത്തിൽ ഗുണം ഒന്നും വരാഞ്ഞിട്ടു അദ്ദേഹം ഒടുവിലത്തെ മാൎഗ്ഗമായി അന്ത്യോഖ്യാ പാത്രിയൎക്കീസിനോടു അപേക്ഷിക്കയും അതു മുഖാന്തിരം ഇംഗ്ലാണ്ടിൽനിന്നും ഇന്ത്യയിൽനിന്നും പ്രധാനപ്പെട്ട ആളുകളുടെ പരിചയ കത്തുകളോടുംകൂടെ പാത്രിയൎക്കീസ ഈ രാജ്യത്തേക്കു വരുന്നതിനു ഇടയായി. പാത്രിയൎക്കീസ ഈ രാജ്യത്തിലെ രാജാവും മദ്രാസ്സ ഗവൎണരും ബ്രിട്ടീഷ റസിഡെണ്ടും ആയി കൂടികാഴ്ചകൾ ഉണ്ടാകയും തിരുവിതാംകൂറിലുള്ള തന്റെ ആടുകളുടെ സങ്കടങ്ങളെപ്പററി അവരോടു അറിയിക്കുകയും ചെയ്തു. ഇതിൽ നിന്നുണ്ടായ ഫലം മലങ്കര മെത്രാപ്പോലീത്തായുടെ സ്ഥാനത്തിനു അവകാശപ്പെടുന്ന ഏതൊരുത്തനും തന്റെ അവകാശത്തെ ഒരു നീതിന്യായകോടതി മുഖാന്തിരം സ്ഥാപിക്കുന്നതിനു "ഒ" എന്ന രേഖ ഒരു ബാധകമായി വരികയില്ലാ എന്നു പ്രസ്ഥാപിക്കുന്ന ൧൮൭൫ കുംഭം ൨൭-ാംനു ഉണ്ടായ "പി." എന്ന രേഖയായ ഒരു പുതിയ വിളംബരം ആയിരുന്നു. "ഒ." എന്ന വിളംബരത്തിന്റെ അൎത്ഥത്തെക്കുറിച്ചു ഇതുവരെ സകല ജനങ്ങളും വേറെ പ്രകാരത്തിൽ വിചാരിച്ചിരുന്നു എന്നു റിക്കാൎട്ടിൽ നിന്നു നല്ലവണ്ണം തെളിവാകുന്നു. അതു ഈ രാജ്യത്തുള്ള ഏററവും ഉയൎന്ന ന്യായകോടതിയാലും (ഇസട്ട. ഇസട്ട-ം ടി. ടി. ടി.-ം നോക്കുക) അതിന്റെ കീഴിലുള്ള ഒരു സിവിൾ കീഴ്ക്കോടതിയാലും ("എൽ" എന്നപ്രമാണം നോക്കുക) ഒരു നീതിന്യായകോടതിയിൽ അപ്പീൽപ്രതി എന്തെങ്കിലും പ്രവൃത്തിക്കുന്നതിനു ഒരു ബാധകമായിരുന്നു എന്നു വ്യാഖ്യാനിക്കപ്പെടുകയും ഈ കക്ഷികളുടെ അഭിപ്രായത്തിലും ഇങ്ങിനെ തന്നെയായിരിക്കയും ചെയ്തു; (യു. യു. യു. എന്ന രേഖയും ൧൭-ം പ്രമാണവും; അപ്പീൽവാദിയുടെ മൊഴി ബുക്ക -൭- പുറം; ൨൭- ആദ്യത്തെ രണ്ടുവരി) ഈ അഭിപ്രായത്തെ "പി." എന്ന രേഖയും ഒരുവിധത്തിൽ താങ്ങുന്നു.

൩൧൯. മാർ അത്താനാസ്യോസിന്റെ വലിയ താങ്ങലും പ്രധാന ആശ്രയവും ആയിരുന്ന "ഒ" എന്ന പ്രമാണത്തെ സൎക്കാരിൽ

നിന്ന "പി" എന്ന വിളംബരത്താൽ ഇങ്ങിനെ വ്യാഖ്യാനിച്ചിരുന്നതു കൊണ്ടു പ്രത്യേകിച്ചു അയാളും കഴിഞ്ഞുപോയ മാർ ദിവന്നാസ്യോസും തമ്മിൽ ഉണ്ടായിരുന്ന വ്യവഹാരത്തെക്കുറിച്ചു ആലോചിക്കുമ്പോൾ അയാളുടെ കൈവശം വളരെ വിഷമതയായി വിചാരിച്ചിരിക്കണം. സർക്കാരിന്റെ സംരക്ഷണം പിൻവലിക്കപ്പെട്ടതിന്റെ ശേഷം അത്താനാസ്യോസിന്റെ സ്ഥിതി, തനിക്കു പാത്രിയക്കീസിന്റെ സഹായം ഉണ്ടായിരുന്നതുകൊണ്ടു സ്ഥാനഭ്രംശം ഒഴിഞ്ഞുകൊടുക്കേണ്ടിവന്നവനായ മാർ ദിവന്നാസ്യോസിന്റേതിനെക്കാൾ വിശേഷമല്ലായിരുന്നു.

൩൧൭. സർക്കാരിന്റെ ഈ പ്രവൃത്തിയുടെ ശേഷം പാത്രിയക്കീസ വിളിച്ചുകൂട്ടിയ സുറിയാനി ക്രിസ്ത്യാനികളിൽ വളരെ ആളുകൾ കൂടിയിരുന്ന ഒരു കൂട്ടം ഉണ്ടായി. അവിടെ വെച്ചു വിശുദ്ധപിതാവിനാൽ മാർ അത്താനാസ്യോസ സുറിയാനിസഭയുടെ ശത്രുവും ബലിയാറും ആയി ശപിക്കപ്പെട്ടു. ഈ യോഗത്തിൽവെച്ചു ഈ ദേശത്തിലെ സുറിയാനി സഭയുടെമേൽ പാത്രിയക്കീസിന്റെ മേലധികാരത്തിനു യാതൊരു തടസ്സവുംകൂടാതെ കാത്തുകൊണ്ടു പോരുന്നതിനും പാത്രിയക്കീസിന്റെ ആൾപേരായ അപ്പീൽപ്രതിയെ മെത്രാപോലീത്തായായി അംഗീകരിക്കുന്നതിനും അനുസരിക്കുന്നതിനും സുറിയാനിസമുദായത്തിന്റെ അധികപക്ഷം ആളുകളും സമ്മതിച്ചു. മാർ അത്താനാസ്യോസിന്റെ സ്ഥിതിയെ ബലഹീനപ്പെടുത്തിയ ഈ തീർച്ചയായ പ്രവൃത്തി ൧൦൫൧ മിഥുനമാസത്തിൽ ആയിരുന്നു.

൩൧൮. ഈ സംഗതികളുടെ ശേഷം മാർ അത്താനാസ്യോസിനു അപ്പീൽപ്രതിക്കു വിരോധമായി വളരെ നാളത്തേക്കു എതിർത്തു നില്ക്കുന്നതിനു പാടില്ലാഞ്ഞതുകൊണ്ടും അദ്ദേഹത്തിന്റെ അവസാനം അടുത്തിരിക്കുന്നു എന്നു കണ്ടതുകൊണ്ടും അപ്പീൽ അന്യായക്കാരനായിരിക്കുന്ന തന്റെ സഹോദരനെ തനിക്കു പകരം സ്ഥാനത്തിൽ നിയമിക്കയും തന്റെ സ്വത്തുക്കൾ എല്ലാം അയാൾക്കു എല്പിച്ചുകൊടുക്കയും ചെയ്തു. അങ്ങിനെ ഏററവും സമീപമായിരിക്കുന്ന ഒരു വ്യവഹാരത്തിൽ അയാളെ തന്റെ പിൻതുടച്ചക്കാരനാക്കിതീർത്തു. ഇയാൾക്കു കൊടുത്ത നിശ്ചയപത്രം പാത്രിയക്കീസ ഈ രാജ്യത്തിൽ നിന്നു പോയതിന്റെശേഷം ൧൦൫൨ എടവം ൭-ാംനു ആയിരുന്നു. ഈ നിശ്ചയം കഴിഞ്ഞു ഏറെനാൾ കഴിയുന്നതിനു മുമ്പെ അപ്പീൽവാദിയെ വളരെ ചിലവുള്ള ഒരു വ്യവഹാരത്തിനു തന്റെ അവകാശിയാക്കിതീർത്ത അദ്ദേഹം ൧൦൫൨ കക്കിടകം ൩-ാംനു മരിച്ചു. അപ്പീൽപ്രതിയും സുറിയാനി ക്രിസ്ത്യാനികളിൽ അധികംപേരുംകൂടി മാർ അത്താനാസ്യോസിന്റെ മരണത്തിനുമുമ്പുതന്നെ പള്ളിയുടെയും പള്ളിവക സ്വത്തുക്കളുടെയും മേൽ തങ്ങളുടെ അവകാശത്തെ സ്ഥാപിക്കുവാൻ വ്യവഹാരംകൊണ്ടുവരുന്നതിന നിശ്ചയിച്ചു എന്ന ഇവിടെ പറയേണ്ടിയിരിക്കുന്നു. എന്നാൽ അപ്പീൽവാദിക്കു കൈവശംകിട്ടി ഒന്നരകൊല്ലം കഴിഞ്ഞശേഷം ൧൦൫൪ കുംഭം ൨൧-ാംനുക്കു ൧൮൭൯ൽ മാർച്ചു ൪-ാംനു മാത്രം വ്യവഹാരം ഫയലാക്കിയൊള്ളു. അതു അക്ഷരപ്രകാരം പറയു

പ്പോൾ സാക്ഷാൽ വ്യവഹാരനിലയിൽ ആയിരുന്നു. അതുകൊണ്ടു മേ ലെ കാണിച്ച പ്രത്യേക സംഗതികൾ മൂലം കിട്ടിയ കയ്യാശത്തെ സ്ഥാപി ച്ചിട്ടുള്ള ന്യായങ്ങൾക്ക ഒരുവിധത്തെ ഉടമസ്ഥനാലും കയ്യാശക്കാരനാ ലും ക്രമക്കേടായി കയ്യാശംകിട്ടിയ ആളിന്റെ തക്കപ്പെട്ട പിൻതുടച്ച യെ പററിയ വ്യവഹാരത്തിൽ യാതൊരു ശക്തിയുമില്ലെന്നു സ്പഷ്ട മാകുന്നു.

൧൯. അപ്പീൽപ്രതിയുടെ നിശ്ചയത്തെ ആക്ഷേപിക്കുന്ന മററൊരു ന്യായത്തെ കൂടെ ആലോചിപ്പാനുണ്ടു. ഇതുകൊണ്ടു ഞങ്ങ ളുടെ വിധിന്യായത്തെ അവസാനിപ്പിക്കയും ചെയ്യും. അപ്പീൽപ്ര തിയും ൧-ാം അപ്പീൽവാദിയും തമ്മിലുള്ള വ്യവഹാരത്തിന്റെ യോഗ്യ തകളെ കുറിച്ചു അപ്പീൽപ്രതിയുടെ നിശ്ചയം മാർ കൂറിലോസും മാർ അത്താനാസ്യോസും ആയ രണ്ടു മെത്രാന്മാർ ഇന്ത്യായിൽ ഉണ്ടായി രുന്നു സ്ഥിതിക്ക ഒഴിവല്ലാത്ത സമയത്ത ആയിരുന്നതുകൊണ്ടു അ തു ബലമില്ലാത്തതാകുന്നു എന്നു മെസ്സർ ഗോവർ വാദിച്ചു. എന്നാ ൽ ൧-ാം അക്ഷേപത്തിനു എളുപ്പത്തിൽ മറുപടി പറഞ്ഞു. കൊല്ല ത്തു പഞ്ചായക്കാരുടെ തീച്ചപ്രകാരം ("എച്ച" പ്രമാണം) മാർ കൂറി ലോസിനെ പാത്രിയക്കീസു ഒരിക്കലും മെത്രാനായി നിശ്ചയിക്കാ തെ പാത്രിയക്കീസു ഒപ്പിട്ടു തന്നെ ഏല്പിച്ചിരുന്ന വെറും കടലാസി ൽ കളവായി എഴുതിയുണ്ടാക്കിയ ചില നിശ്ചയ പത്രങ്ങളുടെ ബല ത്തിന്മേൽ താൻ അങ്ങിനെ നിശ്ചയിക്കപ്പെട്ടിരുന്നു എന്നു നടിക്കയ ത്രെ ചെയ്തത. പാത്രിയക്കീസ തന്റെ പ്രസംഗത്തിൽ (ജി. ജി. പ്രമാണം) പറയുന്ന പ്രകാരം മാർ അത്താനാസ്യോസിനു വിരോ ധമായി എടത്തുടിനെ കുറിച്ചുണ്ടായ ആവലാധികൾ ഹേതുവാൽ അ യാളെ പാത്രിയക്കീസ മുടക്കുകയും വേറെ ആളെ പകരം നിശ്ചയി ക്കുകയും അപ്രകാരം അപ്പീൽപ്രതിയുടെ നിശ്ചയം – നിശ്ചയം എ ന്നു ഇവിടെ പറയുന്നതു സുറിയാനി സഭയുടെ മെത്രാപ്പോലി ത്തായും ട്രസ്റ്റിയുമായിട്ടുള്ള നിശ്ചയം അല്ലാ. പിന്നെയൊ ബിഷോ പ്പായിട്ടുള്ള പട്ടാഭിഷേകം അത്രെ—ഒരു പ്രകാരത്തിലും ബലമില്ലാത്ത തും അസാധുവായിട്ടുള്ളതും അല്ലായിരുന്നു. ഒരു സമയത്തു ത ന്നെ രണ്ടൊ മൂന്നൊ ബിഷോപ്പന്മാരെ പാത്രിയക്കീസ മലയാള ത്തേക്കു അയക്കുന്നതു അസാധാരണയല്ലായിരുന്നു എന്നും അതാതു സമയത്തെ മെത്രാപ്പോലീത്ത അവരിൽ ആരായിരിക്കണമെന്നു സ മുദായം നിശ്ചയിക്കുന്ന പ്രകാരം ആയിരുന്നു എന്നും കൂടെ ഇവിടെ പറയേണ്ടിയിരിക്കുന്നു.

൩൨൦. നാക്കു ഇനി കലഹണെരത്തെ കുറിച്ചു ആലോചിക്കാം.

൩൨൧. അപ്പീൽവാദിയുടെ പാപവരുള്ള വക്കീൽ തന്റെ ക ക്ഷി അന്യായപ്പെട്ട വസ്തുക്കൾ കൈവശം വെച്ചിരുന്നതു തെററായി വന്നതു, ൧൦൫൯ ആടി മാസത്തിൽ സംഭവിച്ചതായ മാർ അത്താ നാസ്യാസിന്റെ മരണത്തിങ്കൽ അല്ല. പിന്നെയൊ ആ ആളെ മുട ക്കി എന്നൊ സ്ഥാനത്തിൽനിന്നു നീക്കി എന്നൊ പറയുന്നതു സി

ഭവിച്ചു ഉടനെ ആയിരുന്നു. ൪൦ം ഒടുവിലത്തെ സംഗതി ൧൦൨൩/൧൮൪൮ ലെ അതിനടുത്തോ (വാദിഭാഗം ൩൦-ാം സാക്ഷി; പുറം ൨൭൭) അല്ലെങ്കിൽ ൧൮൩൯-നു മുമ്പോ ഉണ്ടായി എന്ന പറയപ്പെട്ടിരിക്കുന്നു. (യു. യു. യു-ം ൩൭-ാം പ്രമാണവും) ൯൦-ാം സാക്ഷി പറഞ്ഞിരിക്കുന്ന വാഴ്പ്പൊഴി കൊല്ലത്തെ കമ്മിട്ടിയുടെ മുമ്പാകെ നടന്ന വിചാരണയുടെ സംഗതിയെ കുറിച്ചു തന്നെയായിരുന്നു. അതു യഥാൎത്ഥമല്ല. ('എച്ച്" രേഖ). മാർ അത്താനാസ്യോസ മെത്രാപോലീത്താ ആയതും ൧൦൨൯ കൎക്കിടകം ൧൫-ാംനു-ത്തെ "ക" എന്ന രേഖയായ വിളംബരത്താൽ ആ സ്ഥാനത്തിൽ സൎക്കാർ അംഗീകരിച്ചതും ൧൦൨൫ മിഥുനത്തിലെ കമ്മിട്ടിയുടെ തീൎച്ചയുടെ ശേഷം ആയിരുന്നു. അങ്ങിനെ ആ സാക്ഷിയുടെ തെളിവു അശേഷം നിസ്സാരമാകുന്നു. അതായതു മാർ അത്താനാസ്യോസ്സു സാക്ഷാൽ സ്ഥാനം വഹിക്കുന്നതിനു മുമ്പെ അദ്ദേഹത്തെ നീക്കി എന്നതാകുന്നു. "യു. യു. യു" "൩൭" എന്ന രേഖകളിൽ അപ്പീൽപ്രതിയുടെ സ്വന്തവാക്കുകളെ സംബന്ധിച്ചു മാർ അത്താനാസ്യോസ്സു ഒരു ഇടത്തൂട്ടുകാരനാകുന്നു എന്നും സഭയുടെ ആത്മീക തലവന്റെ സ്ഥാനത്തെ വഹിക്കുന്നതിനു അയോഗ്യനാകുന്നു എന്നും പാത്രിയക്കീസ തന്നെ പ്രസ്താവിച്ചിരിക്കുന്നതായി കാണുന്നു. എങ്കിലും അദ്ദേഹം ഒരു ട്രസ്റ്റിയായി തന്നെയിരിക്കയും തന്റെ മരണം വരെ വസ്തുവിന്റെ കൈവശത്തിൽനിന്നു ഒഴിപ്പിക്കപ്പെടാതെയിരിക്കയും ചെയ്തു. പാത്രിയക്കീസിന്റെ ൪൦ം പ്രസ്ഥാപനംകൊണ്ടു തന്റെ കൈവശത്തിന്റെ സ്വഭാവത്തിനു യാതൊരു മാററവും ഉണ്ടായില്ല. കേസിൽ അപ്പീൽ വാദിയുടെ സ്വന്ത വചനംതന്നെ ആലോചിക്കുമ്പോൾ അയാളുടെവാദം നിലനില്ക്കാത്തതാകുന്നു. കഴിഞ്ഞുപോയ മാർ അത്താനാസ്യോസിനെ ഒരു ക്രമമായി പ്രതിഷ്ഠിച്ചു അംഗീകരിക്കപ്പെട്ട മെത്രാപോലീത്തായായി അന്യായത്തിൽപെട്ട വസ്തുക്കളെ ന്യായമായിട്ടും അവകാശപ്രകാരവും കൈവശംകിട്ടി. അദ്ദേഹത്തിന്റെ കൈവശം ആദ്യം മുതല്ക്കു ഒരു ട്രസ്റ്റിയുടെ കൈവശംപോലെ ആയിരുന്നു. പാത്രിയക്കീസ ഇടെക്കിട ചെയ്യുന്നതുകൊണ്ടും തന്റെ കൈവശത്തിനു ഇളക്കംവരാതെ തന്റെ മരണംവരെയും ട്രസ്റ്റിയുടെ സ്ഥാനത്തിൽ ആ കൈവശം വച്ചിരുന്നു. ട്രസ്റ്റ മുതലിന്റെ കൈവശം വിടുത്തുന്നതിനുള്ള അവകാശത്തിലെക്കു അയാളുടെ മെലുള്ള വ്യവഹാര കാരണം എടത്തൂട ആയിരിക്കുന്നില്ലാതെ ന്യായംഹിതമായ കൈവശം അല്ല. അയാൾക്കു ട്രസ്റ്റിസ്ഥാനത്തിൽ ന്യായമായി കൈവശം വരികയും ആ സ്ഥാനത്തിൽ വസ്തുക്കളെ കൈവശം വയ്ക്കയും ചെയ്തിരിക്കുന്ന സ്ഥിതിക്കു അത്താനാസ്യോസിന്റെമേൽ എടത്തൂട എന്ന കാരണത്താൽ വ്യവഹാരം കൊണ്ടുവന്നിരുന്നു എങ്കിൽ ആ വ്യവഹാരം കാലഹരണ നിയമത്തിന്റെ ബന്ധനത്തിൽ നിന്ന അതിന്റെ ൩-ാം വകുപ്പിലെ താല്പൎയ്യം അനുസരിച്ചു ഒഴിഞ്ഞിരിക്കുമായിരുന്നു. അതു ഇപ്രകാരം ആകുന്നു.

"ട്രസ്റ്റിൻെറ പ്രത്യേക മുതൽ കൈവശം കിട്ടുന്നതിന്നായി ഒരു ട്രസ്റ്റിയുടെ പേരിൽ അയാളുടെ ജീവകാലത്തിലും അയാളുടെ പ്രതിനിധിയുടെ പേരിലും കൊണ്ടുവരുന്ന യാതൊരു വ്യവഹാരവും കാലഹരണത്താൽ തടസ്സപ്പെടുന്നതല്ല." ആയതുകൊണ്ടു ട്രസ്റ്റു മുതലു തിരിയെ കിട്ടുവാനായി കഴിഞ്ഞുപോയ മാർ അത്താനാസ്യോസിൻെറ മേലുള്ള ഒരു വ്യവഹാരത്തിന്നു കാലഹരണനിയമത്തിൻെറ നിബന്ധന ഒന്നും പററുകയില്ലായിരുന്നു. അപ്പീൽവാദി തക്കിക്കുന്നപ്രകാരം താൻ കഴിഞ്ഞുപോയ അത്താനാസ്യോസിൻെറ ക്രമപ്രകാരം നിയമിക്കപ്പെട്ട പിൻവാഴ്ചക്കാരനായി അയാൾ മുഖാന്തിരം ആ ട്രസ്റ്റു മുതൽ കൈവശം വന്നിരിക്കുന്നു എങ്കിൽ കാലഹരണദോഷം സംബന്ധിച്ചെടത്തോളം താൻ തൻെറ മുൻവാഴ്ചക്കാരനെക്കാൾ വിശേഷസ്ഥിതിയിൽ ആകുന്നില്ല. എന്തുകൊണ്ടെന്നാൽ ഒരു ട്രസ്റ്റിയുടെ പ്രതിനിധിയുടെ പേരിലുള്ള വ്യവഹാരത്തിനു കാലഹരണദോഷം ഇല്ല. (൧൦-ാം വകുപ്പ്)

൧൨൨. ഇപ്പോഴത്തെ വ്യവഹാരം അപ്രകാരമുള്ള ഒന്നല്ല. അപ്പീൽ വാദി ഒരു ശരിയായി വാഴിച്ചാക്കപ്പെട്ട മെത്രാനല്ലായിരുന്നു. അയാൾ ഒരു ക്രമമായി നിശ്ചയിക്കപ്പെട്ട ട്രസ്റ്റിയും അല്ലായിരുന്നു. അയാളുടെ കൈവശം ആരംഭം മുതല്ക്കു തന്നെ തെററായിരുന്നു. മാർ അത്താനാസ്യോസവഴിയായി ട്രസ്റ്റമുതലിൻെറ കൈവശത്തിന്ന അയാൾക്ക അവകാശപ്പെട്ടുവാൻ പാടില്ലായിരുന്നു. അത്താനാസ്യോസിൻെറ കൈവശത്തിൻെറ സ്വഭാവം അപ്പീൽവാദിയുടെതുമായി വളരെ വ്യത്യാസമുള്ളതായിരുന്നു. അത്താനാസ്യോസിൻെറ മേലുള്ള വ്യവഹാരകാരണവും ഇപ്പൊഴത്തെ അപ്പീൽവാദിയുടെമേൽ ഉണ്ടായിരിക്കുന്നതും തമ്മിലു വളരെ ഭേദപ്പെട്ടിരിക്കുമായിരുന്നു. അതിനാൽ അപ്പീൽപ്രതിയെ നിയമിച്ചതിന്മേലു ഉണ്ടായി എന്നു പറയുന്ന കഴിഞ്ഞുപോയ മാർ അത്താനാസ്യോസിൻെറ മുടക്കിൻെറ ശേഷം അയാൾക്കുള്ള കൈവശം, അന്യായത്തിൽ കാണിച്ചിരിക്കുന്ന പ്രകാരം ന്യായരഹിതമായി എടുത്തിരിക്കയൊ കയ്യുശം വച്ചിരിക്കയൊ ചെയ്തിരിക്കുന്ന മുതൽ തിരിയെ കിട്ടുന്നതിനായി കൊണ്ടുവന്നിട്ടുള്ള ൧൦ം വ്യവഹാരത്തിലെ അപ്പീൽവാദിക്ക ഇരിക്കുന്നതല്ല. അപ്പീൽ വാദിയുടെ തെററായിട്ടുള്ള കൈവശം ആരംഭിച്ചതു ൧൦൪൨- കക്കടകം ൩-ാനു അവസാനത്തെ സമ്മതിക്കപ്പെട്ട മെത്രാപോലിത്തായും ട്രസ്റ്റിയും ആയ മാർ അത്ത നാസ്യോസിൻെറ മരണത്തിങ്കൽ ആകുന്നു. ൧൦ം വ്യവാഹാരം ൧൦൫൪ കുംഭം ൨൨-ാംനു ഫയലാക്കി. അതിനാൽ ൧൦ം അന്യായം സ്പഷ്ടമായി കാലഹരണപ്പെട്ടിട്ടില്ല. അപ്പീൽ വാദിയുടെമെലുള്ള വ്യവഹാരകാരണം അയാളുടെ തെറെറായിട്ടുള്ള കൈവശം കൊണ്ടായിരുന്നു എന്നും തെററായിട്ടുള്ള ആ കൈവശം മാർ അത്താനാസ്യോസ മരിച്ച തീയ്യതി മുതൽ ആരംഭിച്ചു എന്നും അന്യായത്തിൽ ശരിയായി പറയുന്നുണ്ടു.

൧൨൩. ഇങ്ങിനെ അപ്പീൽവാദിയുടെ സ്ഥിതിയെ എല്ലാപ്രകാ

രത്തിലും ആലോചിക്കുമ്പോൾ അന്യായം നമ്മയത്തിനുള്ളിൽ ആയിരു ന്നു. അയാളെ ഒരു ശരിയായി നിയമിക്കപ്പെട്ട ട്രസ്റ്റിയും കഴിഞ്ഞു പോയ മാർ അത്താനാസ്യാസിന്റെ പിൻവാഴ്ചക്കാരനുമായി വിചാ രിക്കുമ്പോൾ (ഞങ്ങളുടെ അഭിപ്രായത്തിൽ അയാൾക്കു ആ അവകാശം പറയുവാൻ പാടില്ല) അയാൾ ഒരു ട്രസ്റ്റിയായിട്ടൊ അല്ലെങ്കിൽ ഒരു ട്ര സ്റ്റിയുടെ പ്രതിനിധിയായിട്ടൊ അയാളുടെമേൽ കൊണ്ടുവന്നിട്ടുള്ള വ്യ വഹാരം ൩-ാം വകുപ്പിലെ താല്പൎയ്യപ്രകാരം കാലഹരണത്തിൽനിന്നു ഒഴിയപ്പെട്ടിരിക്കുന്നു. അയാൾ അത്താനാസ്യോസ മുഖാന്തിരം അല്ലാ തെ മററു പ്രകാരത്തിൽ വസ്തുക്കളെ കൈവശം വച്ചിരിക്കുന്നു എന്നു വിചാരിച്ചാലും ആ കൈവശം അന്യായ തീയതിക്കു രണ്ടു സംവത്സ രം മുമ്പു മാത്രം ഉണ്ടായരിക്കുന്നതുകൊണ്ടു അന്യായത്തിനു കാലഹര ണമില്ലായിരുന്നു.

൩൨൪. ആയതുകൊണ്ടു കാലഹരണദോഷം ഉണ്ടെന്നുള്ള വാദം നിലനില്ക്കത്തക്കതല്ലെന്നു ഞങ്ങൾ അഭിപ്രായപ്പെടുന്നു.

൩൨൫. ഈ അഭിപ്രായപ്രകാരം ഞങ്ങളുടെ മുമ്പാകെ മെസ്സർ ഗോവർ കൊണ്ടുവന്നതും മെസ്സർ രാമനാഥരായർ അതിനു എതിരാ യി പറവാൻ ശ്രമിച്ചതും ആയ വ്യവഹാരത്തിലെ മററ രണ്ടു ഭാവ ങ്ങളെകുറിച്ചു ആലോചിച്ചുട്ടാവശ്യമില്ല. വ്യവഹാരത്തിന്റെ ആ രണ്ടു ഭാവങ്ങളും അടിസ്ഥാനപ്പെടുത്തിയിരിക്കുന്നത അപ്പീൽവാദിയുടെ മേ ലുള്ള വ്യവഹാരകാരണത്തിനുളവായ സംഗതികളെകുറിച്ചു, അപ്പീൽപ്ര തിക്കു വ്യവഹാരം കൊണ്ടുവരുന്നതിനു അവകാശം ഉത്ഭവിച്ചതിനെ കുറി ച്ചും അശേഷം മനസ്സിലാകാതെ ആകുന്നു എന്നു ഞങ്ങൾക്കു തോന്നുന്നു. അ പ്പീൽവാദിയുടെ മേലുള്ള വ്യവഹാരകാരണം കഴിഞ്ഞുപോയ മാർ അത്താ നാസ്യോസിന്റെ എടുത്തുകിന്മേൽ അയാളുടെ ഉയൎത്തിക്കപ്പെട്ട മുടക്കു അ ല്ലായിരുന്നു. പിന്നെയൊ അപ്പീൽവാദി ഒരു ക്രമമായി വാഴിക്കപ്പെട്ടതും അംഗീകരിക്കപ്പെട്ടതും ആയ മെത്രാനല്ലായിരുന്നപ്പോൾ ട്രസ്റ്റു മുതലി നെ ന്യായരഹിതമായി കൈവശം വച്ചതായിരുന്നു. ആ വ്യവഹാരകാ രണം ഞങ്ങൾ മുമ്പു പ്രസ്താവിച്ച പ്രകാരം ൧൦൫൨ ആടിമാസ ത്തിൽ ഉത്ഭവിച്ചിരിക്കുന്നു. അപ്പീൽപ്രതിക്കു വ്യവഹാരം കൊണ്ടുവ രുന്നതിനു അവകാശം ഉണ്ടായതു ബിഷോപ്പായിട്ടുള്ള അയാളുടെ പ്രതി ഷ്ഠകൊണ്ടു മാത്രമല്ല, പിന്നെയൊ മെത്രാനായി പാത്രിയക്കീസിനാലു ള്ള പ്രതിഷ്ഠയും മെത്രപ്പോലീത്തായും ട്രസ്റ്റിയുമായി അധികപക്ഷം ജനങ്ങളാൽ ഉള്ള അംഗീകാരവും ഈ രണ്ടു സംഗതികളാലും കൂടി അ പ്പീൽപ്രതിക്കു ഈ വ്യവഹാരം കൊണ്ടുവരുന്നതിനു അവകാശം ഉണ്ടാ യതാകുന്നു ഇതിൽ ആദ്യത്തെത ൧൦൬൫-ലും ഒടുവിലത്തെത ൧൦൬൯-ലൊ അതിന്റെ ശേഷമൊ ഉണ്ടാകയും ൧൦൬൯-ൽ മാത്രം പരസ്യമായി പ്ര സിദ്ധപ്പെടുത്തുകയും ചെയ്തു. ആയതുകൊണ്ടു അപ്പീൽപ്രതിക്കു അന്യാ യപ്പെടുവാനുള്ള അവകാശം ൧൦൬൯-ൽ മാത്രം പൂൎണ്ണമായിട്ടൊള്ളു.

൩൨൬. ഇങ്ങിനെ അപ്പീൽവാദിയുടെ വക്കീൽ കൊണ്ടുവന്നിട്ടുള്ള മ ററുരണ്ടുഭാവങ്ങളെ കുറിച്ചു ഞങ്ങൾ ചുരുക്കമായി പ്രസ്താപിച്ചിരിക്കുന്നു

മറവകാരനെ ആയാലും ൟ വ്യവഹാരത്തിന കാലഹരണമില്ലെന്ന ഞങ്ങൾ തീൎച്ചപ്പെടുത്തിയിരിക്കുന്നതു കൊണ്ടു ൟ ഭാവങ്ങളെ കുറിച്ചു ദീൎഘമായി ആലോചിച്ചിട്ടും തൎക്കിച്ചിട്ടും ആവശ്യമില്ല.

൧൫൬. ഇതിനാൽ അപ്പീൽവാദി അത്താനാസ്യോസും അപ്പീൽപ്രതിയും തമ്മിലുള്ള വ്യവഹാരം അവസാനിക്കുന്നു. ഇനി നമുക്ക അപ്പീൽ ൨-ം ൩-ം വാദികളുടെമേൽ അപ്പീൽപ്രതിക്ക വ്യവഹാരത്തെ കുറിച്ചു ആലോചിപ്പാനുണ്ടു.

൧൫൭. കൂട്ടു ട്രസ്റ്റിയായ അപ്പീൽ ൨-ാം വാദിയുടെമെൽ വ്യവഹാര കാരണം ഒന്നും അന്യായത്തിൽ പറയുന്നില്ല. അയാൾ സഭയുടെ മുതലിന്റെയും ദാനപത്രപ്രകാരം (൩-അക്കപ്രമാണം) മുള്ള സ്വത്തുക്കളുടെയും ഒരു ക്രമമായി തെരിഞ്ഞെടുക്കപ്പെട്ട ട്രസ്റ്റിയാകുന്നു. മതിയായ കാരണം കൂടാതെ അയാളെ ആ സ്ഥാനത്തിൽ നിന്നു നീക്കുന്നതിന്ന പാടില്ലായിരുന്നു. "അയാളെ (൧-ാം പ്രതി-അപ്പീൽ ൧-ാം വാദിയെ) അനുകൂലിക്കുന്നവരായി അയാളൊടു ചെന്നിരിക്കുന്ന ൨-ം ൩-ം പ്രതികൾ (ഒടുവിലത്തെ ആൾ പിന്നീടു മരിച്ചു) ന്യായരഹിതമായി വസ്തുക്കളെ കൈവശം വച്ചിരിക്കുന്നു" എന്ന മാത്രം അന്യായത്തിൽ പറഞ്ഞിരിക്കുന്നു. ഇതു വളരെ നിരൎത്ഥകമായുള്ളതാകുന്നു. വസ്തുക്കളുടെ കൈവശം അപ്പീൽ ൧-ാംവാദിയിൽനിന്ന വിടുത്തുന്നതുവരെ ആ വസ്തുക്കളെ കൈവശം വക്കുന്നതിൽ അയാളൊടു ചേരെണ്ടത കൂട്ടു ട്രസ്റ്റിയായ സ്ഥിതിക്ക അയാളുടെ മുറയായിരുന്നു. ന്യായരഹിതമായും ക്രമത്തെറ്റായുമുള്ള അപഹരണമാകട്ടെ തന്റെ മുറയിൽ ഉദാസീനതയാകട്ടെ ൟ ട്രസ്റ്റിയുടെമേൽ ചുമത്തിയിട്ടില്ല. ചുരുക്കി പറയുമ്പൊൾ അന്യായത്തിൽ അയാളുടെമേൽ വ്യവഹാര കാരണം പറഞ്ഞിട്ടില്ല.

൧൫൮. ൩. അക്കപ്രമാണമായ തീൎപ്പിലെ പ്രത്യെക നിശ്ചയങ്ങൾപ്രകാരം ട്രസ്റ്റികൾ സുറിയാനി മതത്തിലും വിശ്വാസത്തിലും ഉള്ള ആളുകൾ ആയിരിക്കണമെന്നും അപ്പീൽ ൨-ാംവാദി അപ്രകാരം അല്ലായിരുന്നു എന്നും അതുകൊണ്ടു ആ സ്ഥാനം വഹിക്കുന്നതിന അയാൾ തന്നെത്താൻ അയോഗ്യനാക്കി തീൎത്തു എന്നും അപ്പീൽ പ്രതിയുടെ പാടവമുള്ള വക്കീൽ നിബന്ധിച്ചു പറഞ്ഞു.

൧൫൯. ൧-ാമത ൟ സംഗതി അന്യായത്തിൽ പറഞ്ഞിട്ടില്ലായിരുന്നു. ൨-ാമത അയാൾ സുറിയാനി വിശ്വാസത്തിൽ നിന്നും ഉപദേശങ്ങളിൽ നിന്നും വിട്ടുമാറിയതിന്റെ മതിയായ വിവരങ്ങൾ ഒന്നും കൊടുത്തിട്ടില്ല. മൂന്നാമതും അവസാനവുമായി വ്യവഹാരമദ്ധ്യെ പറഞ്ഞതും അയാൾക്ക വിരോധമായി തെളിയിപ്പാൻ വിചാരിച്ചതും ആയ എടുത്തുട സംഗതികൾ അയാളെ സുറിയാനി പരിഷയിൽനിന്നും വിവിശ്വാസത്തിൽനിന്നും പുറത്താക്കുവാനും അതിൽവച്ചു അയാളെ ഒരു ട്രസ്റ്റിയാകുന്നതിന അയോഗ്യനാക്കുവാനും തക്കവില്ലുള്ളതായി കാണിക്കപ്പെട്ടിട്ടില്ല. അതിലേക്ക ശ്രമിക്ക കൂടെ ചെയ്തിട്ടില്ല.

൧൬൦. ഇങ്ങിനെ അപ്പീൽ ൨-ാംവാദിയുടെമേൽ ഒരു വ്യവഹാ

രവും ഇല്ലായിരുന്നു. അയാളെ തന്റെ സ്ഥാനത്തിൽനിന്നു നീക്കുന്നതിനു ഒന്നും തെളിയിച്ചിട്ടുമില്ല.

൩൩൨. അയാളെ ട്രസ്റ്റിസ്ഥാനത്തിൽ നിന്നു നീക്കിയെന്നു പറയുന്ന കീഴ്ക്കോടതികളുടെ വിധികളെ അസ്ഥിരപ്പെടുത്തേണ്ടതും അയാളുടെ മേലുള്ള അന്യായം നീക്കേണ്ടതും ആയിരിക്കുന്നു.

൩൩൩. ഇനി ൧-ാം പ്രതിയായ അപ്പീൽ ൩-ാം വാദിയെ സംബന്ധിച്ച അയാളുടെമേൽ ഒരു വിധി കിട്ടുന്നതിനു അപ്പീൽപ്രതി തന്റെ വ്യവഹാരത്തെ നല്ലവണ്ണം തെളിയിച്ചിരിക്കുന്നു.

൩൩൪. ൟ അപ്പീൽവാദി ക്ക നെന്മേവലി എന്നു പറയുന്ന നിലം കഴിഞ്ഞുപോയ അത്താനാസ്യോസിൽനിന്നു ൧൦൨൫ ഉമ്മപ്പിക്കു ഒരു പണയം ഉണ്ടു. "൨" അക്കപ്രമാണം ൟ തർക്കം ആരംഭിച്ചതിൽ പിന്നെ ഉണ്ടായ ൧൦൫൨ ഇടവം ൨-ാംനു എഴുതിയ ആധാരം ആകുന്നു.

൩൩൫. അപ്പീൽ ൩-ാം വാദിയുടെ തർക്കം നെന്മേവലിനിലം മാർ അത്താനാസ്യോസിന്റെ സ്വന്തം ആയിരുന്നു എന്നും അദ്ദേഹം അയാൾക്കു മുഴുവൻ പ്രതിഫലം പററിക്കൊണ്ടു പണയം കൊടുത്തതെന്നും ആയിരുന്നു.

൩൩൬. ൟ നിലം സിമ്മനാരി വകയും ട്രസ്റ്റു മുതലിന്റെ ഒരു ഭാഗവും ആണെന്നു കീഴ്ക്കോടതികൾ അഭിപ്രായപ്പെടുന്നു. ൟ അഭിപ്രായത്തെ കുറിച്ചു വിചാരണ സമയത്തു അപ്പീൽവാദി വക്കീൽ ഗൌരവമായി വാദിച്ചില്ല. എന്നാൽ ൟ പണയം പ്രതിഫലമുള്ളതായിരുന്നു എന്നു വാദിച്ചു.

൩൩൭. പണയത്തിനു പ്രതിഫലം ഇല്ലായിരുന്നു എന്നുള്ള കീഴ്ക്കോടതികളുടെ യോജിച്ച അഭിപ്രായത്തിൽ നിന്നു വ്യത്യാസപ്പെടുന്നതിനു ഞങ്ങൾ യാതൊരു കാരണവും കാണുന്നില്ല. പണയംകൊടുത്ത ആളും പണയക്കാരനും തമ്മിലുള്ള അടുത്ത സംബന്ധവും ൟ ഏർപ്പാടു സമയത്തു പണയംകൊടുത്ത ആളിന്റെ പ്രത്യേകസ്ഥിതിയും പ്രതിഫലമുള്ളതെന്നു തെളിയിപ്പാൻ കൊണ്ടുവന്നിട്ടുള്ള തെളിവിന്റെ (പ്രതിഭാഗം ൨൫-ാം ൯൧-ാം ൯൨-ാം സാക്ഷികൾ) ബലക്ഷയവും സഭയുടെ മുതൽ ആയിരുന്നു എന്നുള്ള ആധാരത്തിലെ സത്യത്തെ മറച്ചതും ആധാരം എഴുതിയതിൽ മററുള്ള ട്രസ്റ്റികളെ ചേർക്കാഞ്ഞതും ഇവ എല്ലാംകൊണ്ടും ഇതു ഒരു ശരിയായ ഏർപ്പാടായി കാണുന്നില്ല. എങ്ങിനെ ആയാലും ഇതു ട്രസ്റ്റുകണക്കിൽ ചേർത്തിട്ടില്ലാത്തതിനാൽ ട്രസ്റ്റിനു ബാധിക്കുവാൻ പാടില്ല.

൩൩൮. ആയതുകൊണ്ടു ൟ അപ്പീൽ ൩-ാം വാദിയുടെ പണയം ബലമില്ലാത്തതും അതിനാൽ അതു അസ്ഥിരപ്പെടുത്തേണ്ടതും ആണെന്നു ഞങ്ങൾ അഭിപ്രായപ്പെടുന്നു.

൩൩൯. ട്രസ്റ്റുമുതലിനെകുറിച്ചു വിചാരണയിൽ ഇരു കക്ഷികളുടെ വക്കീലന്മാരും ഒന്നു സൂചിപ്പിച്ചു കാണിച്ചു എങ്കിലും വളരെ തർക്കം ഉള്ളതായി കാണുന്നില്ല. അപ്പീൽപ്രതിയുടെ വക്കീൽ ൩-അക്ക

പ്രമാണത്തിൽ പറയുന്ന വസ്തുക്കൾ അതുകളുടെ കൂട്ടരലോടുകൂടി ട്രസ്റ്റുമുതലായി അംഗീകരിക്കുന്നതിനു തന്റെ കക്ഷി മനസ്സായിരിക്കുന്നു എന്നു പറകയും അപ്പീൽവാദിയുടെ വക്കീലിനു അതിലേക്കു ഒരു തടസ്സവും ഇല്ലാതെയിരിക്കയും ചെയ്തു.

൩൪൦. കിഴകോടതിവിധികളിലെ ഒരു തെററിനെ അപ്പീൽവാദിയുടെ വക്കീൽ കാനിച്ചുതരികയും അപ്പീൽപ്രതിയുടെ വക്കീൽ അതു സമ്മതിക്കയും ചെയ്തു. അതു ൨൪൫൦ ഉറുപ്പികയുടെ പണയം ഒഴിപ്പിച്ചിട്ടില്ലാത്തതായി വിചാരിക്കപ്പെട്ടിരിക്കുന്നു. വാസ്തവത്തിൽ ഈ പണയം ഒഴിപ്പിച്ചു ട്രസ്റ്റുകണക്കിൽ മുതൽ വരുത്തിയട്ടുണ്ടായിരുന്നു. (൫ അക്കപ്രമാണം ൩൧ാംനമ്പർ. ബുക്കു ൩; ൧; ൪൧; ൧൯)

൩൪൧. അപ്പീൽപ്രതിയുടെ വക്കീലും കിഴകോടതി വിധികൾ തയ്യാറാക്കിയതിലുള്ള ചില തെററുകളെ കാണിച്ചു അവകൾ തിരുത്തേണ്ടതാണെന്നു അപേക്ഷിച്ചു. ആ തെററുകൾ വിധികളിൽ വിവരിച്ചിരിക്കുന്നപ്രകാരം ബി. പട്ടികയിൽ ൭ മുതൽ ൯ വരെയും ൩൪-ം ൩൫-ം ൪൪-ം ൪൫-ം ൪൭-ം ൪൯-ം ൫൦-ം ൫൧-ം ൫൫-ം ഇനങ്ങളുടെ ചില ഭാഗങ്ങളും സി. പട്ടികയിൽ ൧-ം ൪-ം ൫-ം ൬-ം ൭-ം ൧൧-ം ഇനങ്ങളുടെ ഭാഗങ്ങളും വിട്ടിരിക്കുന്നതാകുന്നു. ഇവകളെയും ശരിയാക്കണം.

൩൪൨. ഇനി കോടതിചിലവിനെകുറിച്ചുള്ള തൎക്കം മാത്രം ഉണ്ടു.

൩൪൩. കക്ഷികൾ അവരവരുടെ ചിലവു സഹിക്കുവാനായി ആദ്യകോടതിവിധിച്ചു. ഹൈക്കോടതി ആ രണ്ടു കോടതികളിലും അപ്പീൽ പ്രതിക്കുള്ള ചിലവു അപ്പീൽ വാദികൾ മുനുപേരും കൂടികൊടുപ്പാനും അവരുടെ ചിലവു അവരുതന്നെ സഹിക്കുവാനുമായി വിധിച്ചു.

൩൪൪. ഇതു ഒരു ട്രസ്റ്റിന്റെ പേൎക്കായിട്ടുള്ള ഒരു വ്യവഹാരമാകകൊണ്ടു അപ്പീൽവാദികൾ ട്രസ്റ്റിന്റെ ഗുണത്തിനുവേണ്ടി ഉത്തമവിശ്വാസത്തോടുകൂടി ഈ വ്യവഹാരത്തെ നടത്തിയിരിക്കുന്ന സ്ഥിതിക്കു കോടതിചിലവു ആ ട്രസ്റ്റിൽ നിന്നുണ്ടാകണമെന്നു അവരുടെ വക്കീൽ വാദിക്കുന്നു.

൩൪൫. ഇരുകക്ഷികളും ഈ വ്യവഹാരം നടത്തിയതു സംശയംകൂടാതെ ഒരു സമുദായത്തിന്റെ ചെറുതൊ വല്യതൊ ആയ ഒരു ഭാഗത്തിന്റെ പ്രതിനിധികളായിട്ടല്ലാതെ അവരുടെ സ്വന്ത ഗുണത്തിനുവേണ്ടി അല്ലായിരുന്നു. അപ്പീൽ പ്രതിയെ സഹായിച്ച സുറിയാനി സമുദായത്തിന്റെ ഒരു ഭാഗത്തിനുവേണ്ടി അദ്ദേഹം വ്യവഹാരം നടത്തുന്നതിനു ചുമതലപ്പെട്ടിരുന്നെടത്തോളം തന്നെ അപ്പീൽവാദി അതിന്റെ ശേഷം ഭാഗത്തിനുവേണ്ടി ആ വ്യവഹാരത്തെ തൎക്കിക്കുന്നതിനും ചുമതലപ്പെട്ടിരുന്നു.

൩൪൬. വ്യവഹാരത്തിന്റെ എല്ലാസ്ഥിതികളും ആലോചിക്കുമ്പോൾ ഇരു കക്ഷികളും അവരവരുടെ ചിലവു സഹിക്കുവാൻ നിശ്ചയിക്കുന്നതു നല്ലതെന്നു ഞങ്ങൾക്കു തോന്നുന്നു. അപ്പീൽ ൨-ാം വാദി അപ്പീൽ ൧-ാംവാദിയുടെ വ്യവഹാരത്തെ സഹായിക്കയും ആദരിക്കയും ചെ

സ്കൂയാൽ അയാൾ തീരെ കുററമില്ലാത്തവനല്ല. അതിനാൽ ഏല്പാടുകോടതികളിലുമുള്ള അയാളുടെ ചിലവും അനുവദിച്ചിട്ടില്ല.

൩൭൬. ആകപ്പാടെ അപ്പീൽ പ്രതിയുടെ അന്യായം കാലഹരണത്താൽ തടസ്സപ്പെട്ടിട്ടില്ലെന്നും തിരുവിതാംകൂറിലുള്ള സുറിയാനിസഭയുടെമേൽ അന്ത്യോഖ്യാ സിംഹാസനത്തിന്റെ വൈദിക മേലധികാരത്തെ യാക്കോബായ സുറിയാനി സമുദായത്താലും മെത്രാപ്പോലീത്തന്മാരാലും സമ്മതിക്കപ്പെടുകയും അംഗീകരിക്കപ്പെടുകയും ചെയ്തിട്ടുണ്ടെന്നും; ആ മേലധികാരത്തിന്റെ നടത്ത ഈ ദേശത്തുള്ള സഭയുടെ ആത്മീകകാര്യങ്ങളെ നടത്തുന്നതിന അതാതു സമയങ്ങളിൽ മെത്രാപ്പോലീത്താന്മാരെ പാത്രിയർക്കീസ തന്നെയൊ അധികാരപ്പെടുത്തിയ പ്രതിനിധികളെക്കൊണ്ടൊ വാഴിക്കുന്നതിലും മാമൊദീസാ മുതലായ ആവശ്യങ്ങൾക്ക ഈ ദേശത്തെ പള്ളികളിൽ ഉപയോഗിക്കുന്നതിനുള്ള മൂറോൻ (ശുദ്ധീകരിക്കപ്പെട്ട എണ്ണ) അയക്കുന്നതിലും സഭയുടെ ആത്മീകഭരണത്തിൽ പൊതുവെയുള്ള മേൽവിചാരത്തിലും അടങ്ങിയിരിക്കുന്നു എന്നും ലൌകീക വിഷയങ്ങളിൽ സ്വാതന്ത്ര്യമായിരുന്ന ഈ സഭയുടെ മുതൽ സംബന്ധമായ ഭരണത്തിന പാത്രിയർക്കീസിന്റെ അധികാരം ഉണ്ടായിരുന്നില്ലാ എന്നും തിരുവിതാംകൂറിലുള്ള യാക്കോബായ സുറിയാനിസഭയുടെ മെത്രാപ്പോലീത്താ ഈ ദേശത്തെ സഭയുടെ ആത്മീകവും ലൌകീകവുമായ ഭരണത്തിന യോഗ്യനാകുവാൻ അന്ത്യോഖ്യാപാത്രിയർക്കീസിനാലൊ അദ്ദേഹത്തിൽനിന്ന ക്രമമായ അധികാരം സിദ്ധിച്ച പ്രതിനിധികളാലൊ പ്രതിഷ്ഠിക്കപ്പെട്ടവനും ജനങ്ങളാൽ തങ്ങളുടെ മെത്രാപ്പോലീത്തായായി അംഗീകരിക്കപ്പെട്ടവനുമായ ഒരു മലയാളത്തുകാരനായിരിക്കണമെന്നും അപ്പീൽപ്രതി അപ്രകാരം പ്രതിഷ്ഠിക്കപ്പെട്ടിട്ടും അധികപക്ഷം ജനങ്ങളാൽ അംഗീകരിക്കപ്പെട്ടിട്ടുമുണ്ടെന്നും അതിനാൽ അദ്ദേഹത്തിന അത്താനാസ്യോസിന്റെ മരണത്തിങ്കൽ മെത്രാപ്പോലീത്താസ്ഥാനത്തിലെക്ക പിന്തുടരുന്നതിന ഒരു പൂർണ്ണ അവകാശമുണ്ടായിരുന്നു എന്നും അപ്പീൽവാദി ക്രമമായി പ്രതിഷ്ഠിക്കപ്പെടുകയൊ അധികപക്ഷം ജനങ്ങളാൽ അംഗീകരിക്കപ്പെടുകയൊ ചെയ്തിട്ടില്ലെന്നും ആയതുകൊണ്ട മെത്രാപ്പോലീത്തായുടെ സ്ഥാനത്തിനും അധികാരത്തിനും അവകാശമില്ലെന്നും അവസാനത്തെ സമ്മതിക്കപ്പെട്ട മെത്രാപ്പോലീത്തായും ട്രസ്റ്റിയുമായ അത്താനാസ്യോസിന്റെ മരണശേഷം അപ്പീൽവാദിക്ക സഭയുടെ സ്വത്തുക്കളുടെയും അതൊടു സംബന്ധിച്ചിട്ടുള്ളതിന്റെയും കൈവശവും അയാൾ മെത്രാപ്പോലീത്തായുടെ സ്ഥാനത്തെ എടുത്തതും തെററായിരിക്കുന്നു എന്നും അപ്പീൽവാദി അതിനാൽ മലങ്കര യാക്കൊബായ സുറിയാനി സഭയുടെ മെത്രാപ്പോലീത്താ സ്ഥാനത്തെയും സ്ഥാന ചിഹ്നങ്ങളെയും അപ്പീൽ പ്രതിയെ ഏല്പിച്ചുകൊടുത്ത ഇപ്പോൾ അതു സംബന്ധമായി അയാളുടെ പക്കൽ ഉള്ള എല്ലാവസ്തുക്കളും പണങ്ങളും വിട്ടുകൊടുക്കയും അപ്പീൽപ്രതി ഏററദാന പത്രത്താൽ (ന. അക്കപ്രമാണത്താൽ) ആവശ്യപ്പെട്ടിരിക്കുന്ന പ്ര

കാരം വേറെ രണ്ടു ട്രസ്റ്റികളോടുകൂടി നടത്തുന്നതിലേക്ക ആവശ്യക്കാരം മുതലായതിനെ കൈവശപ്പെടുത്തുകയും വേണമെന്നും അപ്പീൽ ൨-ാംവാദിയായ ൨-ാംപ്രതിയുടെ മേൽ വ്യവഹാരകാരണം ഇല്ലാത്തതിനാൽ അയാളുടെ മേലുള്ള അപ്പീൽപ്രതിയുടെ അന്യായം നീക്കപ്പെടണമെന്നും അപ്പീൽ ൩-ാം വാദിയുടെ (൭-ാംപ്രതി) പണയം വെറുതെയുള്ളതും ബലമില്ലാത്തതും അസ്ഥിരപ്പെടുത്തേണ്ടതും ആണെന്നും കിഴക്കോടതിവിധികളിൽ മേൽവിവരിച്ച തെറ്റുകളെ തീർക്കേണ്ടതാണെന്നും ഞങ്ങൾ തീർച്ചയായി അഭിപ്രായപ്പെടുന്നു.

൩൰൨. അവസാനത്തിൽ അപ്പീൽ ൧-ാം ൩-ാം വാദികളുടെ മേലുള്ള കിഴക്കോടതി വിധികളെ ശരിവച്ച അവരുടെ അപ്പീൽ തള്ളുന്നതിനും അപ്പീൽ ൨-ാംവാദിയുടെ മേലുള്ള ആ കോടതികളുടെ വിധികളെ അസ്ഥിരപ്പെടുത്തി അയാളുടെ മേലുള്ള അന്യായത്തെ നീക്കുന്നതിനും ആ വിധികളിൽ ഉള്ള മേൽകാണിച്ച തെറ്റുകളെ തീർത്ത ഇരുകക്ഷികളും ആകപ്പാടെയുള്ള ചിലവ അവരവര സഹിപ്പാൻ നിശ്ചയിക്കുന്നതിനും ആയി മഹാരാജാവ തിരുമനസ്സിലേക്കു ഞങ്ങൾ താഴ്മയായി ആലോചന പറയുന്നു.

൧൦൬൩ ആനി ൩൦-ാംനു.

(ഒപ്പ്) കെ. കൃഷ്ണസ്വാമിരായർ.

„ എ. സീതാരാമയ്യർ,

ജഡ്ജിമാർ.



തിരുവിതാംകൂർ സംസ്ഥാനത്തു രാജകീയ അപ്പീൽ കോട്ടിൽ

ഹാജർ ചീഫ ജസ്റ്റീസ കെ. കൃഷ്ണസ്വാമിരായർ
(,,) ജസ്റ്റി ഡബ്ലിയു. ഇ. ആറംസ്ബി
(,,) ജസ്റ്റി ഏ. സീതാരാമയ്യർ } മെമ്പ്രന്മാർ.

൧൦൯൪-ാണ്ടു ആനിമാസം ൩൦-ാംനു-

൧൦൯൧-ാമാണ്ടെ നമ്പ്ര ൩.

൧-ാംവാദി കോട്ടയം പ്രവൃത്തിയിൽ ഗോവിന്ദപുരം കരയിൽ സുറിയാനി സിമ്മിനാരിയിൽ പാക്കും മാർ തോമ്മാസ അത്താനാസ്യോസ മെത്രാപ്പോലീത്താ } അപ്പീൽ ൧-ാംവാദി അസൽ ൧-ാംപ്രതി.

൨-ാംവാദി കോട്ടയം കരയിൽ പുന്നത്തറെ ചാക്കൊ ചാണ്ടിപിള്ള കത്തനാർ } അപ്പീൽ ൨-ാംവാദി അസൽ ൨-ാംപ്രതി.

൩-ാംവാദി താഴെത്തില്ലത്തു ചാക്കൊ ഇട്ടിയവിരാ } അപ്പീൽ ൩-ാംവാദി അസൽ ൪-ാംപ്രതി.

പ്രതി—കടപ്ര പ്രവൃത്തിൽ പരുമല മുറിയിൽ സുറിയാനി സിമ്മനാരിയിൽ ഇരിക്കും മലങ്കരയാക്കോബായ സുറിയാനി അസോസിയേഷ്യൻ കമ്മട്ടി പ്രസിഡണ്ടായ മാർ ദീവന്നാസ്യോസ മെത്രാപ്പോലീത്താ } അപ്പീൽ പ്രതി അസൽ വാദി.

അസൽ ൩-മുതൽ ൯-വരെയും ൫-ം ൬-ം പ്രതികളെയും അപ്പീൽ കക്ഷി ചേർത്തിട്ടില്ലാ.

ഇത ആലപ്പുഴ ജില്ലയിൽ ൧൦൮൪-ാമാണ്ടെ അസൽ ൪൩൬-ാം നമ്പ്ര വിധിയെ ഭേദപ്പെടുത്തി നിശ്ചയിച്ച ഹൈക്കോർട്ടിൽ ൧൦൮൬-ാമാണ്ടു അപ്പീൽ ൧൩൯-ാം നമ്പ്ര വിധിയിന്മേൽ ബോധിപ്പിച്ച അപ്പീൽ സംഗതിയാകുന്നു.

ഈ അപ്പീൽനമ്പ്ര വിചാരണക്ക എടുത്തതിൽ വാദികളുടെ വക്കീൽ മെസ്സർ ഗോവരും പ്രതിയുടെ വക്കീലന്മാർ ആർ രാമനാഥരായരും വറ്റ്ഗീസും ഹാജരായിരുന്നു.

അസ്സൽവാദിയും ൧-ം ൪-ം പ്രതികളും സംബന്ധിച്ചെടത്തോളം ഹൈക്കോർട്ടു വിധിയെ സ്ഥിരപ്പെടുത്തി അതിന്മേൽ ആ പ്രതികൾ കൊണ്ടുവന്ന ഈ അപ്പീലിനെ തള്ളിയും ൨-ാംപ്രതിയുടെമേൽ വാദിക്ക യാതൊരു വ്യവഹാര കാരണവും ഇല്ലായെന്നുള്ള കാരണത്തിന്മേൽ ൨-ാം പ്രതിയുടെ അപ്പീലിനെ അംഗീകരിച്ചു ആ പ്രതി സംബന്ധിച്ചേടത്തോളം ഹൈക്കോർട്ടു വിധിയെ അസ്ഥിരപ്പെടുത്തി വാദിയുടെ ആവലാധിയെ തള്ളിയും താഴെ പട്ടികയിൽ പറയുന്ന വിവരംപോലെ ഹൈക്കോർട്ടു വിധിയിൽ ഉണ്ടായ തെറ്റിനെ നന്നാക്കിയും കക്ഷികളുടെ ചിലവ അവരവർ സഹിക്കയും ചെയ്യണമെന്നും വിധിച്ചിരിക്കുന്നു ഈ വിധിയിൽ മെസ്സർ ജസ്റ്റിസ്സ ആറംസ്ബി ചേരുന്നില്ല.

# ഹൈക്കോൎട്ടു വിധിയിൽ ഉണ്ടായ തെറ്റുതിരുത്തിയ വിവരം.

| ഹൈക്കോൎട്ടു വിധിയിലെ തെറ്റു. | അപ്പീലിൽ തിരുത്തി വിധിച്ചതു. | വസ്തു വിവരം. |
|---|---|---|
| വിട്ടുപോയതു | ബി. പട്ടികയിൽ ൯-ാം നമ്പ്ര | അച്ചടിക്കുന്ന ഇരുമ്പു പ്രെസ്സ ൧-ക്ക ഉദ്ദേശം വില പണം ൫൦൦൦. |
| ടി. | ൨-ാം നമ്പ്ര | ടി. അച്ചടിപ്പാൻ തീൎപ്പിച്ചിട്ടുള്ള മെപ്രെസ്സ ൧-ക്കു വില പണം ൧൫൦൦. |
| ടി. | ൩-ാം നമ്പ്ര | ടി. അച്ചടിപ്പിനു സുറിയാനിയും മലയാമവും കൊത്തിട്ടുള്ള ചെമ്പും ഇരിമ്പും ഈയ്യവും കൊണ്ടുള്ള ആണികൂട്ടത്തിനു വിലപണം ൧൫൦൦. |
| ബി. പട്ടികയിൽ ൧൪-ം ൧൫-ം നമ്പ്രകളിൽ മേശയുള്ളതിൽ ഒന്നിനെ വിട്ടിരിക്കുന്നു. | ൧൪-ം ൧൫-ം നമ്പ്രകൾ മേശ ൨. | തേക്കിൻകൊണ്ടു തീൎത്ത ചതിര മറാക്കാൽ മേശ ൧-ക്കു ഉദ്ദേശവില പണം ൭൫.<br>ടി. മരംകൊണ്ടു തീൎത്തിട്ടുള്ള ടി. മതിരി മേശ ൧-ക്ക ഉദ്ദേശം വില പണം ൩൦. |
| വിട്ടുപോയ്തു | ബി. പട്ടികയിൽ ൪൪.ാം നമ്പ്ര | പത്തുപറ കൊള്ളുന്ന പറങ്കി ചെറിയ ഭരണി ൧-ക്ക ഉദ്ദേശം വിലപണം ൭൫. |
| ടി. | ൪൫-ാം നമ്പ്ര | ൪ ഇടങ്ങഴി കൊള്ളുന്ന ഇരുമ്പുകെട്ടിയ പറങ്കി ഭരണി ൧-ക്കു ഉദ്ദേശം വിലപണം ൨൫. |
| ടി. | ൪൭-ാം നമ്പ്ര | ഇരട്ടക്കുഴൽ കണ്ണാടി ൧-ക്കു വിലപണം ൭൦. |
| ടി. | ൪൯-ാം നമ്പ്ര | സുറിയാനി എഴുത്തിൽ പട്ടംകൊടക്കുള്ള വേദപുസ്തകം ൧-ക്കു ഉദ്ദേശം വിലപണം ൧൫. |
| ടി. | ൫൦-ാം നമ്പ്ര | ടി. എഴുത്തിൽ കുൎബാന തക്സാ എന്ന പെരുള്ള പുസ്തകം ൧-ക്ക ഉദ്ദേശം വിലപണം ൨൫. |
| ടി. | ൫൧-ാം നമ്പ്ര | ടി. എഴുത്തിൽ ഗ്രമത്തി എന്ന പുസ്തകം ൧-ക്കു ഉദ്ദേശം വിലപണം ൨൫. |
| ൫൫-ാം നമ്പ്രിൽ ചെമ്പുപട്ടയം മാത്രം ചെൎത്തിരിക്കുന്നു. | ൫൫-ാം നമ്പ്രിൽ ഉൾപ്പെട്ട സകല പ്രമാണങ്ങളും പട്ടയവും. | ഏ. പട്ടികയിൽ പറയുന്ന സ്ഥാവരവസ്തുക്കളുടെ നീട്ടു പതിവു മുതലായ പ്രമാണങ്ങളും ദാനമാനം വകക്കുള്ള ചെമ്പുപട്ടയവും. |

൨൦ വിധിപ്രകാരം അസന്തവാദിക്ക ഒഴിപ്പിച്ചുകൊടുക്കേണ്ട
വസ്തുക്കളുടെ വിവരം. ഏ. പട്ടിക

| നമ്പ്ര | മണ്ടപത്തുംവാതുക്കൽ | പ്രവൃത്തി | മുറി | ദേശം | പക്ഷം | എല്ലുകയും ചേരും മതിപ്പുവിലയും. |
|---|---|---|---|---|---|---|
| ൧൧ | ടി | ടി | ടി | " | " | സിമ്മനാരിക്ക പടിഞ്ഞാറുമാറി കല്ലുംമരവുംകൊണ്ട പണിയിച്ചിട്ടുള്ളതും ഓലമെഞ്ഞതും ആയ ൩ നർപ്പുര ൧-ക്ക വിലപണം ൧൫൦൦ |
| ൧൨ | ടി | ടി | ടി | " | " | ടീ-യിൽ ൧൦-ാം തെക്ക കല്ലും മരവുംകൊണ്ട പണിയിച്ചിട്ടുള്ളതും ഓലമെഞ്ഞതും ആയ ബെംഗ്ലുപുര ൧-ക്ക ഉദ്ദേശം വിലപണം ൫൦൦ |
| ൧൩ | ടി | ടി | ടി | " | " | ൨-ാം നമ്പ്ര വസ്തുവിൽ കല്ലും മരവുംകൊണ്ട പണിയിച്ചിട്ടുള്ള പുര ൧-ക്ക ഉദ്ദേശം വിലപണം ൨൦൦ |
| ൧൪ | ചെങ്ങന്നൂർ | ചെങ്ങന്നൂർ | " | പണ്ടംമല | കപാട്ടം | നേന്ത്രവെലി പുഞ്ചനിലം ൧൦൦ പറക്ക ഉദ്ദേശം വിലപണം ൩൭൦൦൦ |
| ൧൫ | കാർത്തികപ്പള്ളി | പത്തിയൂർ | കായംകുളം | " | " | ടി. കായംകുളത്ത അങ്ങാടിയിൽ സിമ്മനാരി വകയായിരിപ്പുള്ള പീടികമുറി ൨-ക്കും ആ പീടികകൾ ഇരിപ്പുള്ള പുരയിടത്തിനും കൂടി ഉദ്ദേശം വിലപണം ൧൦൦൦ |
| ൧൬ | തിരുവനന്തപുരം | വഞ്ചിയൂർ | " | " | " | പുത്തൻ ചന്തയിലുള്ള പുരയിടം ൧-ൽ മുറി ൨-ക്ക ഉദ്ദേശം മതിപ്പുവിലപണം ൧൦൦൦ |
| ൧൭ | ടി | ടി | " | " | " | ടി. പുരയിടത്തിൽ കല്ലും മരവുംകൊണ്ട പണിയിച്ചിട്ടുള്ള ബംഗ്ലാവു ഒന്നുക്ക ഉദ്ദേശം വിലപണം ൫൨൦ |

ബീ. പട്ടിക.

| നമ്പ്ര. | |
|---|---|
| ൪ | ഉദ്ദേശം ൨൧ നീളവും ൭൨ വണ്ണവും ആഞ്ഞിലി മരവുംകൊണ്ടു തീൎപ്പിച്ചിട്ടുള്ളതും കൂടാരം വച്ചതും ആയ ബോട്ടു ൧-ക്കു ഉദ്ദേശം വില പണം ൨൫൦൦ |
| ൫ | ഉദ്ദേശം ൧൮ നീളവും ൫൦ വണ്ണവും ടി. തടികൊണ്ടു തീൎപ്പിച്ചിട്ടുള്ളതും കൂടാരം വച്ചതുമായ ബോട്ടു ൧-ക്കു ഉദ്ദേശം വില പണം ൧൫൦൦. |
| ൬ | ഉദ്ദേശം ൧൨ നീളവും ൩൨ വണ്ണവും ഉള്ള തൈക വള്ളം ൧-ക്കു ഉദ്ദേശം വില പണം ൨൫൦. |
| ൭ | അച്ചടിക്കുന്ന ഇരുമ്പു പ്രെസ്സ ൧-ക്കു ഉദ്ദേശം വില പണം ൫൦൦൦. |
| ൮ | അച്ചടിപ്പീഠം തീൎപ്പിച്ചിട്ടുള്ള പ്രെസ്സ ൧-ക്കു വില പണം ൧൫൦൦. |
| ൯ | ടി അച്ചടിപ്പീഠ സൂറിയാനിയും മലയാളവും കൊത്തിയിട്ടുള്ള ചെമ്പും ഇരുമ്പും രംഗ്യവും കൊണ്ടുള്ള ആണിക്കൂട്ടത്തിനു വില പണം ൧൫൦൦. |
| ൧൦ | ഉദ്ദേശം ൭ തുലാത്തിൽ പഴയ ഓടുകൊണ്ടുള്ള വാൎപ്പ ൧-ക്കു ഉദ്ദേശം വില പണം ൫൨൫. |
| ൧൧ | ഉദ്ദേശം ൪ തുലാത്തിൽ ടി വാൎപ്പ ൧-ക്കു ഉദ്ദേശം വില പണം ൩൦൦. |
| ൧൨ | ഉദ്ദേശം ൧॥ തുലാത്തിൽ ൧൨ തിരിയിൽ ഓടുകൊണ്ടുള്ള തൂടൽ വിളക്കു ൧-ക്കു ഉദ്ദേശം വില പണം ൧൧൨॥ |
| ൧൩ | ഒരു തുലാത്തിൽ ൭ തിരിയിൽ ഓടുകൊണ്ടുള്ള ടി നിലവിളക്കു ൧-ക്കു ഉദ്ദേശം വില പണം ൭൫. |
| ൧൪ | ഉദ്ദേശം ||| തുലാത്തിൽ ഓടുകൊണ്ടുള്ള നിലവിളക്കു ൧ക്കു ഉദ്ദേശം വില പണം ൫൬। |
| ൧൫ | ||| തുലാത്തിൽ ടി തരത്തിൽ ഓടുകൊണ്ടുള്ള നിലവിളക്കു ൧ക്കു ഉദ്ദേശം വില പണം ൫൬। |
| ൧൬ | ഉദ്ദേശം ൬൦ പലത്തിൽ നിലവിളക്കു ൧ക്കു ഉദ്ദേശം വില പണം ൪൫ |
| ൧൭ | ഉദ്ദേശം ൪൦ പലത്തിൽ നിലവിളക്കു ൧ക്കു ഉദ്ദേശം വില പണം ൩൦ |
| ൧൮ | ഉദ്ദേശം ൩൫ പലത്തിൽ പിച്ചള മേശവിളക്കു ൧ക്കു ഉദ്ദേശം വില പണം ൨൩||| |
| ൧൯ | ഉദ്ദേശം ൧|| തുലാത്തിൽ ഓടുകൊണ്ടുള്ള വളർപട്ടക ൧ക്കു ഉദ്ദേശം വില പണം ൧൧൨|| |
| ൨൦ | ഉദ്ദേശം ഒരു തുലാത്തിൽ ടി മാതിരിയിൽ ഉള്ള വളർവട്ടക ഒന്നുക്കു ഉദ്ദേശം വില പണം ൭൫ |
| ൨൧ | ഒരു തുലാത്തിൽ വെള്ളോടുകൊണ്ടുള്ള കട്ടിൽകൊളാമ്പി ഒന്നുക്കു ഉദ്ദേശം വില പണം ൧൦൦ |
| ൨൨ | ഉദ്ദേശം ൫൦ പലത്തിൽ ടി മാതിരിയിൽ ചിത്രമാക്കൊണ്ടുള്ള കട്ടുകൊളാമ്പി ഒന്നുക്കു ഉദ്ദേശം വില പണം ൫൦ |

## ബി. പട്ടിക.

നമ്പ്ര

൨൩ ഉദ്ദേശം ൨൫ പലത്തിൽ വെള്ളോട്ടുകൊണ്ടുള്ള കോളാമ്പി ഒന്നുക്കു ഉദ്ദേശം വിലപണം ൩൦

൨൪ ഉദ്ദേശം ൬൦ പലത്തിൽ വെള്ളോട്ടുകൊണ്ടുള്ള കിണ്ടി ഒന്നുക്കു ഉദ്ദേശം വിലപണം ൬൦

൨൫ ഉദ്ദേശം ൫൦ പലത്തിൽ വെള്ളോട്ടു കിണ്ടി ഒന്നുക്കു വിലപണം ൫൦

൨൬ ഉദ്ദേശം ൩൫ പലത്തിൽ പിച്ചളക്കുടം ഒന്നുക്കു വില പണം ൩൭

൨൭ ഉദ്ദേശം ൨൫ പലത്തിൽ ഓട്ടുചെമ്പല ഒന്നുക്കു വിലപണം ൨൫

൨൮ ഉദ്ദേശം ൩൦ പലത്തിൽ ഓട്ടുഗ്ലപക്കാറി ഒന്നുക്കു ഉദ്ദേശം വിലപണം ൨൫

൨൯ ഉദ്ദേശം ൨൦ പലത്തിൽ ഓട്ടുക്രൂശം ഒന്നുക്കു വിലപണം ൨൦

൩൦ മരംകൊണ്ടു തീർത്തതും ചായം ഇട്ടതും ആയിട്ടുള്ള മെനാവു ഒന്നുക്കു ഉദ്ദേശം വിലപണം ൩൫൦

൩൧ ടി പണിയിൽ ചെയ്തിട്ടുള്ള ടാംജൊൻ ഒന്നുക്കു ഉദ്ദേശം വിലപണം ൨൦൦

൩൨ ഈട്ടികൊണ്ടു തീർത്തതായ കൊട്ടുകട്ടിൽ ഒന്നുക്കു ഉദ്ദേശം വിലപണം ൨൦൦

൩൩ സപ്രമഞ്ചക്കട്ടിൽ ൨-ക്കു ഉദ്ദേശം വിലപണം ൨൦൦

൩൪ ഈട്ടികൊണ്ടു തീർത്ത ചതിര ഒററക്കാൽ മെശ ഒന്നുക്കു ഉദ്ദേശം വിലപണം ൭൫

൩൫ മരംകൊണ്ടു തീർത്തിട്ടുള്ള മെപ്പടി മാതിരി മെശ ൨-ക്കു ഉദ്ദേശം വിലപണം ൩൦

൩൬ ഒന്നര പുലാവും ഈട്ടിയാലും ഉദ്ദേശം ൩ കോൽ പൊക്കവും അഞ്ചര വീതിയും കാണുന്ന അലമാരി ഒന്നുക്കു ഉദ്ദേശം വിലപണം ൨൦൦

൩൭ മലിരാശി കസേരി ൧-ക്കു ഉദ്ദേശം വിലപണം ൫൦

൩൮ ടി ഭാഷയിൽ ഈട്ടികൊണ്ടു തീർത്തിട്ടുള്ള കസേരി ൨-ക്കു വിലപണം ൩൦

൩൯ ശീലാന്തി മരത്തിൽ ഉള്ള കസേരി ൨-ക്കു ഉദ്ദേശം വില പണം ൪൦

൪൦ ഈട്ടിയും പിലാവുംകൊണ്ടു തീർപ്പിച്ചതും പിച്ചളകെട്ടിയതും ആയ എഴുത്തുപെട്ടി ൧-ക്കു ഉദ്ദേശം വിലപണം ൭൫

൪൧ ഈട്ടിയും പിലാവുംകൊണ്ടു തീർപ്പിച്ചതും പിച്ചള കെട്ടിയതും ആയ എഴുത്തുപെട്ടി ൧-ക്കു ഉദ്ദേശം വിലപണം ൭൫

൪൨ ഈട്ടിയും പിലാവുംകൊണ്ടു തീർത്തതും പിച്ചള കെട്ടിയതും വെള്ളിമലർ ഉള്ളതും ആയ വളവരപ്പെട്ടി ഒന്നുക്കു ഉദ്ദേശം വിലപണം ൧൫൦

൪൩ ഈട്ടികൊണ്ടു തീർത്തതും പിച്ചള കെട്ടിയതും ആയ കാൽപെട്ടി ഒന്നുക്കു വിലപണം ൪൦

